# PRABANDHAMANJARI

## PART II.

EDITED BY

**C. D. David.**

# പ്രബന്ധമഞ്ജരി

## രണ്ടാം ഭാഗം.

സി. ഡി. ഡേവിഡ്

പ്രസിദ്ധപ്പെടുത്തിയത്.

TRICHUR

BHARATHA VILASAM PRESS.

1086.



PRICE 12 AS ]                    [ വില 12ണ.

# PRABANDHAMANJARI

**PART II.**

EDITED BY

**C. D. David.**

# പ്രബന്ധമഞ്ജരി

**രണ്ടാം ഭാഗം.**

സി. ഡി. ഡേവിഡ്

പ്രസിദ്ധപ്പെടുത്തിയത്.

TRICHUR

BHARATHA VILASAM PRESS.

1086.



PRICE 12 AS ] [വില 12ണ.

# മുഖവുര.

പ്രബന്ധമഞ്ജരി ഒന്നാംഭാഗം വിദ്യാർത്ഥികൾക്കു ഗുണം ചെയ്യുന്നതാണെന്നു വിശ്വസിപ്പാൻ കാരണം കാണുകയാൽ, ഇപ്പോൾ ഇതാ അതിന്റെ രണ്ടാംഭാഗം പുറത്തിറക്കുന്നു.

നല്ല ഗദ്യമെഴുത്തുകാരുടെ പ്രബന്ധങ്ങൾ നാം വിചാരിക്കുന്നിടത്തോളം എളുപ്പത്തിൽ കിട്ടുന്നതല്ലെന്നുള്ള വാസ്തവാവസ്ഥ അനുഭവജ്ഞന്മാർ എല്ലാവർക്കും അറിവായിരിക്കയായിട്ടും, പ്രസിദ്ധഗദ്യമെഴുത്തുകാരുടെ പ്രബന്ധങ്ങളോടുകൂടി മാത്രമേ പുസ്തകം പുറത്തിറക്കയുള്ളു എന്നുള്ള എന്റെ നിശ്ചയത്തിൽനിന്നു ഞാൻ വ്യതിയാനം ചെയ്തിട്ടില്ലെന്നുള്ളതിന്ന് ഈ പുസ്തകംതന്നെ ഉത്തമസാക്ഷ്യമാകുന്നു. ഇതിന്റെ ഉദ്ദേശ്യമെന്തെന്നുള്ളതിനെപ്പറ്റി ഇവിടെ ഞാൻ ഒന്നും പറയേണ്ടതില്ല.

ഇതിൽ ചേർത്തിട്ടുള്ള പതിനഞ്ചു പ്രബന്ധങ്ങളിൽ, 'ഹിന്തുക്കളുടെ പുരാണഗ്രന്ഥങ്ങൾ', 'നിത്യശകുനികൾ', 'ജീവശാസ്ത്രം', 'ഗുജറാത്ത് പണ്ഡിതർ' എന്നിവ എന്റെ അപേക്ഷാനുസരണം എഴുതപ്പെട്ടിട്ടുള്ളതും, 'കൃഷിപരിഷ്കരണം', 'ഗുണാഗുണനിരൂപണം', 'വാണിജ്യവിദ്യാഭ്യാസം' എന്നിവ, ഭാഷാസഭയിൽ വായിച്ചതായി, അച്ചുകുത്തപ്പെട്ടിട്ടുള്ളതും, മറ്റു പ്രബന്ധങ്ങൾ (1082-നു മുമ്പു മാസികകളിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളത്)- അതതു പ്രബന്ധകർത്താക്കന്മാരുടെ സമ്മതത്തോടുകൂടി എടുത്തു ചേർക്കപ്പെട്ടിട്ടുള്ളതുമാകുന്നു.

ഇങ്ങിനെ, എന്റെ അപേക്ഷാനുസരണം, ഭാഷാവിഷയത്തിൽ പ്രബന്ധംതന്നു എന്നെ സഹായിച്ച ഭാഷാഭിമാനികളായ മഹാമനസ്സന്മാരെല്ലാവർക്കും ഞാൻ സർവ്വാത്മനാ വന്ദനം പറഞ്ഞുകൊള്ളുന്നു. എന്ന് —

സി. ഡി. ഡേവിഡ്.

# പ്രബന്ധമഞ്ജരി

## രണ്ടാംഭാഗം.

## സ്വഭാഷയും അന്യഭാഷയും.

മനുഷ്യൎക്കു മനോവിചാരത്തെ പരസ്പരം അറിയിക്കേണ്ടതിന്നു ഭാഷ ആവശ്യമായിരിക്കുന്നു. എങ്കിലും എല്ലാവരും ഒരേഭാഷതന്നെ സംസാരിച്ചുവരുന്നതായി കാണപ്പെടുന്നില്ല. ഓരോ രാജ്യത്തുള്ളവർ ഓരോ ഭാഷയാകുന്നു സംസാരിച്ചുവരുന്നത്. അതിനാൽ ചിലരുടെ "സ്വഭാഷ" മറ്റു ചിലരുടെ "അന്യഭാഷ"യായിരിക്കുമെന്നു തെളിയുന്നു. ഒരു രാജ്യത്തുള്ള ജനങ്ങളിൽ അധികഭാഗം, പ്രത്യേകമായി സ്വഭവനങ്ങളിൽ, സംസാരിക്കുന്ന ഭാഷ ഏതോ അതു ആ രാജ്യത്തുള്ളവരുടെ സ്വഭാഷയായിരിക്കുമെന്നാണ് തോന്നുന്നത്. ഒരു കുട്ടി ആദ്യം കേൾക്കുന്നതും സംസാരിക്കുന്നതും സ്വഭാഷയിലുള്ള പദങ്ങളെയാണ്. മാതാപിതാക്കന്മാരുടെ മനോവിചാരങ്ങളെ കുട്ടികളും, കുട്ടികളുടേതിനെ മാതാപിതാക്കന്മാരും അറിയേണ്ടതിന്നു സ്വഭാഷയാണ് ആദ്യമെതന്നെ ആവശ്യമായിരിക്കുന്നത്. അന്യഭാഷ അഭ്യസിച്ചു നൈപുണ്യം പ്രാപിക്കുന്നതുവരെ സ്വഭാഷ സംസാരിക്കാതിരിക്കയോ, സ്വഭാഷയിലെ വാക്കുകളേയോ വാചകങ്ങളേയോ കേൾക്കാതിരിക്കയോ ചെയ്വാൻ ആൎക്കും കഴിയുന്നതല്ല. കോടതിസംബന്ധമായ കാൎയ്യങ്ങൾ നടത്തുന്നതിന്നും, ആധാരം മുതലായതു എഴുതുകയോ എഴുതിക്കയോ ചെയ്യുന്നതിന്നും, അങ്ങാടിയിൽചെന്നു സാമാനം വാങ്ങുന്ന സമയം കണക്കുനോക്കി കാൎയ്യം തീൎക്കുന്നതിന്നും, സ്നേഹിതന്മാരുമായി സംസാരിക്കുന്നതിന്നും മാത്രം ഒന്നാമതായും മുഖ്യമായും സ്വഭാഷയുടെ സഹായമാണ് ആവശ്യമാ

യിരിക്കുന്നത്. ഇങ്ങിനെയായിരിക്കെ, സ്വഭാഷ നിശ്ചയമില്ലാത്ത ഒരുവൻ മേല്പറഞ്ഞ കാൎയ്യങ്ങളെ നേരിട്ടു നടത്തുവാൻ അപ്രാപ്തനായിരിക്കുമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. സ്വഭാഷ നിശ്ചയമില്ലാത്ത ഒരുവൻ, തന്റെ നാട്ടുകാരെസംബന്ധിച്ചേടത്തോളം, ഒരു മൂകന്റേയൊ "പരദേശി"യുടേയൊ സ്ഥിതിയിൽ ഇരിക്കേണ്ടിവരുമെന്നുള്ളതിന്നു സംശയമില്ല. ഈ സ്ഥിതിയിൽ ഇരിക്കുന്നതാത്തതും ഇരിപ്പാൻ നിവൃത്തിയില്ലാത്തതുമാകുന്നു.

മേല്പറഞ്ഞ കാൎയ്യങ്ങൾ നടത്തേണ്ടതിലേക്കു, സ്വഭാഷ സംസാരിപ്പാൻ മാത്രം വശമാക്കിയാൽ മതിയെന്നു ചിലർ പറയുമായിരിക്കാം. ക്രമപ്രകാരം അഭ്യസിക്കാതെ സ്വഭാഷ സംസാരിച്ചുവരുന്ന ആളുകൾ വളരെയുണ്ട്. എങ്കിലും അവരുടെ സംസാരം, ക്രമപ്രകാരം അഭ്യസിച്ചിട്ടുള്ളവരുടേതിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുമെന്നുള്ള സത്യത്തെ നിഷേധിപ്പാൻ ആൎക്കും ധൈൎയ്യമുണ്ടാകുന്നതല്ല. സ്വഭാഷ, എഴുതുകയും വായിക്കയും ചെയ്യാനുള്ള അറിവു സമ്പാദിച്ചിട്ടില്ലാത്ത ആളുകൾ പ്രായേണ വഷളന്മാരായി ഭവിക്കുന്നുണ്ട്. ഒരുവൻ എന്തെല്ലാം ഭാഷകൾ, എത്രത്തോളം അഭ്യസിക്കുമെന്നു മുമ്പുകൂട്ടി തിട്ടപ്പെടുത്തുവാൻ പ്രയാസം. തിട്ടപ്പെടുത്തിയാൽതന്നെയും, ആ നിലയിലേക്ക് എത്തുമോ ഇല്ലയോ എന്നുള്ള വിവരം ദൈവത്തിനുമാത്രമേ അറിഞ്ഞുകൂടു. അങ്ങിനെയിരിക്കെ, "പിടിച്ചതിനെ വിട്ടു പറക്കുന്നതിനെ പിടിപ്പാൻ നോക്കുക" എന്നുള്ളതിൻപ്രകാരം പ്രവൎത്തിപ്പാൻ ഒരുമ്പെടുന്നതു ഒരുപ്രകാരത്തിലും നന്നായിരിക്കയില്ലെന്നു പ്രത്യേകിച്ചു പറയേണമൊ? സ്വഭാഷ സംസാരിക്കാതെ ജീവിപ്പാൻ പ്രയാസമാകകൊണ്ടും, അന്യഭാഷ അഭ്യസിപ്പാൻ സംഗതിവരുമൊ എന്നും, സംഗതിവരുമെങ്കിൽ എത്രത്തോളം പഠിക്കുമെന്നും മുമ്പുകൂട്ടി തിട്ടപ്പെടുത്തുവാൻ നിവൃത്തിയില്ലാതിരി

കുന്നതുകൊണ്ടും, ചെറുപ്പംമുതല്ക്കുതന്നെ സംസാരിച്ചുവരുന്നതും അന്യഭാഷ അഭ്യസിക്കുന്നതിലേക്കു പ്രയോജനകരമായിരിക്കുന്നതുമായ സ്വഭാഷ ആദ്യമെതന്നെ അഭ്യസിക്കേണ്ടതാണ്. സ്വഭാഷാജ്ഞാനം അന്യഭാഷാഭ്യസനത്തിലേക്ക് ഒരു മാർഗ്ഗദർശിയെന്നപോലെ പ്രവൃത്തിക്കാതിരിക്കയില്ല. അടിസ്ഥാനം വേണ്ടുംവണ്ണം ഉറപ്പിക്കാതെ കെട്ടിടം പണിയുന്നതും, സ്വഭാഷ നല്ലപോലെ അഭ്യസിക്കാതെ അന്യഭാഷ അഭ്യസിക്കുന്നതും ഏകദേശം ഒരുപോലെയാകുന്നു. സ്വഭാഷ വേണ്ടുംവണ്ണം അഭ്യസിക്കാതെ അന്യഭാഷ അഭ്യസിപ്പാനായി പുറപ്പെട്ടിട്ടുള്ളവരിൽ ചിലക്കു സ്വഭാഷയും അന്യഭാഷയും ഇല്ലെന്നായിരിക്കുന്നു. "ഇരുന്നതിന്റെശേഷമേ കാൽ നീട്ടാവൂ" എന്നുള്ളതിനെപ്പററി ചിന്തിക്കായ്കയാലല്ലയോ ഇപ്രകാരമെല്ലാം സംഭവിക്കുന്നത്? സ്വഭാഷയെക്കൊണ്ടുള്ള ആവശ്യം ഇവിടെ പ്രായേണ സ്പഷ്ടമായിരിക്കുന്നു.

പ്രയോജനകരങ്ങളായ പുസ്തകങ്ങൾ സ്വഭാഷയിൽ ഇല്ലെന്നുള്ള ഒരു ന്യായത്തെ അടിസ്ഥാനമാക്കിക്കൊണ്ടു സ്വഭാഷയെ വെറുക്കുന്നത് അത്ര ഭംഗിയാണെന്നു തോന്നുന്നില്ല. തന്റെ പിതാവു സുന്ദരനല്ലെന്നു നിശ്ചയിച്ച് "അഴകനെ അച്ഛനെന്നുവിളിക്ക" യോഗ്യമോ? ഒരു ഭാഷയുടെ അപരിഷ്കൃതാവസ്ഥ, ആ ഭാഷ സംസാരിക്കുന്ന ആളുകൾ അപരിഷ്കൃതന്മാരെന്നു തെളിയിക്കയാകുന്നു ചെയ്യുന്നത്. ഭാഷ നന്നായിട്ടില്ലെങ്കിൽ ആ ഭാഷ സംസാരിക്കുന്ന ആളുകളെയാകുന്നു കുററപ്പെടുത്തേണ്ടത്. ഭാഷയോടു കലഹിപ്പാൻ യാതൊരു ന്യായവും ഇല്ല. ഇപ്പോൾ ഉള്ള പരിഷ്കൃതഭാഷകളുടെ ആദ്യാവസ്ഥ അറിവാൻ ശ്രമിക്കുന്നപക്ഷം, അവയെല്ലാം ഒരു കാലത്ത് അപരിഷ്കൃതസ്ഥിതിയിൽ കിടന്നിരുന്നു എന്നു പ്രത്യക്ഷപ്പെടുന്നതാണ്. ഗ്രന്ഥകാരന്മാരെക്കുറിച്ച് ഒരു ചരിത്രകർത്താവ് എഴുതീട്ടുള്ളതിന്റെ തർജ്ജമ കുറെ താഴെ ചേർക്കുന്നു:—

"അവർ ഒരേ അവസ്ഥയിൽതന്നെ വച്ചുകൊണ്ടിരുന്നതായി യാതൊന്നും അവർക്കുണ്ടായിരുന്നില്ല. അവർ തങ്ങൾക്കുള്ളതല്ലാത്ത സകലത്തെയും അപരിഷ്കൃതങ്ങളെന്നെണ്ണിക്കൊണ്ടു ധിക്കരിച്ചുവന്നു. എങ്കിലും തങ്ങൾക്ക് ഉപകാരമോ ആവശ്യമോ ഉള്ളതായി എന്തിനെയെങ്കിലും അപരിഷ്കൃതന്മാരുടെ ഇടയിൽ കണ്ടാൽ, അവയെ തിരഞ്ഞെടുക്കയും തങ്ങളുടെ സ്വന്തം സ്വഭാവത്തിന്റേയും ഉൽകൃഷ്ടമനോധർമ്മശക്തിയുടെയും ആകൃതി അവയ്ക്കുണ്ടാകത്തക്കവണ്ണം അവയെ തങ്ങളുടേതിനോട് അനുരൂപമാക്കുകയും ചെയ്യുന്നതിൽ അവർ സംശയിക്കാറുണ്ടായിരുന്നില്ല. ഇളകാതെ അവർ ഒരു ഭാഷയെ ക്രമേണ വികസിപ്പിച്ചു, ആ ഭാഷ ഭംഗികൊണ്ടും രസികത്വംകൊണ്ടും മൃദുത്വംകൊണ്ടും എറ്റവും യോഗ്യവും പരിഷ്കൃതവുമായ മനുഷ്യവിചാരങ്ങളെ വാങ്മയമായി ആവിഷ്കരിക്കത്തക്ക അവസ്ഥയെയും ഭൂമിയിലുള്ള സകലരും വിസ്മയിക്കത്തക്ക നിലയെയും പ്രാപിച്ചിരിക്കുന്നു".

ഗ്രീസുകാർ പ്രവർത്തിച്ചിട്ടുള്ളതുപോലെ പ്രവർത്തിക്കുന്ന ആളുകളുടെ ഭാഷ നന്നാകാതെയിരിപ്പാൻ വഴിയില്ലെന്ന് അവരുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നു.

അന്യഭാഷ അഭ്യസിക്കരുതെന്നല്ല ഞാൻ പറയുന്നത്. സ്വഭാഷ നല്ലപോലെ അഭ്യസിക്കുന്നതിനു മുമ്പായി അന്യഭാഷ അഭ്യസിപ്പാൻ ചാടിപ്പുറപ്പെടരുതെന്നു മാത്രമേ പറയുന്നുള്ളു. സ്വഭാഷയിൽ ഇല്ലാത്തതായി അന്യഭാഷയിലുള്ള നൂതനഗ്രന്ഥങ്ങളെ തർജ്ജമചെയ്തു സ്വഭാഷയിലേക്കു കൊണ്ടുവരേണ്ടതിനുള്ള ഭാരം അന്യഭാഷ അഭ്യസിച്ചിട്ടുള്ളവർക്കാകകൊണ്ടും സ്വഭാഷ അഭ്യസിക്കാത്തപക്ഷം ഈ ചുമതലയെ നിർവ്വഹിപ്പാൻ നിവൃത്തിയില്ലാതെ വരുന്നതാകകൊണ്ടുമാണ് അന്യഭാഷ അഭ്യസിക്കുന്നതിനു മു

ന്വായി സ്വഭാഷ നല്ലവണ്ണം അഭ്യസിക്കണമെന്നു പറയുന്നത്. സ്വഭാഷ നല്ലപോലെ അഭ്യസിച്ചശേഷം അന്യഭാഷ അഭ്യസിച്ചിട്ടുള്ള ഇംഗ്ലണ്ടുകാർ, തങ്ങളുടെ ഭാഷയിൽ ഇല്ലാത്തതും ഉണ്ടാകേണ്ടതുമായി അന്യഭാഷകളിൽ കാണുന്ന വിശേഷ ഗ്രന്ഥങ്ങളെ തർജ്ജമചെയ്തു "അറിവിന്റെ താക്കോൽ" എന്നു എവരും സംശയംകൂടാതെ പറയത്തക്കവണ്ണം, സ്വഭാഷയെ ഉന്നതിപ്രാപിപ്പിച്ചിരിക്കുന്നു സ്വഭാഷയെ നന്നാക്കണമെന്നാഗ്രഹിക്കുന്ന സകലരും അവരുടെ ഈ പ്രവൃത്തിയെ ശ്ലാഘിച്ചു അതുപോലെ പ്രവർത്തിക്കേണ്ടതാകുന്നു. ഒരു ഭാഷ, ആ ഭാഷ സംസാരിക്കുന്ന സകലർക്കും സമാവകാശമുള്ള സ്വത്തെന്നപോലെയാകുന്നു ഇരിക്കുന്നത്. അതുകൊണ്ടു തങ്ങളുടെ ഭാഷയെ നന്നാക്കേണ്ടത്, അന്യരാജ്യക്കാരല്ല തങ്ങൾതന്നെയാണെന്നുള്ള വിചാരം ആ ഭാഷ സംസാരിക്കുന്നവർക്കെല്ലാവർക്കും ഉണ്ടായിരിക്കേണ്ടതും ശക്തിക്കുതക്കവണ്ണം പ്രവർത്തിക്കേണ്ടതും ആകുന്നു. ഭാഷക്കു ജനങ്ങളല്ലന്നല്ല, ജനങ്ങൾക്കു ഭാഷയെന്നു തന്നെ വിചാരിക്കേണ്ടത്.

മേൽ പ്രസ്താവിച്ച സംഗതികളെക്കുറിച്ചു വേണ്ടുംവണ്ണം ചിന്തിക്കുന്നതായാൽ, ആദ്യമേതന്നെ നല്ലപോലെ അഭ്യസിക്കേണ്ടതു സ്വഭാഷയാണെന്നും ഇതരഭാഷയിലുള്ള പ്രയോജനകരങ്ങളായ ഗ്രന്ഥങ്ങളെ തർജ്ജമചെയ്തു സ്വഭാഷയെ പോഷിപ്പിക്കേണ്ടതിനുള്ള ഭാരം അന്യഭാഷ അഭ്യസിക്കുന്ന ആളുകളെ സംബന്ധിച്ചിരിക്കയാൽ അവർക്കു സ്വഭാഷാജ്ഞാനം അത്യധികം ആവശ്യമെന്നും തെളിയുന്നതാകുന്നു.

സി. ഡി. ഡി.

---

# ഭാഷയുടെ ശുദ്ധാശുദ്ധനിരൂപണം.

കേരളഭാഷയ്ക്കു് ആദ്യമായി ഒരു ഗണ്യമായ അഭിവൃദ്ധി സിദ്ധിച്ചു എന്നു പറയേണ്ടതു്, പ്രസിദ്ധനായ എഴുത്തച്ഛന്റെ കാലത്തിലാണെന്നുള്ളതിനെക്കുറിച്ചു തർക്കത്തിനവകാശമില്ല. എഴുത്തച്ഛനും, അദ്ദേഹത്തിന്റെ കാലത്തോടു സമീപിച്ചുള്ളവരും കേരളഭാഷയ്ക്കു് അഭിവൃദ്ധിയുണ്ടാക്കിയതിന്റെ മുഖ്യഹേതു, ആയിടയ്ക്കു് കേരളീയരുടെ ഇടയിൽ സംസ്കൃതഭാഷാഭ്യാസത്തിനും, സംസ്കൃതഭാഷാപരിചയത്തിനും ഉണ്ടായ വ്യാപ്തിയാണെന്നു വിശ്വസിക്കണം. സാധാരണമായി ഒരു ഭാഷ സംസാരിക്കുന്നവൎക്കു് വേറെ ഒരു ഭാഷയുമായിട്ടുള്ള പരിചയം, മാതൃഭാഷയ്ക്കു് അഭിവൃദ്ധികരമാണെന്നുള്ളതിനു ലോകചരിത്രത്തിൽ വേറെയും ഉദാഹരണങ്ങൾ ഉണ്ടു്. ഇങ്ങിനെ സംസ്കൃതസംസൎഗ്ഗംകൊണ്ടു ഭാഷയ്ക്കുണ്ടായ അഭിവൃദ്ധി ഇടയ്ക്കു മങ്ങിയും, ആഗന്തുകങ്ങളായ കാരണങ്ങളാൽ ഉദ്ദീപിച്ചും, പ്രായേണ അന്ത്യഭാഗത്തിൽ പ്രക്ഷീണിച്ചും ഇരുന്നതായി കാണാവുന്നതാണ്. ഭാഷയുടെ അഭിവൃദ്ധി, ഇപ്രകാരം, ഏതു സ്ഥിതിയിലിരിക്കുന്നു എന്നു നിൎണ്ണയിക്കാൻ വഹിയാത്ത ഒരു കാലത്തിലാണ്, കേരളീയരുടെ ഇടയിൽ ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിനു് സാമാന്യം പ്രചാരമുണ്ടായതു്. ഇക്കാലത്തും ഭാഷയ്ക്കു് അന്യഭാഷയായ ഇംഗ്ലീഷിന്റെ അഭിനവപരിചയത്തിൽ ഗണ്യമായ പരിഷ്കാരം ഉണ്ടായിട്ടുണ്ടു്. ഇതിന്റെ ഫലങ്ങളാണ് ടെക്സ്റ്റ്ബുക്ക കമ്മിററിപുസ്തകങ്ങളും, മലയാളമനോരമയും, ഭാഷാപോഷിണിസഭയും മററും എന്നു തോന്നുന്നു. ഇംഗ്ലീഷിനാൽ ഭാഷയ്ക്കുണ്ടായിട്ടുള്ള ഒരു വികാസം ഏകദേശം ഇപ്പോഴും നിലച്ചതുപോലെയോ, നിലയ്ക്കാൻ ഭാവിക്കുന്നതുപോലെയോ തോന്നുന്നു. ഭാഷയെ പോഷിപ്പിക്കുന്നതിനു വേണ്ട ശാസ്ത്രങ്ങളോ, സാഹിത്യരത്നങ്ങളോ ഇംഗ്ലീഷ്‌ഭാഷയിൽ ഇനിയും ഇല്ലെന്നല്ല ഞാൻ പറയുന്നതിന്റെ സാ

രം. അന്തരീക്ഷവായുവിന് നീരാവിയെ ഗ്രഹിക്കുന്നതിനുള്ള ശക്തി ഒരുവിധത്തിൽ ക്ലിപ്തമായിരിക്കുന്നതുപോലെ, ഭാഷയുടെ ശാഖകം അന്യഭാഷാസഹായത്തെ അവലംബിക്കുന്നതിനുള്ള ശക്തി ഒരുവിധത്തിൽ പരിമിതമെന്നു പറയേണ്ടിയിരിക്കുന്നു. അന്യഭാഷാസഹായത്തെ ഗ്രഹിക്കുന്നതിനുള്ള ശക്തിയെ കുറയ്ക്കുന്നതിനുള്ള കാരണങ്ങളും ദുൎന്നിവാരമായി പ്രവൎത്തിക്കുന്നുണ്ട്. ഇപ്പറഞ്ഞതിനെ ഒന്നുകൂടി വിശദമാക്കിക്കൊള്ളുന്നു. ഇംഗ്ലീഷിലുള്ള രസതന്ത്രത്തിന്റെ ഉൽകൃഷ്ടഭാഗങ്ങളും, ഭൂഗർഭശാസ്ത്രത്തിന്റെ അത്യുച്ചഭാഗങ്ങളും, ഹെർബർട്ട് സ്പെൻസരുടെ സിന്തറ്റിക് ഫിലാസഫി ഇവയൊക്കെയും വളരെ സ്പൃഹണീയങ്ങളാണെങ്കിലും, തർജ്ജമചെയ്യപ്പെട്ടാൽ കേരളീയരുടെ ഇടയിൽ അവക്ക് എത്രമാത്രം ആദരവുണ്ടാകുമെന്ന് എനിക്കു നിശ്ചയമില്ല. എന്നുവേണ്ട, ഡിക്കൻസിന്റെയോ, താക്കറെയുടെയോ ഒരു നോവലിനെ പരിഭാഷപ്പെടുത്തി, ഗവൎമ്മെണ്ടു സഹായങ്ങളെ ആവശ്യപ്പെടാതെ, കേവലം ജനങ്ങളിൽനിന്നു തന്റെ പരിശ്രമത്തിനു പ്രതിഫലത്തെ നേടിക്കൊള്ളാമെന്നു ധൈൎയ്യമുള്ള വിദ്വജ്ജനങ്ങളും നമ്മുടെ ഇടയിൽ എത്രയുണ്ടെന്നറിഞ്ഞാൽ കൊള്ളാമായിരുന്നു. ഇപ്പോഴും ഭാഷാവിഷയമായി ബുദ്ധിപൂൎവ്വകമായ അനേകം കാൎയ്യങ്ങളെ പ്രവൎത്തിക്കുന്നവരെക്കാളും, കേവലം സ്കൂളുകൾക്കു മാത്രം ഉപയുക്തങ്ങളായ ചരിത്രമോ, ഭൂമിശാസ്ത്രമോ, കഥയോ, മറ്റോ എഴുതുന്നവർ ആ ഭാഷാവിഷയത്തിൽ ധന്യന്മാരാണെന്നുള്ളത്, അനേകംപേരുടെ കൂട്ടത്തിൽ എനിക്കും അനുഭവപ്പെട്ടിട്ടുള്ളതാണ്. നമ്മുടെ പൊതുജനങ്ങൾക്ക്, സാഹിത്യവിഷയമായോ ശാസ്ത്രവിഷയമായോ ഉള്ള ഗ്രന്ഥങ്ങളിൽ പരക്കെ ഒരഭിരുചി ജനിച്ചിട്ടുണ്ടെന്നു പറയുന്നതിന് ഒരു മാൎഗ്ഗവും കാണുന്നില്ല. ഗ്ലാഡ്സ്റ്റന്റെ ജീവചരിത്രമെഴുതിയ വകയ്ക്ക്, മിസ്റ്റർ ജാൺ മാർളിക്ക്, 'മാക്മില്ലൻ കമ്പനിയും' സംഭാവനയായി കൊടുത്തതുക 29000 പവൻ എ

ന്നോ മററോ ന്യൂസ്പേപ്പറിൽ വായിച്ചതായി ഞാൻ ഓക്കു ന്നു. മിസ്റ്റർ സ്വഭാഷയെത്തന്നോട്ടരാട്ടിക്ക്,പ്രശസ്തനായ ഒരു പണ്ഡിതൻ എഴുതിയ ഒരു ഗ്രന്ഥം അച്ചടിക്കാൻ കൊടുക്കാം എന്നു പറഞ്ഞതിൽ,പ്രതിഫലം കൊടുക്കാം എന്നു പറഞ്ഞത് ആ പുസ്തകത്തിന്റെതന്നെ കുറെ കോപ്പികൾ മാത്രം എന്നാകുന്നു. ഈ വിഷയത്തിൽ ഞാൻ മിസ്റ്റർ റെഡ്ഡ്യാരെക്കുറിച്ച് അഗൌന്യമായി വിചാരിക്കുന്നു എന്ന് ആരും തെററിദ്ധരിക്കരുത്. അദ്ദേഹം പറഞ്ഞതിന്റെ അൎത്ഥം,ആ പുസ്തകം അത്രമാത്രമേ ചിലവാകയുള്ളൂ എന്നാണ്. ഇതു മിസ്റ്റർ റെഡ്ഡ്യാരുടെ കുററമാണെന്നു വരാൻ ഇടയില്ലല്ലൊ. ഇതിനുള്ള ഹേതു എന്താണെന്നു നോക്കുന്നോതാവാൽ,അതും അധികം ശ്രമംകൂടാതെ വ്യക്തമാകുമെന്നു ഞാൻ വിചാരിക്കുന്നു. ഇംഗ്ലീഷ്ഭാഷ രാജഭാഷയാണ്,അതിനോടു കിടനില്ക്കുന്നതിന് ഏതദ്ദേശീയ ഭാഷകൾക്ക് ഒരിക്കലും ശക്തിയാകുന്നതല്ല. മിസ്റ്റർ ബ്രൈസ് "Studio in History and Jurisprudence"എന്ന കൃതിയിൽ പറയുംപ്രകാരം,ഇംഗ്ലീഷ്കാരുടെ ആധിപത്യം ഇൻഡ്യക്കാരുടെ സദാചാരങ്ങളും, സന്മാൎഗ്ഗബോധങ്ങളും ഇത്യാദിയുടെ കൂട്ടത്തിൽ ഭാഷകളെയും സ്പൎശിക്കുന്നുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഇംഗ്ലീഷ് പഠിക്കാൻ നിവ്വാഹമില്ലാത്ത കുട്ടികളല്ലാതെ ഇപ്പോൾ അധികം മലയാളം പഠിക്കാൻ തുടങ്ങുന്നുണ്ടോ എന്ന് എനിക്കു സംശയമുണ്ട്. ഈ സ്ഥിതിക്കനുരൂപമായിത്തന്നെയിരിക്കുന്നു ഭാഷയുടെ അനുഭവവും. രാജ്യകാൎയ്യങ്ങളിൽ ഭാഷകൾ മുമ്പുണ്ടായിരുന്ന പൂജ്യസ്ഥാനങ്ങൾ ഓരോന്നും ഇപ്പോൾ ക്രമേണ പൂജ്യസ്ഥാനത്തിലായിത്തന്നെ വരുന്നു. നാട്ടിൽ മേധാശക്തി ധാരാളമുള്ളവൎക്ക് ഭാഷാവിഷയമായി പ്രവൎത്തിക്കുന്നതിന് ഒരു നിവൃത്തിയുമില്ല. ഇംഗ്ലീഷിൽ ഉൽകൃഷ്ടപരീക്ഷകൾ ജയിച്ചിട്ടുള്ളവരിൽ നൂററിന് എത്രവീതം ഭാഷയെ പോഷിപ്പിക്കുന്നുണ്ട്? ആരെങ്കിലും അങ്ങിനെ ചെയ്യുന്നുണ്ടെങ്കിൽ അവർ,ഇതി

പക്ഷവും,ഉപാദ്ധ്യായവൃത്തിയെ ആശ്രയിച്ചിരിപ്പാൻ പ്രേ
രിതന്മാരായിരിക്കുമെന്നും കാണാമായിരിക്കും. ഇംഗ്ലീഷ് ഭാ
ഷയുടെ അഭിവൃദ്ധി അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കെ,ഭാ
ഷക്ക് ഇപ്പോൾ ഉള്ള അവസ്ഥയെത്തന്നെ പരിപാലി
ക്കാൻ മേലിലെങ്ങനെ സാധിക്കുമെന്നുള്ളത് സ്പഷ്ടമാകുന്നില്ല.

യാദൃച്ഛികങ്ങളായ കാരണങ്ങളാൽ ഭാഷക്ക് അഭിവൃ
ദ്ധിയുണ്ടാവാൻ പാടില്ലാത്തവിധത്തിൽ യാതൊന്നുമില്ല.
അസാമാന്യമേധാവിയായ ഒരുവൻ കേരളീയരിൽ ഉത്ഭവി
ച്ച് ഗദ്യമായോ പദ്യമായോ ഉള്ള തന്റെ കൃതികളാൽ ഭാ
ഷയെ പോഷിപ്പിക്കാനിടയായാൽ,അത് ഭാഷയുടെ എത്ര
ക്ഷീണമായ സ്ഥിതിയിലും ശാശ്വതമായ സമ്പത്തായിത്ത
ന്നെ നില്ക്കുന്നതാണ്. അങ്ങിനെയുള്ളവരുടെ ദൌല്ലഭ്യ
മോ പരതന്ത്രതയോ ആണ് ഭാഷാഭിവൃദ്ധിക്ക് ഇപ്പോൾ മുഖ്യ
തടസ്ഥമായിത്തീർന്നിരിക്കുന്നത്. ഇപ്പോൾ മാന്യന്മാർക്ക് ഭാ
ഷാവിഷയമായിട്ടുള്ള അശ്രദ്ധയുടെ തെളിവായി ഒരു സംഗ
തിയെക്കൂടി ചൂണ്ടിക്കാണിച്ചുകൊള്ളുന്നു. ഭാഷക്ക് ഈയി
ടെ ഉണ്ടായിട്ടുള്ള അഭിവൃദ്ധിയുടെ ഒരു ലക്ഷ്യമായിട്ടാകുന്നു,
ചിലർ വർത്തമാനക്കടലാസുകളുടേയും മാസികകളുടേയും
പെരുക്കത്തെ ചൂണ്ടിക്കാണിച്ചിട്ടുള്ളത്. കേവലം എണ്ണം
കൊണ്ടു കാര്യങ്ങൾ നിർണ്ണയിക്കാമെന്നുണ്ടായിരുന്നെങ്കിൽ
കേരളഭാഷക്ക്, ഇതില്പരം സൌഭാഗ്യം വരേണ്ടതില്ല. എ
ന്നാൽ യഥാർത്ഥമായി ഏതെങ്കിലും വിഷയത്തിൽ ഭാഷക്കു
പകരിക്കുന്നവ,ഇവയിൽ എത്ര ചുരുക്കമെന്നു നോക്കുക. എ
ന്നുമാത്രവുമല്ല,ഇവയിൽ ചിലതിനെക്കൊണ്ടു ഭാഷക്കു നേരി
ടുന്ന വൈകല്യങ്ങളും ആലോചിച്ചുനോക്കുക. ഒന്നാമതായി
ഭാഷയുടെ അഭിവൃദ്ധിക്കുവേണ്ടി, അതിന്നാധാരമായി, ജന
ങ്ങളിൽ ഒരഭിരുചി ജനിപ്പിക്കാൻ വർത്തമാനപത്രങ്ങൾക്ക്
കഴിഞ്ഞിരുന്നു എങ്കിൽ, അവയുടെ സ്ഥിതി അനുഗ്രഹീത
മായിരുന്നേനെ. എന്നാൽ ഇക്കാര്യം ഇപ്പോൾ അസാദ്ധ്യ
പ്രായമായി തോന്നുന്നു. വേണ്ടതായ പാണ്ഡിത്യവും, സം

സ്ഫുരിച്ച രുചിയും, സൎവ്വോപരി സൽസ്വഭാവവും ഉള്ള പത്രാധിപന്മാർ നമ്മുടെ ഇടയിൽ വൎദ്ധിച്ചിരുന്നു എങ്കിൽ, അതെത്ര നന്നായിരുന്നേനെ. ഇപ്പോളാവട്ടെ, സത്യമായിട്ടുള്ളതിനെ അസത്യമായിട്ടു കാണിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി അസൂയാമലിനമനസ്സുകളായും വിവരമില്ലായ്കയാൽ അനക്ഷരകുക്ഷികളായും നടക്കുന്ന പത്രാധിപരാക്ഷസന്മാരിൽനിന്ന്, ഇപ്പോൾ കേരളഭാഷാസാഹിത്യവിഷയത്തിൽ അത്യന്താദരണീയനായ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കുംകൂടി അസ്വാസ്ഥ്യം ജനിപ്പിച്ചിട്ടുണ്ടെന്നുള്ളതുതന്നെ, ഇവരുടെ പ്രവൃത്തിവൈലക്ഷണ്യത്തിന് നല്ല ലക്ഷ്യമാകുന്നു. നമ്മുടെ ഇടയിൽ പത്രങ്ങൾ വൎദ്ധിച്ച് വൎദ്ധിച്ച്, ഇനിയുണ്ടാകാൻ പോകുന്ന പത്രങ്ങൾക്ക്, ഒരു രസികൻ പറഞ്ഞതുപോലെ, "രാമൻപിള്ള" (ഇതിൽ ഭൂമിയിലുള്ള രാമൻപിള്ളമാരുടെ കഥ മാത്രം പ്രസ്താവിക്കപ്പെടും) "ത്രികോല്പകൊന്ന" (ഇതിൽ ത്രികോല്പകൊന്ന ആവശ്യമുള്ള കഷായങ്ങളെക്കുറിച്ചുമാത്രം പറയും) എന്നിങ്ങിനെകൂടി പേരുകൾ ഇടാൻ ഇടയാകുമെന്നു തോന്നുന്നു. സുശിക്ഷിതമായ അഭിപ്രായങ്ങൾ ഉള്ളവർ പത്രാധിപവൃത്തിയെ സ്വീകരിക്കുന്നത്, പക്ഷെ, ഇപ്പോഴത്തെക്കാൾ ഭാഷാഭിവൃദ്ധിക്ക് ഹേതുവായി തീരാമെന്നുതോന്നുന്നു.

ഭാഷയുടെ ദാരിദ്ര്യം തൎജ്ജമചെയ്തു നിവൎത്തിക്കാം എന്നു വിചാരിക്കുന്നവർ വളരെ ഉണ്ടായിരിക്കുമെന്നു തോന്നുന്നു. എന്നാൽ മുമ്പൊരിക്കൽ കണ്ട ഒരു തൎജ്ജമക്കമ്പനിയുടെ മുന്നറിയിപ്പു കണ്ടതുപ്രകാരമാകട്ടെ ഈ വിഷയത്തിൽ ചെയ്യാൻപോകുന്ന ശ്രമത്തിന്റെ രീതി എങ്കിൽ, അതിനെപ്പറ്റി വൈമനസ്യമായി ഒന്നും സംസാരിപ്പാൻ വിചാരിക്കുന്നില്ലാത്തതുകൊണ്ടു, ഞാനതൊന്നുംതന്നെ ഈ വിഷയത്തിൽ പ്രസ്താവിക്കാൻ ഇച്ഛിക്കുന്നില്ല.

പി. കെ. നാരായണപിള്ള ബി. എ., ബി. എൽ.

# ഭാഷാപരിഷ്കാരം. *

'ഭാഷാപോഷിണി'സഭയുടെ ഉദ്ദേശ്യങ്ങൾ എന്തെല്ലാമാണെന്നു സഭാനിയമങ്ങളിൽ സാമാന്യമായി പറഞ്ഞിട്ടുണ്ടെങ്കിലും, ഉദ്ദേശ്യസിദ്ധിക്കുവേണ്ട പ്രവൃത്തികൾ ആരംഭിക്കേണ്ടുന്ന വിധത്തിൽ അവയെ ഇതുവരെ ആരും വിശദീകരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. സഭയുടെ പ്രധാനോദ്ദേശ്യങ്ങൾ, 'ഗദ്യപദ്യങ്ങൾക്കു സാൎവ്വത്രികമായ ഐകരൂപ്യം വരുത്തുകയും ഉത്തമരീതിയിലും ഉപയോഗമുള്ളവയായിട്ടും കഴിയുന്നതും ഗദ്യാകൃതികളായിട്ടുള്ള പുസ്തകങ്ങൾ നടപ്പാക്കുകയും' ആകുന്നു എന്നു നിയമങ്ങൾകൊണ്ടു കാണുന്നു. എന്നാൽ, ഐകരൂപ്യം വരുത്തുക എന്നു വെച്ചാലെന്താണെന്നും, അതു് എത്രത്തോളം വരുത്തുവാൻ സഭ വിചാരിക്കുന്നുണ്ടെന്നും, ഏതുമാതിരി ഗദ്യപുസ്തകങ്ങളെയാണു് സഭ തൽക്കാലം ഉപയോഗമുള്ളവയെന്നു വിചാരിക്കുന്നതെന്നും, ഏതു ഭാഷയാണു് സഭ ഉത്തമരീതിയായി കല്പിച്ചിരിക്കുന്നതെന്നും മറ്റുമുള്ള സംഗതികളെപ്പറ്റി സഭ തീൎമ്മാനപ്പെടുത്തീട്ടില്ലെന്നു തന്നെയല്ല, ഒരു യോഗത്തിൽ വെച്ചെങ്കിലും അതിന്നുവേണ്ട ആലോചനകൾ നടത്തുകകൂടി ചെയ്തിട്ടില്ല. ഈ സംഗതികളെപ്പറ്റി പല അഭിപ്രായഭേദങ്ങൾ ഉണ്ടാവാൻ ധാരാളം അവകാശം ഉണ്ടു്. എന്നാൽ പല അഭിപ്രായങ്ങളുടെ സമ്മേളനത്തിൽനിന്നല്ലാതെ സൎവ്വസമ്മതമായ ഒരു തീൎമ്മാനം ഉണ്ടാകുവാൻ മാൎഗ്ഗവുമില്ല. അങ്ങിനെ ഒരു തീൎമ്മാനം ഉണ്ടാകുന്നതിന്നു, മാന്യന്മാരായ മറ്റു സാമാജികന്മാരുടെ അഭിപ്രായങ്ങൾ പുറത്തുവരുവാൻവേണ്ടി മാത്രം, ഞാൻ എന്റെ അഭിപ്രായം വളരെ താഴ്മയോടുകൂടി ഇവിടെ പറഞ്ഞുകൊള്ളുന്നതാകുന്നു. അതല്ലാതെ, എന്റെ അഭിപ്രായം എല്ലാവരും സ്വീകരിക്കുമെന്നോ, സ്വീകരിക്കണ

* തിരുവനന്തപുരത്തു കൂടിയ 'ഭാഷാപോഷിണിസഭ'യിൽ വായിച്ചതു്.

മെന്നൊ എന്നിങ്ങനെ ഭേദംപോലും അഭിമാനമില്ലെന്നു പ്രത്യേകം സദസ്യന്മാരെ അറിയിച്ചു കൊള്ളുന്നു.

ദേശഭാഷകളെ ഉന്മൂലനംചെയ്തു കണ്ണൂർ മുതൽ കന്യാകുമാരിവരെയുള്ള ജനങ്ങൾ സംസാരിച്ചുവരുന്ന ഭാഷയ്ക്കു ഐകരൂപ്യം വരുത്തുന്നതു് അസാദ്ധ്യമാണെന്നു് എല്ലാവരും സമ്മതിക്കുന്നതാണ്. അതുകൊണ്ടു ഗ്രന്ഥങ്ങളിൽ ഉപയോഗിക്കുന്ന ഭാഷക്കുമാത്രം ഐകരൂപ്യം വരുത്തുന്നതിനു നാം ശ്രമിച്ചിട്ടു് ആവശ്യമുള്ളു. എന്നാൽ, ഭാഷയുടെ ഐകരൂപ്യമെന്നു വെച്ചാലെന്താണ്? കേരളത്തിൽ ചില ഭാഗങ്ങളിൽ ഉപയോഗിച്ചുവരുന്ന ചില പദങ്ങൾ മററു ചിലേടങ്ങളിൽ ഉപയോഗിക്കുന്നില്ലെന്നു് എല്ലാവർക്കും അറിയാമല്ലൊ. ഇതു ഭാഷയുടെ ഐകരൂപ്യത്തിനു ബാധകമാണെന്നു് ഇങ്ങിനെയുള്ള പദങ്ങളെ ഭാഷയിൽനിന്നു തീരെ നിരാകരിക്കുന്നതിനോ അതല്ലെങ്കിൽ അവയെ എല്ലായിടത്തും ഒരുപോലെ നടപ്പാക്കുന്നതിനോ നാം ശ്രമിക്കേണമെന്നുണ്ടോ? ഉണ്ടെങ്കിൽ നാം ഏതു ദിക്കിലെ പദങ്ങളെയാണു നിരാകരിക്കേണ്ടതു്? ഏതുപദങ്ങളെയാണു് സ്വീകരിക്കേണ്ടതു്? ഇങ്ങിനെ ഓരോന്നായി, പദങ്ങളുടെ ഗ്രാഹ്യതയെയോ ത്യാജ്യതയെയോപററി സഭയിൽവെച്ചു വാദിച്ചു തീർച്ചയാക്കുവാൻ വിചാരിക്കുന്നപക്ഷം, ഈവാദം എല്ലാവരും സമ്മതിക്കത്തക്കവിധത്തിൽ 'കല്ക്യവതാര'ത്തിന്നു് ഏററ മുമ്പായി കലാശിക്കുമെന്നു തോന്നുന്നില്ല. എന്നു തന്നെയുമല്ല, ശബ്ദങ്ങൾക്കു സൌലഭ്യമില്ലാത്ത നമ്മുടെ ഭാഷയിൽനിന്നു യാതൊരു പദത്തെയും ഉപേക്ഷിക്കുന്നതു ശരിയല്ലെന്നാകുന്നു എന്റെ അഭിപ്രായം. മറെറല്ലാസംഗതികൾകൊണ്ടും ശ്ലാഘ്യമായ ഒരു പുസ്തകത്തിൽ, വടക്കോ തെക്കോ മാത്രം നടപ്പുള്ള ചില വാക്കുകൾ ഉപയോഗിച്ചതുകൊണ്ടു് അതിന്നു് ഒരു ന്യൂനത കല്പിക്കുന്നതു വിദ്വത്സമ്മതമാകുമെന്നു തോന്നുന്നില്ല. അങ്ങിനെ ഉപയോഗിക്കുന്നതുകൊണ്ടു് ആ പദങ്ങൾക്കു കാലക്രമത്താൽ എല്ലായിടത്തും പ്രചാരമുണ്ടാകുവാ

നാണ് വഴിയുള്ളത്. അതുകൊണ്ടു ക്ലിഷ്ടങ്ങളായ ഗ്രാമ്യങ്ങളെ ആദരിക്കാതെ, അശ്ലീലങ്ങളല്ലാത്ത ഏതു പദങ്ങളെയും ഉപയോഗിക്കുന്നതിൽ യാതൊരു ഹാനിയും ഇല്ലെന്നാണ് എനിക്കു തോന്നുന്നത്. മലയാളികളുടെ ഇടയിൽ ഗ്രന്ഥപാരായണാഭിരുചിയും സ്വഭാഷാപാണ്ഡിത്യവും അന്യോന്യസമാഗമവും വർദ്ധിച്ചുവരുംതോറും ദേശഭാഷയിലുള്ള അസഹിഷ്ണുത കുറഞ്ഞുവരികയും ചെയ്യുന്നതാണ്. ഇപ്പോൾ വടക്കർമാത്രം ഉപയോഗിക്കുന്നതായ പദങ്ങളും, അർത്ഥത്തെത്തന്നെ കുറിക്കുന്നതിന്നു തെക്കർമാത്രം ഉപയോഗിക്കുന്ന പദങ്ങളും കാലക്രമംകൊണ്ട് എല്ലാവരും സ്വീകരിക്കുന്നവയായ പദങ്ങളായിത്തീരുമെന്നാണ് എനിക്കു തോന്നുന്നത്.

അത്രതന്നെയുമല്ല— ഇങ്ങനെയുള്ള ചില ശബ്ദഭേദങ്ങൾകൊണ്ടു ഭാഷയുടെ ഐകരൂപ്യത്തിന്നു ഹാനിവരുന്നതല്ല. പ്രത്യയഭേദങ്ങൾകൊണ്ടു മാത്രമേ ഭാഷയ്ക്കു രൂപഭേദമുണ്ടാവാൻ വഴിയുള്ളു. തമിഴ്, തെലുങ്ക്, കർണ്ണാടകം, മലയാളം എന്നീ നാലുഭാഷകളിലുമുള്ള മിക്ക ദ്രാവിഡശബ്ദങ്ങളും സംസ്കൃതശബ്ദങ്ങളും അന്യോന്യസാധാരണങ്ങളായിരുന്നിട്ടും, അവകൾക്ക് ഐകരൂപ്യം ലേശംപോലും ഇല്ലാത്തതു പ്രത്യയങ്ങളുടെ നാനാത്വംകൊണ്ടാണെന്ന് അല്പം ആലോചിച്ചാൽ ആർക്കും സ്പഷ്ടമാകുന്നതാണ്. മിക്ക പ്രകൃതികളും ഈ നാലുഭാഷകൾക്കും ഒരുപോലെ പരിചയമുള്ളവയാകുന്നു. എന്നാൽ പ്രത്യയങ്ങൾ ചേരുമ്പോൾ, അവയ്ക്ക് അന്യോന്യം മനസ്സിലാകാത്തവിധത്തിൽ, പദങ്ങൾക്കു നാനാത്വം വന്നുപോകുന്നു. അതുകൊണ്ടു ഭാഷയ്ക്ക് ഐകരൂപ്യം വരുത്തണമെന്നു വിചാരിക്കുന്നവർ മുഖ്യമായി ചെയ്യേണ്ടതു, പ്രത്യയങ്ങൾക്ക് അഭേദംവരുത്തുവാൻ ശ്രമിക്കുകയാകുന്നു. മലയാളപ്രത്യയങ്ങളെ സംബന്ധിച്ചേടത്തോളം ഈ ശ്രമം എളുപ്പത്തിൽ സാധിക്കത്തക്കതാകുന്നു എന്നു തോന്നുന്നു. ദേശഭേദംകൊണ്ടു ഭിന്നതവന്നിട്ടുള്ള മലയാളപ്രത്യയങ്ങൾ

വരുന്നതല്ല. 'ആളുടെ, ആളിന്റെ, ആളിടെ,' 'അന്യായക്കാർ, അന്യായക്കാരർ,' 'കുട്ടിയെ, കുട്ടിയുടെ, കുട്ടിയിനെ, കുട്ടിയിന്റെ,' ഇത്യാദികളായ ചുരുക്കം ചില വ്യത്യാസങ്ങൾ ഉള്ളവയിൽ സ്വീകാരയോഗ്യമായിട്ടുള്ളത് ഏതാണെന്ന് ഈ സഭക്കാർ സാവധാനമായി തീർച്ചയാക്കിയാൽ അതു പ്രബലമായിവരാതെ ഇരിക്കയില്ല. എന്തുകൊണ്ടെന്നാൽ, മലയാളത്തിൽ പാണ്ഡിത്യംകൊണ്ടോ ഗ്രന്ഥനിർമ്മാണംകൊണ്ടോ പ്രസിദ്ധിസമ്പാദിച്ചിട്ടുള്ളവരിൽ അധികംപേരും ഈ സഭയുടെ അംഗങ്ങളാകുന്നകൊണ്ടു, നമ്മുടെ നിശ്ചയം സാധാരണജനങ്ങൾ തല്ക്കാലം അംഗീകരിച്ചില്ലെങ്കിലും, മേലാലുണ്ടാകുന്ന ഗ്രന്ഥങ്ങളിൽ പ്രതിഫലിച്ചുകാണാതിരിക്കയില്ല.

ഭാഷയുടെ ഐകരൂപ്യത്തിനു വാസ്തവത്തിൽ ഇതിലും എത്രയോ അധികം ബാധകമായ ഒരു സംഗതിയുള്ളതിനെപ്പറ്റി ഇതുവരെ സഭയിൽ ആരും പ്രസ്താവിക്കക്കൂടി ഉണ്ടായിട്ടില്ല. പ്രത്യയഭേദംകൊണ്ടാണ് ഭാഷയുടെ ഐകരൂപ്യത്തിനു ഹാനിവരുന്നത് എങ്കിൽ, ഭാഷാകവിതയിൽ സംസ്കൃതപ്രത്യയങ്ങൾ ധാരാളമായി ഉപയോഗിക്കുന്നതിനാൽ ഉണ്ടാകുന്നതുപോലെ മറ്റൊന്നുകൊണ്ടെങ്കിലും അതിനു ഹാനിവരുവാൻ മാർഗ്ഗമുണ്ടോ? നാലഞ്ചു ഭാഷാപ്രത്യയങ്ങളെ മാറി ഭാഷയ്ക്കു് ഐകരൂപ്യം വരുത്തണമെന്നു വിചാരിക്കുന്നവർ, യഥേച്ഛമായി എത്രയെങ്കിലും സംസ്കൃതപ്രത്യയങ്ങൾ ഭാഷയിൽ ഉപയോഗിക്കുന്നതിനെ വിരോധിക്കയല്ലേ മുമ്പിൽ ചെയ്യേണ്ടത്? മലയാളികൾക്കു് അന്യോന്യം മനസ്സിലാകുന്നതിനു ബാധകമല്ലാത്ത അല്പങ്ങളായ ദേശഭാഷാഭേദങ്ങളെക്കുറിച്ചു് അസഹിഷ്ണുത കാണിക്കുന്നവർ, നൂറിൽ തൊണ്ണൂറാളുകൾക്കും മനസ്സിലാകാത്ത സംസ്കൃതപ്രത്യയങ്ങളെക്കുറിച്ചു് എത്രതന്നെ അസഹിഷ്ണുക്കളായിരിക്കേണ്ടതാണ്? സ്വതേ സംബന്ധമില്ലാത്ത സംസ്കൃതത്തിൽ നിന്നുള്ള 'വക്ത്യാദി' എന്ന പദം ഭാഷയിൽ ഉപയോഗിക്കുന്നതു വിഹിതമാണെങ്കിൽ, സ്വന്തഭാഷയായ തെലുങ്കിൽനിന്നു

'വചനിസ്ഥാന' എന്നപദം സ്വീകരിക്കുന്നതിന്ന് എന്താണ് ദോഷം? സംസ്കൃതപ്രത്യയമാകുന്ന മഹാഗജത്തെ നിഷ്പ്രയാസമായി ഗ്രസിച്ചിട്ട, നാമിപ്പോൾ, ദേശഭാഷാദേഹമാകുന്ന മശകത്തെ വിഴുങ്ങുന്നതിൽ ആയാസപ്പെടുകയല്ലേ ചെയ്യുന്നത്?

ഈ സംഗതിയെപ്പററി സഭയുടെ അഭിപ്രായം അറിവാൻ എനിക്കുവളരെ ആഗ്രഹമുണ്ട്. ഇതിൽ വളരെ അഭിപ്രായഭേദം ഉണ്ടായിരിക്കുമെന്നു നിസ്സംശയമാണ്. കേരളത്തിന്നു, പ്രത്യേകിച്ച് ഈ സമാജം അലങ്കാരഭൂതനായ അദ്ധ്യക്ഷൻഅവർകൾക്കുതന്നെയും ഈ അഭിപ്രായത്തോടു യോജിക്കുമോ എന്നു സംശയിക്കുന്നു. എൻറെ മുഖ്യമായ അഭിമതം, സാഹിത്യസംബന്ധമായ മററെല്ലാസംഗതികളിലും അവിടത്തെ വിനീതശിഷ്യനും അനുയായിയുമാണെന്നായിരിക്കെ, ഈ ഒരു സംഗതിയിൽ മാത്രം എൻറെ ദൗർഭാഗ്യവശാൽ ഗുരുദ്രോഹം ചെയ്യേണ്ടിവരുന്നല്ലോ എന്ന വിചാരം എനിക്ക് അനിർവ്വചനീയമായ വ്യസനത്തിന്നു കാരണമായിരിക്കുന്നു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. എങ്കിലും ഭാഷയിൽ സംസ്കൃതപ്രത്യയപ്രയോഗവും നമ്മുടെ ഐകരൂപ്യവാദവും തമ്മിൽ യോജിപ്പിക്കുന്നതിന്നു യാതൊരുമാർഗ്ഗവും കാണാത്തതുകൊണ്ടും മററു ചില കാരണങ്ങൾകൊണ്ടും ഇങ്ങിനെ മുൻകേറി പിടിക്കേണ്ടിവരികയും ചെയ്തിരിക്കുന്നു.

ഭാഷാകവിതയിൽ സംസ്കൃതപ്രത്യയം ഉപയോഗിക്കാമെന്ന വാദത്തെ പൂർവ്വകവിപ്രയോഗം പ്രബലമായി സമർത്ഥിക്കുന്നുണ്ടെന്നു ഞാൻ നല്ലവണ്ണം അറിയുന്നുണ്ട്. എന്നാൽ, ഭാഷാകവികളിൽ പ്രാമാണികത്വംകൊണ്ടും മററും നിസ്സംശയമായി ഒന്നാമനായ തുഞ്ചത്തെഴുത്തച്ഛൻറയും രണ്ടാമനായ കുഞ്ചൻനമ്പ്യാരുടേയും കൃതികളിൽനിന്നുള്ള അനുമാനം ഈ വാദത്തിന്നു വിപരീതമാണെന്നു തോന്നുന്നു. എഴുത്തച്ഛൻറ ആദ്യകൃതിയും അനുപമതേജോമയവുമായ രാമായണത്തിൽ ചിലേടത്തെല്ലാം സംസ്കൃതപ്രത്യയങ്ങൾ പ്രയോ

ശിച്ചു കാണുന്നുണ്ടെങ്കിലും, അദ്ദേഹത്തിന്റെ പ്രജ്ഞയും വാസനയും പക്വത വന്നതിന്റെശേഷം ഉണ്ടാക്കപ്പെട്ടതെന്നു വിചാരിപ്പാൻ ന്യായമുള്ളതായ ഭാഗവതത്തിലും ഭാരതത്തിലും അതുകൾ എത്രയോ ചുരുക്കമായിട്ടേ കാണുന്നുള്ളു. അതുപോലെതന്നെ, നമ്പ്യാരുടെ ആദ്യകൃതിയായ കൃഷ്ണചരിതമണിപ്രവാളത്തിലൊഴിച്ചു മറ്റുള്ള കൃതികളിൽ ഈ മാലിന്യം തീരെ ഇല്ലെന്നുതന്നെ പറയാം. ഈ മഹാകവികളുടെ വിവേകത്തിനു മൂപ്പുവന്നതോടുകൂടി, അവർ ഭാഷാകവിതയിൽ സംസ്കൃതപ്രത്യയങ്ങൾ ഉപയോഗിക്കുന്നതു ശരിയല്ലെന്നുള്ള ബോധം വന്നുതുടങ്ങി എന്നാണല്ലോ നാം ഇതിൽനിന്ന് ഊഹിക്കേണ്ടത്. അതുകൊണ്ടു പൂർവ്വകവിപ്രയോഗം എന്റെ വാദത്തെയും ഒട്ടും സഹായിക്കുന്നില്ലെന്നു പറവാൻ പാടില്ല. എന്നുതന്നെയല്ല, എഴുത്തച്ഛന്റെ ഭാരതം, ഭാഗവതം, നമ്പ്യാരുടെ തുള്ളൽപ്പാട്ടുകൾ, പഞ്ചതന്ത്രം മുതലായ കൃതികളിലെ മനോഹരവും ശുദ്ധവുമായ മണിപ്രവാളരീതിയെ അനുസരിച്ചു മറ്റു കവികളെല്ലാം കവനംചെയ്തിരുന്നു എങ്കിൽ, എന്റെ ഈ പ്രസംഗത്തിനുതന്നെ അവകാശം ഉണ്ടാവില്ലായിരുന്നു. അങ്ങിനെ ചെയ്യാതെ, ഇടക്കാലങ്ങളിലെ ഭാഷാകവികൾ, സംസ്കൃതവും മലയാളവുമല്ലാത്ത ഒരു കൃത്രിമഭാഷയിലാണ് കവിതയുണ്ടാക്കുവാൻ തുടങ്ങിയത്. അവരുടെ പ്രധാന കൃതികളായ ആട്ടക്കഥകളെയും ചമ്പുക്കളെയും മറ്റും മണിപ്രവാളകൃതികളെന്നു പറയുന്നുണ്ടെങ്കിലും, മണികളുടെ ഇടയിൽ നന്നാ സൂക്ഷിച്ചുനോക്കിയാൽ മാത്രമേ ഇടക്ക് ഓരോ പ്രവാളം കണ്ടെത്തുവാൻ സാധിക്കു. എന്നാൽ അവരിൽ പലരും നല്ല വിദ്വാന്മാരും വാസനാശാലികളുമായിരുന്നതിനാൽ അവരുടെ കൃതികൾ പല പ്രകാരത്തിലും ശ്ലാഘ്യങ്ങളാണെന്നു ഞാൻ ഹൃദയപൂർവ്വമായി സമ്മതിക്കുന്നു. പക്ഷെ സ്വഭാഷാഭിമാനം കുറഞ്ഞവരും ഭാഷാകവിതയെ ഒരു വെറും നേരംപോക്കായി വിചാരിച്ചിരുന്നവരുമായ ആ കവികളുടെ ഭാഷാ

രീതി സംഭാഷാപരിഷ്കാരതല്പരന്മാരായ നമുക്ക് അനുകാരയോഗ്യമല്ലെന്നു മാത്രമേ ഞാൻ വ്യവഹരിക്കുന്നുള്ളു.

മേല്പറഞ്ഞ സംഗതികളിൽനിന്നു പൂർവ്വകവിപ്രയോഗം ഇതു ഖണ്ഡിക്കുന്നവരുടെയും വാദത്തെ പിൻതാങ്ങുന്നതാണെന്നു കാണുന്നു. എന്നാൽ കീഴ്നടപ്പുമാത്രം നോക്കുന്നവരുടെ ഇടയിൽ പരിഷ്കാരവൃദ്ധി അസാദ്ധ്യമാകകൊണ്ടു കാര്യത്തിന്റെ ഗുണദോഷങ്ങളെപ്പോലെ നാം ഈ സംഗതി തീർച്ചയാക്കേണ്ടതാകുന്നു. സംസ്കൃതപ്രത്യയങ്ങളെ ഉപയോഗിക്കുന്നതു ഭാഷയുടെ ഐകരൂപ്യത്തിനു ബാധകവും പ്രഥമഗണനീയന്മാരായ പൂർവ്വകവികളുടെ രീതിക്കു വിരുദ്ധവുമാണെന്നു നാം കണ്ടുവല്ലോ. ഇതുകൂടാതെ, ഈ സമ്പ്രദായം ഇതരഭാഷാവിലക്ഷണമാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു. അന്യഭാഷകളിൽനിന്നു പദങ്ങളെ സ്വീകരിക്കാത്തതായ വല്ലഭാഷയും ഉണ്ടോ എന്നു സംശയമാണ്. സംസ്കൃതം, ഗ്രീക്ക മുതലായ മൂലഭാഷകളിൽ ഈ സമ്പ്രദായം വളരെ കുറവും, മലയാളം, ഇംഗ്ലീഷ് മുതലായ മിശ്രഭാഷകളിൽ അതു ധാരാളവുമാണെന്നു ഭേദം മാത്രമേയുള്ളു. എന്നാൽ അങ്ങിനെ പദസ്വീകാരം ചെയ്യുന്നതോടുകൂടി ഒരു ഭാഷയിലെ പ്രത്യയങ്ങളെയും കൈക്കൊള്ളുന്ന സമ്പ്രദായം, എന്റെ അറിവിൽ പെട്ടേടത്തോളം, മലയാളത്തിലൊഴികെ മറ്റൊരു ഭാഷയിലും ഇല്ല. സംസ്കൃതശബ്ദങ്ങളുടെ സഹായംകൂടാതെ ഭാഷാകവിതയുണ്ടാക്കുവാനും ഭാഷയ്ക്കു അഭിവൃദ്ധിയുണ്ടാകുവാനും മിക്കവാറും അസാദ്ധ്യമാണെന്ന് എനിക്കും പൂർണ്ണസമ്മതമാകുന്നു. ഇംഗ്ലീഷിനു ലാറ്റിൻഭാഷയുടെ സഹായവും ഇതുപോലെതന്നെയാണ്. എന്നാൽ നാം സംസ്കൃതപ്രത്യയങ്ങളെ സ്വീകരിക്കുന്നതുപോലെ ഇംഗ്ലീഷുകാർ ലാറ്റിൻപ്രത്യയങ്ങളെ ഒരിക്കലും കൈക്കൊള്ളുന്നില്ല. നമ്മുടെ സമ്പ്രദായത്തിന്റെ ഫലം, സംസ്കൃതജ്ഞാനമില്ലാത്ത മലയാളികൾക്കും, മലയാളം അറിഞ്ഞുകൂടാത്ത സംസ്കൃതജ്ഞന്മാർക്കും മനസ്സിലാകാത്ത ഒരുതരം കവിതയാണെന്നു നമുക്കു നിത്യാനുഭവമാണല്ലോ. ഇതു നിലനിർത്തുവാൻ യോഗ്യമാണോ എന്നു മാ

ന്യന്മാരായ നിങ്ങൾ സശ്രദ്ധമായി ആലോചിപ്പാൻ ഞാൻ വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

ഈ പ്രകൃതത്തിൽ ഒരു സംഗതിയെക്കുറിച്ച് അല്പം പ്രസ്താവിപ്പാനുണ്ട്. അതിനെപ്പററി, 'വർണ്ണവിന്യാസക്രമം' എന്ന തലവാചകത്തോടുകൂടി, 'ഭാഷാപോഷിണി' പത്രികയിൽ ഞാനൊരിക്കൽ സവിസ്തരമായി പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ അതിനെ നിർദ്ദേശിക്കമാത്രമേ ചെയ്യുന്നുള്ളൂ. നാം എഴുതുമ്പോൾ അക്ഷരവിന്യാസം ചെയ്യുന്നതിൽ ഒരു വ്യവസ്ഥയില്ലാത്തതു മലയാളപണ്ഡിതന്മാൎക്കു വളരെ അയശസ്കരമാണെന്നു ഞാൻ പറയേണമെന്നില്ലല്ലോ. ഇന്ന അക്ഷരത്തിന് ഇന്ന ഉച്ചാരണമെന്നു വ്യവസ്ഥയില്ലാത്ത ഇംഗ്ലീഷ്ഭാഷയിൽപോലും, വർണ്ണവിന്യാസക്രമം വളരെ വ്യവസ്ഥിതമാക്കപ്പെട്ടിട്ടുണ്ട്. അതിൽ അല്പമായ വല്ല തെററുകൂടി വരുത്തുന്നത് അവർ ഒരു വലിയ അപണ്ഡിതലക്ഷണമായി വിചാരിച്ചുവരുന്നു. എന്നിരിക്കെ, എല്ലാശബ്ദങ്ങളെയും കുറിക്കുന്നതിനു വേണ്ടുവോളം അക്ഷരങ്ങളുള്ള നമ്മുടെ ഭാഷയിൽ ഈ ന്യൂനത ഇത്രകാലം നിലനിന്നതും, ഇപ്പോഴും അതിനെ പരിഹരിപ്പാൻ ആരും ശ്രമിക്കാത്തതും വളരെ ആശ്ചൎയ്യകരമായിരിക്കുന്നു. ഭാഷയ്ക്കുള്ളതുപോലെ, വർണ്ണവിന്യാസക്രമത്തിനും ദേശ്യഭേദമുള്ളതിനു പുറമെ, അതിനു ഭാഷയ്ക്കില്ലാത്തതായ ആൾഭേദവും കാലഭേദവും കൂടിയുണ്ട്. എന്തുകൊണ്ടെന്നാൽ ഒരുവൻ എഴുതുന്നതുപോലെതന്നെ മററൊരുവൻ എഴുതുകയോ, ഒരുവൻതന്നെ എല്ലായ്പോഴും ഒരുപോലെ എഴുതുകയോ ചെയ്തുകാണുന്നില്ല. ഈ ന്യൂനത വേഗത്തിൽ പരിഹരിക്കേണ്ടതും എളുപ്പത്തിൽ പരിഹരിക്കാവുന്നതുമാണെന്നു പറയുന്നതിൽ ഞാൻ ലേശം തന്നെ സംശയിക്കുന്നില്ല. വർണ്ണവിന്യാസത്തിനു മഹാന്മാരായ നമ്മുടെ പണ്ഡിതന്മാർ ഒരു വ്യവസ്ഥ വരുത്തേണമെന്ന ഉദ്ദേശ്യത്തിന്മേലാണ് ഞാൻ ഈ വിഷയത്തെപ്പററി 'ഭാഷാപോഷിണി'യിൽ പ്രസ്താവിച്ചത്. എന്നാൽ അതിനെപ്പററി സാമാജികന്മാരോ, മററുവല്ലവരുമോ ഇതുവരെ

യാതൊരഭിപ്രായവും പറഞ്ഞുകാണാത്തതിനാൽ, ഞാൻ വളരെ അത്ഭുതപ്പെടുകയും വ്യസനിക്കയും ചെയ്യുന്നു. സാമാജികന്മാരെല്ലാം ഇങ്ങിനെ മൌനം ദീക്ഷിക്കുന്നതായാൽ, കാൎയ്യങ്ങൾക്കു തീൎച്ചയുണ്ടാകുന്നത് എങ്ങിനെയെന്നു ഞാൻ അറിയുന്നില്ല.

ഈ വക കാൎയ്യങ്ങളെ തീൎമാനപ്പെടുത്തുന്നതിന് ഉത്തമമായ മാൎഗ്ഗത്തെ അദ്ധ്യക്ഷൻ അവൎകൾതന്നെ അവിടത്തെ പ്രസംഗരീതിയിൽ നിൎദ്ദേശിച്ചിട്ടുണ്ട്. "ഭാഷാഭേദങ്ങളിൽ ത്യാജ്യം ഇന്നതെന്നും ഗ്രാഹ്യം ഇന്നതെന്നും എല്ലാദിക്കിലുമുള്ള പണ്ഡിതന്മാർ യോജിച്ച് ആലോചിച്ചു തീൎച്ചപ്പെടുത്തേണ്ടതാണ്. വടക്കേദിക്കിൽ ഉണ്ടാക്കപ്പെടുന്ന പുസ്തകങ്ങളെ തെക്കുള്ള വിദ്വാന്മാരും ഈ ദിക്കിൽ നിൎമ്മിക്കപ്പെടുന്നവയെ വടക്കുള്ളവരും പരിശോധിച്ച് അഭിപ്രായങ്ങളെ അന്യോന്യം ഗ്രഹിപ്പിച്ച് ഉഭയസമ്മതപ്രകാരം ഒരു വ്യവസ്ഥ ഏൎപ്പെടുത്തണം". ഈ അഭിപ്രായത്തെപ്പററി ആൎക്കും ആക്ഷേപമുണ്ടാകുമെന്നു തോന്നുന്നില്ല. എല്ലാദിക്കിലുമുള്ള പണ്ഡിതന്മാർ യോജിച്ച് ആലോചിക്കേണ്ടതും അവർ അഭിപ്രായങ്ങളെ അന്യോന്യം ഗ്രഹിപ്പിക്കേണ്ടതും എങ്ങിനെയെന്ന് ആലോചിപ്പാനുള്ളതാണ്. കൊല്ലത്തിൽ ഒരിക്കൽമാത്രം കൂടുന്നതും, എല്ലാദിക്കുകളിൽനിന്നും പ്രതിനിധികൾ വന്നുചേരാത്തതുമായ സമാജയോഗത്തിൽവെച്ചു, സഭ്യാചാരവിധികളും കവിതാപരീക്ഷകളും മററും കഴിഞ്ഞതിന്റെ ശേഷം, ഈവക സംഗതികളെ എല്ലാം പൂൎണ്ണമായി വാദിച്ചു തീൎച്ചയാക്കുന്നത് അസാദ്ധ്യമാണെന്നു നമുക്ക് അനുഭവമാണല്ലൊ. സഭയിൽവെച്ച് അവസാനത്തെ തീൎച്ച ചെയ്യുന്നതിനു മാത്രമെ സാധിക്കയുള്ളൂ. അതുവരെ വേണ്ട ആലോചനകളും വാദങ്ങളും മററും പത്രികാമാൎഗ്ഗേണ നടത്തേണ്ടതാണെന്നാകുന്നു എന്റെ അഭിപ്രായം. 'ഭാഷാപോഷിണി'പത്രിക ഇപ്പോൾ നടത്തിവരുന്നവിധത്തിൽ, സഭയുടെ ഉദ്ദേശ്യസിദ്ധിക്കു വളരെ ഉപയുക്തമാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതിൽ ചിലപ്പോൾ കാണുന്ന

സമാജസംബന്ധമായ പ്രസ്താവങ്ങൾ കഴിച്ചാൽ, അതും 'വിദ്യാവിനോദിനി'യും തമ്മിൽ യാതൊരു വ്യത്യാസവും ഞാൻ കാണുന്നില്ല. പത്രിക ഇങ്ങിനെതന്നെ നടത്തിയാൽ മതി എന്നാണ് സഭയുടെ അഭിപ്രായമെങ്കിൽ, സമാജകാര്യങ്ങൾ 'വിദ്യാവിനോദിനി'യിൽ പ്രസിദ്ധപ്പെടുത്തുന്നതിനോ 'വിദ്യാവിനോദിനി' സഭയിലേക്ക് ഏറ്റെടുക്കുന്നതിനോ ഞാൻ സന്നദ്ധനായിരിക്കുന്നുണ്ട്. അങ്ങിനെ ചെയ്യുന്നതായാൽ, അനാവശ്യമായ ശ്രമവും ധനവ്യയവും വളരെ കുറെക്കാമായിരുന്നു. എന്നാൽ ഉത്തമപക്ഷം, ഇതൊന്നും ചെയ്യാതെ, സഭയുടെ വകയായി ഒരു പ്രത്യേകപത്രം നടത്തുന്നതുതന്നെയാണെന്നാകുന്നു ഞാൻ വിചാരിക്കുന്നത്. എന്നാൽ അതു സമാജകാര്യങ്ങളെയും സമാജോദ്ദേശ്യസിദ്ധിക്കു വേണ്ട മാറ്റങ്ങളെയും പ്രതിപാദിക്കുന്നതിനും പുതിയ പുസ്തകങ്ങളെക്കുറിച്ച് അഭിപ്രായങ്ങൾ പറയുന്നതിനും മാത്രമായി, മാസംതോറും പ്രസിദ്ധപ്പെടുത്തുന്ന ഒരു പത്രികയായിരിക്കണം. ഈ വിഷയങ്ങൾ മിക്കവാറും അനന്യങ്ങളാകകൊണ്ട് ഒരു പത്രികക്കു വേണ്ടവക ധാരാളം ഉണ്ടായിരിക്കും. സാമാജികന്മാരും, മററു മാന്യന്മാരും ആവശ്യപ്പെടാതെ അവരുടെ അഭിപ്രായം എഴുതി അയപ്പാൻ മടിക്കുന്നപക്ഷം, പത്രാധിപർ അവർക്കു പ്രത്യേകമായി അപേക്ഷാപത്രം അയച്ച് ഓരോവിഷയത്തെപ്പററി അവരുടെ അഭിപ്രായം സമ്പാദിപ്പാൻ ശ്രമിക്കേണ്ടതാകുന്നു. ഇങ്ങിനെ ഒരു പുസ്തകം മാസംതോറും പുറത്തുവരുന്നതായാൽ സമാജവിഷയങ്ങളായ പ്രസ്താവങ്ങൾ എല്ലായ്പോഴും ജനങ്ങളുടെ ദൃഷ്ടിയിൽ പെട്ടുകൊണ്ടിരിക്കുന്നതാണല്ലൊ.

ഉത്തമരീതിയിൽ അധികം ഉപയുക്തങ്ങളായ പുസ്തകങ്ങളെക്കുറിച്ച് ഇതിനുമുമ്പിൽ വളരെ ഭംഗിയായും സയുക്തികമായും ചിലർ പ്രസ്താവിച്ചിട്ടുള്ളതിനാൽ ഞാൻ ഇവിടെ ഒരു വാക്കുമാത്രമേ പറയുന്നുള്ളു. നല്ല പുസ്തകങ്ങളെല്ലാം ഉപയോഗമുള്ളവയെങ്കിലും, വായനക്കാരെ സംബന്ധിച്ചേടത്തോളം അവയെ രണ്ടുവകയായി തരംതിരിക്കാം— ജ്ഞാ

ങ്ങൾ വായിക്കേണ്ട പുസ്തകങ്ങളും, അവർ വായിക്കുന്ന പുസ്തകങ്ങളും ഉൽകൃഷ്ടവിഷയങ്ങൾ അടങ്ങിയിരിക്കുന്ന ചില പുസ്തകങ്ങൾ, കഴിയുന്നവരെല്ലാം വായിക്കേണ്ടതാണ്. വിനോദകരങ്ങളായ മറ്റുചില പുസ്തകങ്ങൾ, കഴിയുന്നവരെല്ലാം വായിക്കുന്നതുമാണ്. ഇംഗ്ലീഷ് സയൻസുപുസ്തകങ്ങളിൽ ചിലതിനെ, ഇയ്യിടെ ചിലർ മലയാളത്തിൽ പരിഭാഷപ്പെടുത്തീട്ടുണ്ടല്ലോ. അവയിൽ ഒന്ന് ഒരാൾ വായിച്ചിട്ടുണ്ടെങ്കിൽ, "ഇന്ദുലേഖയും" 'മാർത്താണ്ഡവർമ്മയും' നൂറാളുകൾ വായിച്ചിട്ടുണ്ടായിരിക്കും. അതിനാൽ, വായിക്കേണ്ടതാണെന്നല്ല ഗുണമാത്രമുള്ള പുസ്തകങ്ങളെ നിർമ്മിക്കുന്നതുകൊണ്ടു നമുക്ക് തൃപ്തിപ്പെടുവാൻ പാടില്ല. ഒരു ഭക്ഷണം തയ്യാറാക്കിക്കൊടുത്താൽമാത്രം പോരാ. അവൻ ഭക്ഷിക്കുകയും കൂടിച്ചെയ്യണമല്ലോ. മലയാളത്തിൽ പുസ്തകങ്ങൾ വായിച്ചു രസിക്കുന്നവർ ചുരുക്കമാണ്. ബഹുജനങ്ങൾക്കു പുസ്തകം വായിക്കുന്നതിൽ അഭിരുചി ജനിപ്പിക്കുന്നതുകൊണ്ടല്ലാതെ പരിഷ്കാരവർദ്ധനത്തിനു മാർഗ്ഗമില്ലാത്തതിനാൽ, അതിനുപകരിക്കുന്ന പുസ്തകങ്ങളെക്കാൾ ഉപയുക്തമായി തൽക്കാലം മറ്റൊന്നുമില്ല. 'നാടകവും നോവലുമല്ല, സയൻസാണ് നമുക്കു വേണ്ടത്' എന്നു കാലത്തിലും അകാലത്തിലും പ്രലപിക്കുന്നവർ ഈ സംഗതി എല്ലായ്പോഴും ഓർമ്മവെച്ചാൽ നന്നായിരുന്നു. വാസ്തവം ഇങ്ങിനെയാണെങ്കിലും, സൽഗ്രന്ഥങ്ങളുടെ ഉല്പാദനത്തിലും പ്രചാരത്തിലും തന്നെയാണ് നമ്മുടെ സദാ ശ്രദ്ധവെക്കേണ്ടത്. വിനോദകരങ്ങളായ പുസ്തകങ്ങൾ വാങ്ങുന്നതിന് ഇയ്യിടെ ആളുകൾ ധാരാളം ഉണ്ടായിത്തുടങ്ങീട്ടുള്ളതിനാൽ, അവകൾക്കു നമ്മുടെ സഹായം അത്ര ആവശ്യമില്ല. നാം അവയുടെ ഗുണദോഷപ്രഖ്യാപനം ചെയ്യുകയും ശ്ലാഘ്യങ്ങളായുള്ളവക്കു പ്രശംസാപത്രങ്ങൾ കൊടുക്കുകയും ചെയ്താൽ മതിയാകുന്നതാണ്. കൃഷ്ണൻപണ്ടാലയുടെ 'തന്ത്രം' പോലെ വളരെ ഉപയുക്തങ്ങളും ജനസാമാന്യത്തിന്റെ സംഭാവനക്കു തൽക്കാലം പാത്രമല്ലാത്തവയുമായ പുസ്തകങ്ങളുടെ പ്രകാശനാ

ത്തിനു മാത്രമേ, ഈ സഭ ഇനി മേലിൽ ധനസഹായം ചെയ്യേണ്ട ആവശ്യമുള്ളു.

മലയാളപദ്യപുസ്തകങ്ങൾക്കു സർവ്വസാധാരണമായി ഒരു ദോഷമുള്ളതിൻെറ നിവാരണത്തിന് ഈ സഭ കരുദൃഷ്ടി വെച്ചാൽ നന്നായിരിക്കുമെന്നു തോന്നുന്നു. പ്രാസത്തിനും പാദപൂരണത്തിനും വേണ്ടി യഥേച്ഛം നിരർത്ഥപദപ്രയോഗം ചെയ്യുന്ന സമ്പ്രദായം മലയാളത്തിലുള്ളതുപോലെ മറ്റൊരു ഭാഷയിലെങ്കിലും ഉണ്ടോ എന്നു സംശയമാണ്. ഈ ദോഷം ഭാഷാകവിതയുടെ ആദികാലമുതൽക്കേ തുടങ്ങിയതാണെങ്കിലും, ഇയ്യിടെ അത് ദുസ്സഹമായ വിധത്തിൽ വർദ്ധിച്ചുവന്നിരിക്കുന്നു. വായനക്കാരുടേയും സാഹിത്യത്തിൻെറയും പേരിൽ അശേഷം ആർദ്രത കൂടാതെ, 'പെട്ടെന്നു, ചട്ടറാ, ചൊല്ലാർന്ന, കെല്പാർന്ന, വിരവോടെ, പരിചോടു' ഇത്യാദി പദങ്ങളെ എല്ലാസന്ദർഭത്തിലും പ്രയോഗിക്കുന്നതിനു നമ്മുടെ ഭാഷാകവികൾ ലേശംപോലും ശങ്കിക്കുന്നില്ല. പാദപൂരണത്തിനുമാത്രമായി ഉപയോഗിക്കുന്ന പദങ്ങളിൽ ഓരോന്നിന് ഓരോ ഉപവീതം ആരെങ്കിലും കൊടുക്കുന്നതായാൽ ആധുനികഭാഷാകവികളിൽ ചിലർ അല്പകാലംകൊണ്ടു ലക്ഷപ്രഭുക്കളാകുമായിരുന്നു. ഭാഷാകവികളിൽ ചിലർ സംസ്കൃതകവികളുമാണ്. എന്നാൽ അവർ ഉണ്ടാക്കുന്ന സംസ്കൃതശ്ലോകങ്ങളിൽ സപ്രയോജനമല്ലാത്ത ഒരു പദമെങ്കിലും ഉപയോഗിക്കുന്നില്ല. ഭാഷാശ്ലോകം ഉണ്ടാക്കുമ്പോൾ അവരുടെ ഈ ദാക്ഷിണ്യം എവിടെപ്പോയി മറയുന്നു എന്നറിയുന്നില്ല. സംസ്കൃതകവിതയെ കുലീനയായ സഹധർമ്മചാരിണിയെപ്പോലെ ആദരിക്കുന്നവർ, ഭാഷയെ കുത്സിതയായ വേശ്യയെപ്പോലെ നിർദ്ദാക്ഷിണ്യമായി വിചാരിക്കുന്നത് മഹാ സങ്കടംതന്നെ. ഈ ന്യൂനതയില്ലാതെ എൻെറ കാലത്തിൽ 'മയൂരസന്ദേശം' ഒഴിച്ച് മറ്റൊരു കൃതിയും ഉണ്ടായിട്ടില്ലെന്നു തീർച്ചയായി പറയാം.

'അപ്പോളപ്പുണ്യദാമം പരിചൊടു തരസാ
കണ്ടുകെല്പോടുകൂട്ടി—

ദുഷ്പ്രാപ്യായാംകളിച്ചുഞ്ഞുകൊട്ടുമതവും
രാജഹംസാവലിംസഭ്.

ഇത്യാദി ശ്ലോകം മട്രിക്കുലേഷ്യൻ പരീക്ഷെക്ക് ഒരിക്കൽ നിയമിക്കപ്പെട്ട പുസ്തകത്തിലുള്ളതാണ്. ഈ കവിതയെപ്പോലെതന്നെ അപരാധികളായിട്ടുള്ളവർ വളരെ ചുരുക്കമാണെങ്കിലും, തീരെ നിരപരാധികളായിട്ടുള്ളവർ അതിലും ചുരുക്കമാണ്. 'ഭാഷാപോഷിണി'യിൽ പുതിയ പുസ്തകങ്ങളെക്കുറിച്ച് അഭിപ്രായം പറയുന്നതിൽ ഈ ദോഷത്തെ നിർദ്ദയമായി ചൂണ്ടിക്കാണിക്കുകയും ഈ ന്യൂനത അധികമായിട്ടുള്ള പുസ്തകങ്ങൾക്കു മററു ഗുണങ്ങളുണ്ടെങ്കിലും, പ്രശംസാപത്രത്തിന് അർഹങ്ങളല്ലെന്നു വിധിക്കുകയും ചെയ്യുന്നതുകൊണ്ടല്ലാതെ അതിന് ഉപശമം വരുത്തുവാൻ മാർഗ്ഗമില്ല. അതുകൊണ്ടു ഭാഷാസാഹിത്യബന്ധുക്കളായ സാമാജികന്മാർ അങ്ങിനെ ചെയ്യുന്നതിനു മടിക്കയില്ലെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു.

ഇങ്ങിനെ ഓരോ വിഷയത്തെപ്പററി പറഞ്ഞുകൊണ്ടിരുന്നാൽ അവസാനിക്കയില്ല. ഇപ്പോഴതന്നെ ഈ പ്രസംഗം ഞാൻ വിചാരിച്ചതിലധികം ദീർഘിച്ചുപോയിരിക്കുന്നു. അതുകൊണ്ട് ഇത്രനേരം സംസാരിക്കുന്നതിന് എന്നെ സദയമായി അനുവദിച്ചതിനും, എന്റെ നിസ്സാരമായ പ്രലപനത്തെ നിങ്ങളുടെ വിലയേറിയ ശ്രദ്ധകൊണ്ട് ഇത്രയും ആദരിച്ചതിനും ഹൃദയപൂർവ്വമായി നന്ദിപറഞ്ഞുകൊണ്ടു ഞാൻ ഈ പ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളുന്നു.

സി. അച്യുതമേനോൻ ബി. എ.

## സാഹിത്യവിവേചനം.

ഏതുഭാഷയുടേയും അഭിവൃദ്ധിക്കും ശുദ്ധിക്കും മുഖ്യമായി ആവശ്യമായിട്ടുള്ളത് ആ ഭാഷയിലെ സാഹിത്യഗ്രന്ഥ

ങ്ങളുടെ ഗുണാഗുണങ്ങളെ ചിന്തിക്കുന്നതിനു സഹായിക്കുന്നതായ സൂത്രങ്ങൾ അടങ്ങിയ ഗ്രന്ഥങ്ങളാകുന്നു. ഈ വക ഗ്രന്ഥങ്ങൾ ഇല്ലാഞ്ഞാൽ പുതുതായുണ്ടാവുന്ന ഗ്രന്ഥങ്ങളെപ്പററി ഗുണമാകട്ടെ ദോഷമാകട്ടെ ഒരഭിപ്രായം ഖണ്ഡിച്ചുപറവാൻ സാധാരണ ജനങ്ങൾക്കു് സാധിക്കുന്നതല്ല. ഒരുസമയം സഹൃദയന്മാരായ വിദ്വാന്മാൎക്കു് അതു സാധിക്കുന്നതാണെങ്കിൽതന്നെ, പ്രമാണപുരസ്സരം പറഞ്ഞു ബോദ്ധ്യപ്പെടുത്തുവാൻ കഴിയുന്നതല്ലല്ലോ. സഹൃദയഹൃദയാഹ്ലാദകരമായിരിക്കുന്ന ചമല്ക്കാരങ്ങളെക്കൊണ്ടു ശോഭിക്കുന്ന ഉത്തമകാവ്യങ്ങൾക്കും, 'ചരവെച്ചുഹിചരവെച്ചുഹി' എന്നും മററും കുറെ വലിച്ചെഴുതിക്കൂട്ടിയ പൊട്ടക്കാവ്യങ്ങൾക്കും ഒരുപോലെ പ്രചാരം വരുന്നതാണെന്നുമാത്രമല്ല, ചിലപ്പോൾ കള്ളപ്പണം വെള്ളിപ്പണത്തെക്കാൾ വിലപോയി എന്നും വരുന്നതാം. ഈ വിധം ഉത്തമകവനകൎത്താക്കന്മാരെ പ്രോത്സാഹിപ്പിക്കുന്നതായ സഹൃദയവിവേചനം ശൂന്യമായി വരുമ്പോൾ സൽക്കവനം കുറയുകയും ദുഷ്കവനം വൎദ്ധിക്കയും, എന്നുവേണ്ട, ഭാഷാഭിവൃദ്ധിയും ശുദ്ധിയും നശിച്ചുപോകയും ചെയ്യുന്നതാകുന്നു. അതുകൊണ്ടു് മലയാളഭാഷാപോഷണതല്പരന്മാരായവർ ഒന്നാമതു ദൃഷ്ടിവെക്കേണ്ടതു സാഹിത്യവിവേചനവിഷയത്തിലാകുന്നു.

നമ്മുടെ മലയാളഭാഷയിലാകട്ടെ ഈ വിഷയത്തിൽ ഒരു ഗ്രന്ഥംപോലും ഇപ്പോൾ ഇല്ലെന്നു വളരെ വ്യസനത്തോടെ പറയേണ്ടിയിരിക്കുന്നു. കാവ്യലക്ഷണങ്ങളും ദോഷങ്ങളും സവിസ്തരം വൎണ്ണിക്കുന്ന 'സാഹിത്യദൎപ്പണം' മുതലായ അനവധി ഗ്രന്ഥങ്ങൾ സംസ്കൃതത്തിലും, മാത്യു ആർനാൾഡ് മുതലായ പണ്ഡിതശ്രേഷ്ഠന്മാർ ഉണ്ടാക്കീട്ടുള്ളതായ വളരെ ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും ഉണ്ടാകകൊണ്ടു്, ആ ഭാഷകളിൽ സാമാന്യം അറിവുള്ള ഒരുത്തനു് അവയിലുള്ള ഗ്രന്ഥങ്ങളെ വായിച്ചു രസിക്കുന്നതിനുള്ള ശക്തി ഉണ്ടു്. മലയാളഭാഷയിൽ ഈ വക യാതൊരുഗ്രന്ഥവും ഇ

ല്ലാള്ളവരാൽ ഇന്ന ഗ്രന്ഥത്തിന്ന് ഇന്ന ഗുണങ്ങളോ ദോഷങ്ങളോ ഉണ്ടെന്നോ, ഉത്തമകാവ്യങ്ങൾക്കുവേണ്ട ലക്ഷണങ്ങൾ ഇന്നിന്നവയാണെന്നോ, കാവ്യദോഷങ്ങൾ ഇന്നിന്നവ എന്നോ ക്ലിപ്തമായി അറിഞ്ഞിട്ടുള്ളവർ ചുരുക്കം. 'കാവ്യം' എന്ന വാക്കിന്റെ അർത്ഥംപോലും ശരിയായി മനസ്സിലാക്കീട്ടുള്ളവർ നമ്മുടെ നാട്ടിൽ അധികമുണ്ടെന്നു തോന്നുന്നില്ല.

'കാവ്യം' എന്നുവെച്ചാൽ എന്താണ് എന്ന് ആരോടെങ്കിലും ചോദിച്ചുനോക്കിയാൽ മിക്ക ആളുകളും, 'ശ്രീരാമോദന്തം' 'കൃഷ്ണവിലാസം' ഇതൊക്കെയാണ് എന്നാണ് പറയുക. മറ്റുചിലർ, 'കാവ്യം എന്നുവെച്ചാൽ ഗീർവ്വാണഭാഷയിൽ പുരാണകഥകളെ ശ്ലോകരൂപേണ വർണ്ണിക്കുന്ന ഗ്രന്ഥങ്ങളാകുന്നു' എന്നു പറഞ്ഞേക്കാം. എന്നാൽ ശരിയായ അഭിപ്രായക്കാർ പത്തിലൊന്നുപോലും ഇല്ലെന്നു നിശ്ചയംതന്നെ. നമ്മുടെ കൂട്ടരിൽ മിക്കവരും 'അദ്ധ്യാത്മരാമായണം' കിളിപ്പാട്ട് ഒരു കാവ്യമാണെന്നു പറയുമോ? ഇല്ല. 'ഇന്ദുലേഖ' ഒരു കാവ്യമാണെന്നു പറയുമോ? നിശ്ചയമായും ഇല്ല. 'വാക്യം രസാത്മകം കാവ്യം' എന്നു ധരിച്ചിട്ടുള്ളവർ വളരെ വളരെ ചുരുക്കം. പദ്യമാകട്ടെ, ഗദ്യമാകട്ടെ, സംസ്കൃതഭാഷയിലാകട്ടെ, വേറെയൊന്നിലാകട്ടെ, കഥ പ്രാചീനമാകട്ടെ, നവീനമാകട്ടെ, എഴുതിയത് കടലാസ്സിലാകട്ടെ, ഓലയിലാകട്ടെ, ശൃംഗാരാദിരസങ്ങൾ അടങ്ങിയ ഏതു സാഹിത്യപ്രബന്ധവും 'കാവ്യ'മാകുന്നു. നാടകമാകട്ടെ, ആഖ്യായികയാകട്ടെ, കിളിപ്പാട്ടാകട്ടെ, മണിപ്രവാളമാകട്ടെ, പാനയാകട്ടെ, തുള്ളലാകട്ടെ, എന്തുവേണ്ടു, എല്ലാവക പ്രബന്ധങ്ങളും (ശൃംഗാരം മുതലായ രസങ്ങൾ അടങ്ങിയവയായിരുന്നാൽ) കാവ്യങ്ങളാകുന്നു. കേവലം രസശൂന്യങ്ങളായ കോഴിവിറകംപണാധാരം, വൈദ്യക്കാതിവിധി, 'എഴുത്തുകിട്ടിവസ്തുത വായിച്ചുമനസ്സിലാക്കി' എന്നു തുടങ്ങിയ സന്ദേശപത്രങ്ങൾ, ഇവയെല്ലാം പ്രബന്ധ

ങ്ങളാണെങ്കിലും കാവ്യങ്ങളാകുന്നതല്ല എന്നു പറയേണ്ടതില്ലല്ലൊ. എന്നാൽ ഉത്തമാനുരാഗപാത്രങ്ങളായിരിക്കുന്ന പ്രണയിനിമാർ ചിലപ്പോൾ അയക്കുന്ന ശൃംഗാരപരിപൂർണ്ണലേഖനങ്ങളെ മേല്പറഞ്ഞതിൽനിന്ന് ഒഴിവാക്കാതെ കഴികയില്ല.

മേൽ കാണിച്ചപ്രകാരം നമ്മുടെ ഇടയിൽ സാഹിത്യവിവേചനവിഷയമായ അറിവും, ആ അറിവു സമ്പാദിക്കുന്നതിനുള്ള മാർഗ്ഗങ്ങളും ഇല്ലാത്തുകൊണ്ടു, മലയാളികൾ വലിയ കഷ്ടദശയിലായിരിക്കുന്നു. ഉത്തമകാവ്യങ്ങളെ വായിച്ചുരസിപ്പാനുള്ള ശക്തി മഴവനം മനുഷ്യന് പ്രകൃതിസിദ്ധമായിട്ടുള്ളതല്ല. പഞ്ചസാരയുടെ മാധുര്യവും പനിനീർപ്പുഷ്പത്തിന്റെ സൌരഭ്യവും അനുഭവിച്ചു രസിപ്പാൻ അക്ഷരജ്ഞാനം പോലും ഇല്ലാത്തവനും കഴിയുന്നതാണെങ്കിലും, 'ഇന്ദുലേഖ' വായിച്ച് അതിലുള്ള രസങ്ങളെ പൂർണ്ണമായി അനുഭവിക്കേണ്ടതിന്ന് പുതിയ പഠിപ്പുകാരെക്കൊണ്ടു മതിയാകുന്നതല്ലെന്നു വിശേഷാൽ പറയേണമോ. അതുകൊണ്ടു, സാഹിത്യവിവേചനഗ്രന്ഥങ്ങൾ മലയാളത്തിൽ ഇല്ലാതിരിക്കെ, വിവേചനശക്തി മലയാളികൾക്ക് കുറെ കുറവായി കാണുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. അച്ചടിച്ചുവരുന്ന പുസ്തകങ്ങൾക്കെല്ലാം (നല്ലതാകട്ടെ ചീത്തയാകട്ടെ) ഒരുപോലെ പ്രചാരം ഉണ്ടായിക്കാണുന്നു. എന്നുതന്നെയല്ല, കഷ്ടിച്ചു പുസ്തകത്തിന്റെ പേർ വായിപ്പാൻ കഴിയുന്ന കപ്പൂരജ്ഞന്മാരെല്ലാവരും ചാടിപ്പുറപ്പെട്ടു, 'പുസ്തകം വളരെ സരളവും ലളിതവും മധുരവും ചെറുതും ആകുന്നു' എന്നും മറ്റും പറവാൻ മടിക്കുന്നതും ഇല്ല. 'ഇന്ദുലേഖ'യും സ്ത്രീയാണ്, 'മീനാക്ഷി'യും സ്ത്രീയാണ്, പിന്നെ എന്താണ് തമ്മിൽ വ്യത്യാസം എന്നാണ് ആളുകൾ പറയുക. മലയാളികളായ വായനക്കാർക്ക ഗ്രന്ഥങ്ങളുടെ ഗുണദോഷം ചിന്തിപ്പാനുള്ള ശക്തി, 'ജലദോഷം പിടിച്ച മൂക്കുപോലെ' ആയിട്ടാണ് കാണുന്നത്. ഇതുകൊണ്ടാണ് മലയാളഭാഷയുടെ അഭിവൃദ്ധി

ളും ഉള്ളതിലും കഠിനമായ തരക്കേടുവന്നിരിക്കുന്നതെന്നോ, വരുവാൻ പോകുന്നത് എന്നോ ഞാൻ ഭയപ്പെടുന്നു. വല്ല ദിക്കിലോ മൂലയിലോ സഹൃദയന്മാരായവരാരെങ്കിലും ഉണ്ടെങ്കിൽ, അവർ വല്ലപുസ്തകത്തെപ്പറ്റിയും അഭിപ്രായപ്പെടുന്നതിൽ, കർത്താവിനോട് യോജിച്ചില്ലെന്നുവരികിൽ അതും അപകടമായി. സാഹിത്യവിവേചനഗ്രന്ഥങ്ങൾ ഇല്ലാത്തതുകൊണ്ടുള്ള ഈ വക ദോഷങ്ങളെ കഴിക്കേണ്ടതു മലയാളഭാഷാപരിഷ്കാരതല്പരന്മാരുടെ ഒന്നാമത്തെ കൃത്യമായാണെന്നു ഞാൻ ഇവിടെ പറഞ്ഞുകൊള്ളുന്നു.

ദുർവ്വിദ്യയുടെ പ്രചാരം കൊണ്ടുള്ള ദോഷങ്ങൾ എത്രത്തോളം ബലപ്പെട്ടവയാണെന്നും, അവയെ കഴിക്കേണ്ടുന്നതിനു വേണ്ടുന്ന ഏർപ്പാടു ചെയ്യേണ്ടതു എത്ര ആവശ്യമാണെന്നും പ്രാചീനന്മാരറിഞ്ഞിരിക്കുന്നു എന്നു പല സംഗതികളാലും ഉദ്ഘാടനപ്പെടുന്നു. മുന്നൂറിൽചില്വാനം കൊല്ലംമുമ്പ്, ഇംഗ്ലാണ്ടിൽ ആരെങ്കിലും വല്ല പുസ്തകവും എഴുതി പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുന്നതല്ലായിരുന്നു. ഗവർമ്മെണ്ടു നിശ്ചയിച്ചിരുന്ന ഒരു പണ്ഡിതസംഘം പരിശോധിച്ച് അനുമതികൊടുത്തല്ലാതെ യാതൊരു പുസ്തകവും പ്രസിദ്ധപ്പെടുത്തിക്കൂടുകയായിരുന്നു. ഗ്രീക്കരാജ്യത്തിൽ പണ്ട് ആരെങ്കിലും വല്ല പുസ്തകവും ഉണ്ടാക്കിയാൽ, നാട്ടുകാർ എല്ലാവരും ഒത്തുകൂടുന്ന മഹോത്സവസ്ഥലങ്ങളിൽ കൊണ്ടുപോയി, യോഗ്യന്മാരായ വിദ്വാന്മാരുടെ സദസ്സിൽവെച്ചു വായിച്ചു കേൾപ്പിക്ക പതിവായിരുന്നു. ആ വിദ്വാന്മാരുടെ അഭിപ്രായപ്രകാരമായിരുന്നു പുസ്തകത്തിന്റെ പ്രചാരവും. നമ്മുടെ ഇന്ത്യാരാജ്യത്തുതന്നെ പണ്ടത്തെ കാലത്തു, ഭോജപ്രഭൃതികളുടെ സദസ്സിലുണ്ടായ അഭിപ്രായത്തിന്നനുസരിച്ചു ഏതു പുസ്തകത്തിനും പ്രചാരമുണ്ടായിരുന്നുള്ളൂ എന്നു പല ലക്ഷ്യങ്ങളിൽനിന്നും തെളിവാകുന്നുണ്ട്. ഇക്കാലത്തു നമ്മുടെ ഇടയിലുള്ളതുപോലെ നല്ല ഗ്രന്ഥങ്ങൾക്കും

ചീത്തഗ്രന്ഥങ്ങൾക്കു ഇതുപോലെ പ്രചാരമുണ്ടാകയും സാഹിത്യവിവേചനം കേവലം ശൂന്യമാകയും ചെയ്യുന്ന ഒരവസ്ഥ, ലോകത്തിൽ യാതൊരുദിക്കിലും യാതൊരു കാലത്തും ഉണ്ടായിട്ടുള്ളതായി ചരിത്രത്തിൽ കാണ്മാൻ പ്രയാസം. സാഹിത്യരാജ്യത്തിലുള്ള ഈവിധം അരാജകത്വത്തെ കഴിയുന്ന വേഗത്തിൽ ദൂരീകരിച്ച്, ഈവിധം ബാധകളും അഴിമതികളും മേലാൽ ഉണ്ടാകാതിരിപ്പാൻ വേണ്ടുന്ന നിയമങ്ങളെ നിർമ്മിക്കുന്നത് അത്യാവശ്യമാകുന്നു. വിഷമുള്ള ഭക്ഷണപദാർത്ഥങ്ങളുടെ പ്രചാരത്താൽ പ്രജകൾക്ക് ഏതുപ്രകാരം പ്രാണനാശം വരുന്നുവോ, അതുപോലെതന്നെ ദുഷ്കവിതയുടെ പ്രചാരം സാഹിത്യചമൽക്കാരങ്ങളെ ആസ്വദിക്കുന്നതിന്ന് അവൎക്കുള്ള ശക്തിയെ കെടുക്കുന്നു.

എ. കൃഷ്ണപ്പൊതുവാൾ ബി. എ.

---

## ഭാഷാവിഷയവാദം.

(സംസ്കൃതസ്ത്രീലിംഗസംബന്ധം)

---

സംസ്കൃതത്തിൽ ലിംഗവ്യവസ്ഥ കൃത്രിമമാണെന്നു പറയാമെന്നുവരികിലും, പുരുഷന്മാരെയും സ്ത്രീകളെയും കുറിക്കുന്ന പദങ്ങൾ പ്രായേണ യഥാക്രമം പുല്ലിംഗത്തിലും സ്ത്രീലിംഗത്തിലുമായേ കാണുകയുള്ളു. പ്രായേണ എന്നു പറഞ്ഞതു ചില വ്യത്യാസങ്ങൾ ഉള്ളതുകൊണ്ടാകുന്നു. ഭാൎയ്യ എന്നതിനു സ്ത്രീലിംഗത്തിൽതന്നെ പത്നി, കുടുംബിനി മുതലായ അനേകം പൎയ്യായപദങ്ങൾ ഉള്ളതുകൂടാതെ, നപുംസകലിംഗത്തിൽ കളത്രം എന്നും പുല്ലിംഗത്തിൽ (ബഹുവചനം മാത്രമായിട്ടു കൂടിയാണ്; എന്നാൽ മുദ്രാരാക്ഷസനാടകത്തിൽ 'സഭൃതംസ്യാൽ പുത്രദാരസ്യ' എന്ന് ഒരു വാക്യം

ളുണ്ട്) 'മാതാ' എന്നും പദങ്ങളും ഉണ്ട്. എന്നാൽ ഇങ്ങനെയുള്ള പദങ്ങളും അപൂർവ്വംതന്നെ എന്നുള്ള സമാധാനമുണ്ട്. തിര്യക്കുകൾക്കു ലിംഗം ആരോപിക്കുന്നതിലും അധികം കുഴപ്പമുണ്ടെന്നു പറയാനില്ല. നിർജ്ജീവപദാർത്ഥങ്ങളുടെ കാര്യത്തിലാണ് ലിംഗവ്യവസ്ഥ പ്രത്യക്ഷീഭവിക്കുന്നത്. ഇവയുടെ പേർ, പദത്തിന്റെ രൂപമനുസരിച്ചു പുല്ലിംഗമോ, സ്ത്രീലിംഗമോ, നപുംസകലിംഗമോ എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. നപുംസകലിംഗമെന്നു വിഭാഗമുള്ള സ്ഥിതിക്കു, മറ്റു രണ്ടുലിംഗങ്ങളിലായി ചേർക്കുന്നതിന്റെ യുക്തി എന്താണെന്ന് ആലോചിച്ചാൽ അത്ഭുതം തോന്നാതിരിക്കയില്ല. മലയാളത്തിൽ നപുംസകലിംഗമായി ഗണിക്കാറുള്ള തിര്യക്കുകളേയും നിർജ്ജീവവസ്തുക്കളെയുമാണ് വാദവിഷയമായ സംസ്കൃത സ്ത്രീലിംഗസംബന്ധം ആക്ഷേപാർഹമായി കണ്ടുവരുന്നത്. സംസ്കൃതസ്ത്രീലിംഗശബ്ദങ്ങളിൽ വെച്ച് 'ആ'കാരാന്തങ്ങളിൽ മാത്രമാണ് വിശേഷണങ്ങൾക്ക് ഈ സംഗതി അധികമായി സംബന്ധിക്കുന്നത്. ഇവതന്നെയും മലയാളത്തിൽ 'അ'കാരാന്തമായി തീരാവുന്നതാകുന്നു. സംസ്കൃതത്തിൽ 'ആ'കാരാന്തമായും 'ഈ'കാരാന്തമായുമുള്ള പദങ്ങൾ മലയാളത്തിൽ പദ്യത്തിലൊഴികെ, അകാരാന്തമായും ഇകാരാന്തമായും മാത്രം പ്രയോഗിക്കുന്നതാണ് ഭംഗി എന്നാകുന്നു എന്റെ അഭിപ്രായം. ആവിധത്തിലുള്ള അനേകം വാക്കുകൾ എഴുതി നോക്കിയാൽ, ഭൂരിപക്ഷാഭിപ്രായം ഈവിധത്തിലായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. 'പരീക്ഷ' ൧൫-ാം തീയതി തുടങ്ങുന്നതാണ്; സഭ കൂടുന്നതിനു മുമ്പു നമുക്കു പോകണം; എന്റെ സഹോദരി വരുന്നു, എന്നിത്യാദി വാക്കുകളെ നോക്കുക. ഒരക്ഷരംമാത്രമുള്ള 'മ' (ലക്ഷ്മി) സ്ത്രീ, ശ്രീ ഇത്യാദിപദങ്ങൾ മാത്രമേ 'അകാരാന്ത'മാകാത്തതായുള്ളവ

നും പ്രസ്താവിച്ചുകൊള്ളുന്നു. ഇങ്ങിനെയുള്ള സംഗതികൾ, സൂക്ഷ്മമായി ആലോചിച്ചാൽ മാത്രം കണ്ടുപിടിക്കാവുന്നതാണെന്നു പറയേണ്ടതില്ലല്ലോ. ‘സമാരോഗം’ എന്നു പറയുമ്പോൾ ‘മാ’ എന്നു കാണുന്നതു സംസ്കൃതസമാസങ്ങളിൽ, സമാസപദമദ്ധ്യമുള്ള ദീൎഘസ്വരത്തെ ഹ്രസ്വമാക്കുന്നതു മലയാളത്തിൽ വിഹിതമല്ലാത്തതുകൊണ്ടാകുന്നു. ‘മനോമപ്പത്രം’, ‘ഭദ്രപ്പത്രം’ എന്നിങ്ങിനെ എഴുതുന്നതു വാസ്തവത്തിൽ അബദ്ധമാണെന്നും, അങ്ങിനെയുള്ള ഏതെങ്കിലും പ്രയോഗം സാധുവായിത്തീൎന്നിട്ടുള്ളതുകൊണ്ട് അതിനെ അനുകരിച്ച് എഴുതുന്നതു ശരിയല്ലെന്നും പറയേണ്ടതായിരിക്കുന്നു.

പ്രകൃതത്തിൽ ശ്ലാഘ്യയായ സഭ എന്നു പറയുമ്പോൾ, വിശേഷണപദത്തിലും വിശേഷ്യപദത്തിലും ‘ആ’കാരാന്തം അകാരാന്തമായിത്തീരുന്നുവല്ലോ. ‘സഭാ’എന്നതിനെ സ്ത്രീലിംഗമെന്നു വ്യാകരിക്കുന്നതു മലയാളത്തിൽ സാദ്ധ്യമല്ലാതിരിക്കെ, ‘ഊക്കറിയാത്തും ശകനം പിഴപ്പിക്കണ’മെന്നുള്ളതുപോലെ ‘ശ്ലാഘ്യ’ എന്ന് അകാരാന്തമായി തീൎന്നിട്ടുള്ള പദത്തെ വ്യാകരിക്കുമ്പോൾ സ്ത്രീലിംഗമായി ഗണിക്കുന്നതെങ്ങിനെ? ‘ശ്ലാഘ്യ’ എന്നതു നപുംസകലിംഗമെന്നു പറയുന്നതു, ‘സഭ’ നപുംസകലിംഗമായ സ്ഥിതിക്കു തെറ്റല്ലെന്നിരിക്കാമെങ്കിലും, ശ്ലാഘ്യയായ സഭ എന്നെഴുതണമെന്നു സിദ്ധാന്തിക്കുന്നവർ അതിനെ അങ്ങിനെ വ്യാകരിക്കാൻ സമ്മതിക്കയോ? മലയാളത്തിൽ നപുംസകലിംഗമായ പദത്തെ വിശേഷിക്കുമ്പോൾ ‘ശ്ലാഘ്യം’ എന്ന രൂപമേ സാധുവായിരിക്കയുള്ളു എന്നുമായിരുന്നാൽ, ‘ശ്ലാഘ്യ’ എന്നു കാണുമ്പോഴെക്ക്, അതു സ്ത്രീലിംഗമാണെന്നു നിശ്ചയിക്കാമായിരുന്നു. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, കേരളപാണിനീയകൎത്താവും ഗദ്യമെഴുതുന്നതിൽ ‘ശ്ലാഘ്യയായ സഭ’ എന്നതുപോലുള്ള പ്രയോഗങ്ങളെ അധികമായി സ്വീകരിച്ചിട്ടുണ്ടെന്നുള്ള വാസ്തവത്തെ മറക്കാവുന്നതല്ല. കേരളപാണി—

ന്ദിയത്തിൽ,സ്ത്രീലിംഗത്തിൽ മാത്രം സംസ്കൃതലിംഗവ്യവസ്ഥയെ ചിലരാദരിക്കുന്നു എന്നു പ്രസ്താവിക്കയും, അങ്ങിനെ ചെയ്യുന്നതിലേക്കു പദ്യരൂപകാര്യത്തിൽ കൂടാ സൌകര്യമുള്ളതാണു കാരണമെന്നു യുക്തിയുക്തമായി ഊഹിക്കയും ചെയ്തിട്ടുണ്ട്. എന്നാൽ ഇപ്പോൾ കാണിച്ചിട്ടുള്ളതുപോലെ വ്യാകരിക്കുന്നതിലുള്ള കുഴപ്പത്തെ അതിൽനിന്നു പരിഹരിക്കാവുന്നതല്ല. ആ പണ്ഡിതശിരോമണികൾ കൂടാതെ, പ്രാചീനകാലത്തിലെ കവികളും ഏതാദൃശപ്രയോഗങ്ങളെ ആദരിച്ചിട്ടുണ്ട്. ചില പണ്ഡിതന്മാർ ഇങ്ങിനെ നിയമേന പ്രയോഗിക്കാറുണ്ടെങ്കിലും, ശ്ലാഘ്യമായ സഭ എന്നിങ്ങനെ എഴുതുന്നതും ശരിതന്നെ എന്നു സമ്മതിക്കും. വേറെ ചിലർ ശ്ലാഘ്യമായ സഭ എന്നെഴുതുന്നതു വ്യുൽപത്തിപോരാത്തതുകൊണ്ടാണെന്നു പറകയും ചെയ്യും. ഇവർ തന്നെയാണ് 'സഭാ' എന്നെഴുതുന്നതിൽ ഇത്ര സ്വാതന്ത്ര്യമുള്ളവരും. 'ശ്ലാഘ്യാ ആയ സഭാ' എന്നും 'സഭായാകുന്നു' എന്നും എഴുതാത്തതു സന്ധികൊണ്ടോ മറ്റൊ ആണെന്നു അവർ പറയുമോ? എന്നാൽ സന്ധിയില്ലാത്ത യാതൊരെടത്തിലും 'സഭ' എന്നു എഴുതരുതെന്നു അഭിപ്രായപ്പെടാൻ അവർ തയ്യാറുണ്ടോ? ഇല്ലെങ്കിൽ ഈ സംഗതിക്കു വല്ല വ്യവസ്ഥയും ചെയ്യാവുന്നതാണോ? 'ഈ സഭാ വളരെ ശ്ലാഘ്യാ തന്നെ'. 'സഭാ' കൂടിനിശ്ചയിച്ചു എന്ന് ആരും സർവ്വദാ എഴുതുമെന്നു തോന്നുന്നില്ല. അതുകൊണ്ട് ആവിധത്തിൽ അഭിപ്രായപ്പെടുന്നവരും ചില സന്ദർഭങ്ങളിൽ എഴുതുന്നവരും കാര്യത്തെപ്പററി വേണ്ടുംവണ്ണം ആലോചിക്കാത്തതുകൊണ്ടാകുന്നു അങ്ങിനെ ചെയ്യുന്നത്.

ആകപ്പാടെ, മലയാളത്തിൽ നപുംസകലിംഗത്തിലുള്ള ഒരു പദത്തിന്റെ വിശേഷണം, ആ പദം സംസ്കൃതത്തിൽ സ്ത്രീലിംഗശബ്ദമായിരുന്നാലും മലയാളത്തിൽ നപുംസകമായിരുന്നാൽ മതിയെന്നും, അതിലേക്കു 'ശ്ലാഘ്യം' എ

ന്നു തുടങ്ങിയ രൂപങ്ങൾ ശരിയായിട്ടുള്ളവയും ഉത്തമങ്ങളും ആണെന്നും, സംസ്കൃതത്തിൽ 'ആ'കാരാന്തമായിരുന്നും മലയാളത്തിൽ 'അ'കാരാന്തമായി കാണുന്ന പദങ്ങളെ വീണ്ടും 'ആ'കാരാന്തമാക്കാൻ ശ്രമിക്കുന്നത് ആവശ്യകമല്ലെന്നും നിശ്ചയിക്കാവുന്നതാണ്.

ഇനി ഈ സംഗതികളിൽ പദ്യത്തെ സംബന്ധിച്ചെടത്തോളം ഒരു വിശേഷം പറയുവാനുണ്ട്. 'എൻകാന്താ പോയതു തന്നെയാം ഗിരിവരനീ ചൊൽക വേഗം' എന്നും മറ്റും ആരും വിരോധം പറയാത്തവിധത്തിൽ ചില പ്രയോഗങ്ങൾ ഭാഷാസാഹിത്യത്തിലുണ്ടെന്ന് ആർതന്നെ സമ്മതിക്കയില്ല? പദ്യത്തിൽ ഇങ്ങിനെ ഇനിയുള്ള കവികളും ചിലപ്പോൾ പ്രയോഗിക്കുന്നതു ചെയ്യുമെന്നും, അത് അനുവദിക്കപ്പെടുകതന്നെ വേണമെന്നുമാണ് എനിക്കു തോന്നുന്നത്. പദ്യകാരന്മാർക്കുള്ള സ്വാതന്ത്ര്യങ്ങളിൽ ഒന്നായി ഇതിനെ ഗണിക്കുന്നതിനും വിരോധമില്ല. എന്നാൽ ഈ സ്വാതന്ത്ര്യത്തെ അധികമായി സ്വീകരിച്ചാൽ, 'കാന്താ തന്നിൽ' എന്നും മറ്റും പ്രയോഗിക്കപ്പെടുമല്ലോ. പദ്യത്തിലും, നിവൃത്തിയുള്ളേടത്തോളം, ഏതാദൃശസ്വാതന്ത്ര്യത്തെ ഹ്രസ്വമാക്കുന്നതാണ് ഭംഗി എന്നു, വേറെ വിധമായി നാലു പ്രകാരത്തിലും പ്രയോഗിച്ചു ശ്ലോകം ഉണ്ടാക്കിനോക്കിയാൽ, സഹൃദയന്മാരായ കവികൾ സമ്മതിക്കുന്നതാണ്.

'ആ'കാരാന്തം 'അ'കാരാന്തമാകുമ്പോൾതന്നെ, ഈ പദങ്ങൾക്കു സ്ത്രീലിംഗമായ ഒരിക്കലും വിട്ടുപോകയില്ലെന്നു വിചാരിക്കാൻ തരമില്ല. ഭാര്യ, പ്രധാന, ഉത്തമ, ഗുണവതി മുതലായവ സ്ത്രീലിംഗപദങ്ങളാണെങ്കിലും, ശോഭ, സുധ, ശയ്യ മുതലായ പദങ്ങൾ മലയാളത്തിൽ നപുംസകലിംഗംതന്നെ. ദ്രാവിഡപദങ്ങളായ മാളിക, പട്ടിക മുതലായ നാമപദങ്ങൾ 'അ'കാരാന്തമായിരിക്കയും നപുംസകലിംഗമായിരിക്കയും ചെയ്യുന്നതുപോലെ, ശോഭ, സുധ, ശയ്യ മു

തലായ സംസ്കൃതജപദങ്ങൾ മലയാളത്തിൽ, നപുംസകലിംഗമായിരിക്കുന്നു എന്നുള്ളതിനു സംശയമില്ല. ഭാര്യ, ഉണവതി മുതലായവ സ്ത്രീലിംഗമായിരിക്കുന്നത് അവയുടെ അൎത്ഥംകൊണ്ടുതന്നെ. 'കളത്രം' എന്ന പദവും മലയാളത്തിൽ സ്ത്രീലിംഗമായെടുക്കേണ്ടതെന്നു തോന്നുന്നു. സംസ്കൃതത്തിലാകട്ടെ, അൎത്ഥം അനുസരിച്ചു ലിംഗവ്യവസ്ഥ ധാരാളം ഉണ്ടെങ്കിലും, ജീവനില്ലാത്ത വസ്തുക്കളുടെ കാൎയ്യത്തിൽ പദസ്വരൂപം നോക്കി ലിംഗം നിശ്ചയിക്കേണ്ടിയിരിക്കുന്നു.

നളചരിതം കഥകളിയിൽ, ബുദ്ധി അധൎമ്മവിമുഖിയാകാ എന്നും, അനൎത്ഥമെല്ലാവൎക്കുണ്ടാമേകദാ എന്നതു കഴിഞ്ഞു "ബുദ്ധിയുമപ്പോൾ മോഹിതാ" എന്നും കാണുന്നുണ്ട്. അന്ത്യപ്രാസത്തിനു മോഹമുള്ള ഒരു കവി, 'ബുദ്ധി' സംസ്കൃതത്തിൽ സ്ത്രീലിംഗശബ്ദമാകയാൽ, കവിതയിലെ പ്രയോഗം 'ബുദ്ധിയുമപ്പോൾ' എന്നാണെങ്കിലും, ബുദ്ധിക്കു വിശേഷണമായി 'മോഹിതം' എന്നുതന്നെ പ്രയോഗിക്കേണമെന്നു വൈയാകരണന്നു നിൎബ്ബന്ധിക്കാവുന്നതല്ലെന്നു ഞാൻ വിചാരിക്കുന്നു. കവികൾക്ക് ഇതും ഒരു സ്വാതന്ത്ര്യമായി ഗണിക്കുന്നതിനു വിരോധമില്ല. 'ബുദ്ധി' എന്നതിനെ വ്യാകരിക്കുന്നതിൽ നപുംസകലിംഗമെന്നു പറയുന്നതോടുകൂടി, സംസ്കൃതത്തിൽ സ്ത്രീലിംഗമെന്നുകൂടി ഇവിടെ പറയണം. അപ്പോൾ 'മോഹിതാ' മുതലായതിനെ സ്ത്രീലിംഗം (സംസ്കൃതത്തിൽ) എന്നും വ്യാകരിക്കാമല്ലോ. ഇത് ഈ വക പ്രസിദ്ധപ്രയോഗങ്ങൾക്ക് ഒരു ഗതി കല്പിക്കയാണെന്നേയുള്ളൂ. 'പോകസാകഥാ' എന്ന വരിയുടെ പ്രയോഗം തന്നെയുള്ളതിൽ 'സാ' എന്നും കൂടി ഉള്ളതുകൊണ്ട്, 'കഥാ' എന്നതിനെ സംസ്കൃതസ്ത്രീലിംഗമെന്നു പറയാതെ നിവൃത്തിയുമില്ലല്ലോ.

അദ്ധ്യാത്മരാമായണം അയോദ്ധ്യാകാണ്ഡത്തിൽ 'ജ്ഞാനാദൃഷ്ട്യാ തവദൃഷ്ട്യാനേകജാതയാ' എന്നുള്ളതിലും രണ്ടു സ്ത്രീലിംഗശബ്ദങ്ങൾ ഉണ്ടെന്നു വ്യാകരിക്കാവുന്നതാ പ

യാതെ നിവൃത്തിയല്ല. മണിപ്രവാളകവിതയിൽ സംസ്കൃതപ്രത്യയങ്ങളോടുകൂടിയ വാക്കുകളെ വ്യാകരിക്കുമ്പോഠം അവയ്ക്കു സംസ്കൃതത്തിലുള്ള ഗതിതന്നെ കല്പിക്കേണമെന്നേ വഴികയുള്ളു. 'ഉത്തമമായ കാളിന്ദീനദിയേയും' എന്നും, 'മമപണ്യശാലാമിമാം' എന്നും അതിൽതന്നെ ഉള്ളതിൽനിന്നു, മലയാളപ്രത്യയങ്ങഠം ഉള്ള വാക്കുകഠം വരുമ്പോഠം, അവ സംസ്കൃതത്തിൽ സ്ത്രീലിംഗശബ്ദങ്ങളായിരുന്നാലും, അവയ്ക്കും അവയുടെ വിശേഷണങ്ങഠംക്കും നപുംസകലിംഗമായിട്ടു ഗതി കല്പിച്ചാൽ മതിയെന്നും, അല്ലാത്ത ദിക്കിൽ നിവൃത്തിയില്ലെന്നും വ്യക്തമാണല്ലോ. 'ഉത്തമയായ' എന്നു എഴുത്തച്ഛൻ എഴുതിയിരിക്കയുള്ളു എന്നും, ഗ്രന്ഥങ്ങഠം പകൎത്തുന്നതിൽ 'ഉത്തമമായ' എന്നു വന്നിരിക്കാവുന്നതാണെന്നും പറയുന്നവരോടു സമാധാനം പറവാൻ പ്രയാസമാണ്. 'യായ' എന്നോ 'മായ' എന്നോ ആയിരുന്നാലും 'കളായ' എന്നോ 'ങ്ങളായ' എന്നോ ആയിരുന്നാലും കിളിപ്പാട്ടിൽ വൃത്തം യോജിക്കുന്നതാണല്ലോ. 'ഉത്തമമായനദി' എന്നുള്ള രീതിയിലും ചില പദ്യകൃതികളിൽ കണ്ടിട്ടുള്ളതായി ഓൎക്കുന്നുണ്ട്. എന്നാൽ ഏതിലാണെന്ന് ഓൎമ്മയില്ല. ഇതിലേക്ക ലക്ഷ്യങ്ങഠം നോക്കാമെന്നുവെച്ചു, 'ഭാഷാനൈഷധചമ്പുവിൽ നോക്കീട്ടു, 'ഗുണപൂൎണ്ണവാണീമിമാം' 'ചേൎത്തീട്ടുമാലാമിമാം' എന്നുള്ള രീതിയിൽ നിസ്സൎഗ്ഗമായ രീതിയിലല്ലാതെ, സ്ത്രീലിംഗരൂപത്തിൽ വേണമോ നപുംസകരൂപത്തിൽ വേണമോ എന്നുള്ള കാൎയ്യത്തിൽ ഗ്രന്ഥകൎത്താവിന്റെ അഭിപ്രായം ഊഹിക്കാവുന്ന വിധത്തിൽ ഒരു പ്രയോഗവും കാണുന്നില്ല. ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിലും അങ്ങിനെതന്നെയായിരിക്കുന്നു. 'പാവകതരയാംധരിത്രി', 'ധരണീഭഗവതിയാണല്ലോ'. 'പ്ര', 'വ്യ' മുതലായ സംയുക്താക്ഷരാദ്യവാക്കുകഠംക്കു മുമ്പ്, ഹ്രസ്വം ദീൎഘമാകാത്ത ദ്രാവിഡപദത്തെ പ്രയോഗിക്കുന്നതിൽ കവികഠം വിമുഖന്മാരായിരിക്കുന്നതുപോലെ, ഈ നീരസത്തിൽനിന്നും ഒഴിഞ്ഞിരിക്കാൻ കരുതീട്ടുള്ള

തായി കൂടി തോന്നിപ്പോകുന്നു. എന്നാൽ 'വേള' എന്നതിന്റെ മുമ്പ്, 'ഉത്തമയായ' എന്നും, അതുപോലെതന്നെ അടുത്തും ഉത്തരരാമായണം കിളിപ്പാട്ടിൽ രണ്ടാം വിഭാഗത്തിൽ കാണുന്നു. അതു രണ്ടുവിധത്തിൽ എഴുതുന്നതും തെറ്റല്ലെന്നു മൊത്തത്തിൽ സമ്മതിക്കേണ്ടിവരുമെന്നു തോന്നുന്നു.

സി. എൻ. എ. രാമയ്യശാസ്ത്രി എം. എ.



# ഗുണദോഷനിരൂപണം.

(ഭാഷാസാഹിത്യവിഷയങ്ങളെ സംബന്ധിച്ചുള്ളത്)



ഗുണദോഷനിരൂപണം എന്ന സംസ്കൃതസമാസപദത്തിന് ഏകദേശം തുല്യമായ ഇംഗ്ലീഷുവാക്ക 'ക്രിട്ടിസിസം' എന്നാണല്ലോ. എന്നാൽ ആ വാക്കിനു ദോഷപ്രഖ്യാപനം എന്ന് അർത്ഥമില്ല; സംഗീതം, സാഹിത്യം, ചിത്രമെഴുത്ത് എന്നീ വിദ്യകളുടെ ഗുണങ്ങൾ ഇന്നിന്നവയെന്നു വിവരിക്കുകയും, അവ പ്രത്യേകം ഓരോ കൃതികളിൽ എത്രത്തോളമുണ്ടെന്നു കണ്ടുപിടിച്ചു പരോപകാരത്തിനും അതാതു സൽകൃതിയുടെയും അതു സംബന്ധിച്ച ശാസ്ത്രത്തിന്റെയും അഭിവൃദ്ധിക്കും അവയെക്കുറിച്ചു പ്രതിപാദിക്കുകയും ആകുന്നു, "ക്രിട്ടിസിസം" എന്ന ശാസ്ത്രത്തിന്റെ പ്രവൃത്തി. മുമ്പറഞ്ഞ രണ്ടു പദങ്ങൾക്കും ശരിയായ മലയാളപദം ഉണ്ടെന്നു തോന്നുന്നില്ല; പക്ഷേ, ആ പദാർത്ഥങ്ങൾക്ക് അനുസരിച്ചു നമ്മുടെ എടയിൽ സാധാരണയായി നടത്തിവരുന്ന ക്രിയ, ഛിദ്രപ്രേക്ഷണമായുള്ള ദോഷാരോപണമാണെന്നു നമുക്ക സമ്മതിക്കാതെ തരമില്ല.

ഗുണങ്ങളെമാത്രം കുറിച്ചു സ്തുതി ചെയ്യുന്നതുകൊണ്ടോ, ദോഷങ്ങളെ തന്നെ പ്രത്യേകമെടുത്തു വിലപിക്കുന്നതുകൊണ്ടോ ഒരു ഫലവുമില്ല; എന്നുതന്നെയല്ല, ദോഷങ്ങൾ നേരിടുകയും ചെയ്യും. ഗുണദോഷങ്ങളെ വേർതിരിച്ച് അനു

ഗ്രാഹ്യബുദ്ധിയോടുകൂടി കാണിച്ച ഗുണഭാഗത്തെ അധികമാക്കുന്നതിനും ദോഷാംശങ്ങളെ കുറയ്ക്കുന്നതിനും മാർഗ്ഗങ്ങളെ നിർദ്ദേശിച്ചാലേ ഭാഷാസാഹിത്യത്തിന് ഉൽക്കർഷം ഉണ്ടാവുകയുള്ളൂ.

അതിനാൽ ഗുണദോഷങ്ങളെ വിവേചനം ചെയ്യേണ്ടത് ഏതുമാതിരിയിലാണ് എന്നു നമുക്ക് ഇനി ആലോചിക്കുക. ഗുണദോഷനിരൂപണം ചെയ്യുന്നതു യാതൊരുദ്ദേശ്യവിചാരത്തോടും കൂടിയതെന്നതു തന്നെയല്ല, സാഹിത്യവും, കൃതിയും, കവിയും, നിരൂപണം ചെയ്യുന്നാളും നന്നാകേണമെന്നുള്ള ഏകമനസ്സോടുകൂടി വേണമെന്നും ഇവിടെ സമർത്ഥിച്ചു പ്രസ്താവിച്ചുകൊള്ളുന്നു. ഗുണദോഷനിരൂപണത്തിന് ഈ ഗുണങ്ങൾ പൂർത്തിയായി ഉണ്ടായിരിക്കേണമെങ്കിൽ, അതു പക്ഷപാതരഹിതമായിരിക്കണം. ഏതു കൃതിയെ നാം പരീക്ഷിക്കുമ്പോഴോ, അതിന്റെ കർത്താവാര് എന്നുള്ള സംഗതി ആലോചിച്ചിട്ട് ആവശ്യമില്ല. അതിന്റെ വിഷയം, ആകൃതി, ഉദ്ദേശം, പ്രയോജനഭാഗം ഇതുകളെക്കുറിച്ച് ആലോചിക്കുന്നതോടുകൂടി, സ്വഭാഷയിലും അന്യഭാഷകളിലും അതുപോലെയുള്ള കൃതികളായി അതിനെ താരതമ്യപ്പെടുത്തി നോക്കുകയും ചെയ്യേണ്ടതാകുന്നു. ഇങ്ങനെ പ്രവർത്തിക്കുന്നത് സത്യത്തോടും സാമർത്ഥ്യത്തോടും നിഷ്പക്ഷമായിട്ടും വേണ്ടതാകുന്നു.

ഇതു ചെയ്യുന്ന ആൾ ഏതു തരക്കാരനായിരിക്കണം എന്ന് ഈ സന്ദർഭത്തിൽ ചിന്തിക്കേണ്ടതായി വന്നിരിക്കുന്നു. ഈ സംഗതിയെ തീരെ വിസ്മരിക്കകാരണം, ഭാഷാസാഹിത്യം കാടായ മാർഗ്ഗങ്ങളിൽ കയറി, അതിന് അനശ്വരമായ യശസ്സിനെ സമ്പാദിക്കാൻ കഴിയുന്നില്ല എന്നതന്നെയല്ല, പരിഷ്കൃതദശയിലേക്ക് പ്രവേശിക്കുന്നതിനു കൂടി അനേകം പ്രതിബന്ധങ്ങൾ നേരിട്ടുകൊണ്ടും ഇരിക്കുന്നു.

'മാടോടുപോലുമിവിടെ കടിക്കൂടിടാതെ
കൂടം വിഴുങ്ങി തെളിയുന്നവരുണ്ടു കേചിൽ'.

ഗുണദോഷനിരൂപണശാസ്ത്രത്തിൽ 'ചെപ്പടി വിദ്യ' കൊണ്ടൊരു പ്രയോജനവുമില്ല; മയിൽപ്പീലിക്കെട്ടു വീശി ആളുകളെ ഭ്രമിപ്പിക്കുന്നതുകൊണ്ട് സ്ഥിരമായ ഒരു ഗുണവും നമുക്ക് ഉണ്ടാകുന്നതുമല്ല.

ഗുണദോഷനിരൂപണം ചെയ്യുന്ന ആൾ, ബുദ്ധിയും അഭ്യാസ വിശേഷവുംകൊണ്ട് ഒരു വിദ്വാനായിരിക്കേണം; ഏതു ഗ്രന്ഥത്തെ നിരൂപണംചെയ്യുന്നുവോ അതു സംബന്ധമായ ശാസ്ത്രത്തിൽ ഒരു പണ്ഡിതനും വാസനായുള്ളാളുമായിരിക്കേണം. സാമർത്ഥ്യശാലിതനും അപക്ഷപാതിയും ആയിരിക്കേണമെന്നു പ്രസ്താവിച്ചു കഴിഞ്ഞിരിക്കുന്നു. നിഷ്ക്കളങ്കമായ നിരീക്ഷണത്താലും തന്റെ പരമശത്രുവിന്റെ ദോഷങ്ങളെ അയാളുടെ മററു ഗുണങ്ങളാൽ ലോപിപ്പിക്കുവാൻ തക്ക പ്രസന്നകരമായ ചിത്തദാർഢ്യത്താലും അദ്ദേഹം അലങ്കരിക്കപ്പെട്ടിരിക്കേണം.

ഈവക ഗുണങ്ങളെക്കൊണ്ടു ശോഭിക്കുന്ന ആളെയാകുന്നു നാം ഉത്തമനായ 'ഗുണദോഷനിരൂപകൻ' എന്നു വിവക്ഷിക്കുന്നത്. ഇങ്ങനെയുള്ള ഒരാൾക്കേ ശരിയായവിധം ഗ്രന്ഥപരിശോധന ചെയ്യുവാനും ഗുണദോഷങ്ങളെ വെളിപ്പെടുത്തുവാനും പരമാർത്ഥങ്ങളായും നവനവങ്ങളായുമുള്ള അഭിപ്രായങ്ങളെ പ്രതിപാദിച്ച് അവയ്ക്കു പ്രചാരം വരുത്തുവാനും ഭാഷയ്ക്കും സാഹിത്യത്തിനും സംവർദ്ധനയുണ്ടാക്കുവാനും സാധിക്കയുള്ളൂ.

ഇത്രയും പറഞ്ഞതു കാരണം, 'എന്തിനാണ് ഗുണദോഷനിരൂപണം ചെയ്യുന്നത്? ഈ പണിക്ക് ഉപയോഗിക്കുന്ന ബുദ്ധിയും സമയവും വല്ല സൽകാവ്യങ്ങളെയും നിർമ്മിക്കുന്നതിന് ഉപയോഗിക്കരുതേ?' എന്നൊരു പൂർവ്വപക്ഷത്തിനു വഴിയുണ്ടെന്നു തോന്നുന്നില്ല. എങ്കിലും അതിനും സമാധാനം പറഞ്ഞേക്കാം.

കാവ്യങ്ങളും അന്യൂനങ്ങളായിരിക്കുന്നതാണല്ലോ ഭാഷയ്ക്ക് അഭിമാനാവഹം. യാതൊരു തെററുകളുമില്ലാതെ എ

ല്ലാം തികഞ്ഞിരുന്ന കൃതി അമാനുഷന്മാരാൽ തന്നെ ഉണ്ടാക്കുവാൻ കഴിയുമൊ എന്നു സംശയമാണ്. പിന്നെ മനുഷ്യരാൽ സാദ്ധ്യമൊ എന്ന കാൎയ്യം പറയേണമൊ? എന്നാൽ ഗുണദോഷവിചാരംകൊണ്ട് ഗുണങ്ങൾക്കു പൂൎത്തിവരുത്തുവാനും ദോഷങ്ങളെ ഏറക്കുറെ ഇല്ലായ്മ ചെയ്വാനും സാധിക്കുന്നതാണല്ലൊ. അതിലും വിശേഷിച്ച്, എല്ലാകാലങ്ങളിലും,എല്ലാ സന്ദൎഭങ്ങളിലും സൽകാവ്യങ്ങളെ സൃഷ്ടിക്കുവാൻ ശക്യമായി എന്നു വരികയില്ല. കാലശക്തിയും മനുഷ്യശക്തിയും യോജിച്ചു പ്രവൎത്തിച്ചാൽ മാത്രമെ ഇതു സുഖകരമായി വരികയുള്ളു. ഗുണദോഷനിരൂപണവിദ്യയുടെ മുഖ്യമായ ഒരു കൃത്യം, നിൎമ്മാണശക്തിക്കു പ്രയോഗസൗകൎയ്യം ഉണ്ടാക്കിക്കൊടുക്കുന്നതാകുന്നു. ഇന്നത് ഉൽകൃഷ്ടമായിട്ടുള്ളത്, ഇന്നത് അനുകരണീയമായിട്ടുള്ളത്, ഇന്നത് പൂജിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളത് എന്നു കാണിച്ച് മനോഹരങ്ങളും അത്ഭുതകരങ്ങളുമായുള്ള പ്രകൃതിവിശേഷങ്ങളെയും, ജീവജാലങ്ങളെയും, സൗന്ദൎയ്യൗദാൎയ്യമാധുൎയ്യപ്രഭൃതിഗുണഗണങ്ങളെയും, എന്നുവേണ്ട, സകല ഉൽകൃഷ്ടസൃഷ്ടികളെയും മാനിക്കുന്നതിലും,അവയുടെ ഗുണങ്ങളെ ആസ്വാദിക്കുന്നതിലും ജനങ്ങളിൽ അഭിരുചിയുണ്ടാക്കി ഉത്തമകാവ്യങ്ങളെ നിൎമ്മിക്കുവാനുള്ള മാൎഗ്ഗങ്ങളെയും സന്ദൎഭങ്ങളെയും അവസ്ഥകളെയും ഗുണദോഷനിരൂപണവിദ്യ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതാകുന്നു. ഈ വിദ്യയെ,സാരമില്ലെന്നുള്ള നിലയിൽ, തിരസ്കരിക്കുന്നതിനു നാം എപ്പോൾ വിചാരിക്കുന്നുവോ അപ്പോൾ സാഹിത്യനാടകത്തിന്റെ ചരമാങ്കത്തിൽ നാം എത്തിക്കഴിഞ്ഞിരിക്കുന്നു എന്നു നിശ്ചയിക്കാം. പിന്നെ ഭരതവാക്യം ചൊല്ലി പിരിയാനെ തരമുള്ളു. അതിന്മേൽ സാഹിത്യത്തിന് അധോഗതിയല്ലാതെ വൎദ്ധനയുണ്ടാകുമെന്നു വിചാരിക്കയും വേണ്ട.

ഇതിനും പുറമെ, ഈ വിദ്യാപരിശീലനത്താൽ നമുക്കു മററുപല ഉപകാരങ്ങളും ഉണ്ടായിവരാവുന്നതുകൊണ്ട്

ഇതിനെ ശരിയല്ലെ തള്ളിക്കളഞ്ഞുകൂടാ. കലാവിദ്യകളെയും ഗുണദോഷനിരൂപണത്തെയും സംബന്ധിച്ചുള്ള പ്രമാണങ്ങളെപ്പററി പൎയ്യാലോചിക്കുകയും, അവയെ അനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യുന്ന ഒരാൾക്ക് ബുദ്ധിശക്തിയെ ആകൎഷിച്ച് അതിന് അതിശയമായ ശക്തിയെ ഉണ്ടാക്കുന്ന തൎക്കശാസ്ത്രത്തിന്റെ പല ഭാഗങ്ങളും അഭ്യസിക്കുവാനും, കേവലങ്ങളായ വിഷയങ്ങളെ ഗ്രഹിക്കുവാനും നിഷ്പ്രയാസം കഴിയുന്നതാകുന്നു. ഇതുതന്നെ വിശേഷമായ ഒരു വിദ്യാഭ്യാസമാണ്!

ഓരോരോ കലാവിദ്യകളുടെ പ്രമാണങ്ങളായി നല്ലപോലെ പരിചയിക്കുന്ന ആൾക്ക്, അതാതിൽ നിന്നുണ്ടാകുന്ന സന്തോഷം ഏറിവരുന്നതാകുന്നു. ഒരു പരിചയം ഇല്ലാത്തവൎക്ക് അതാതിന്റെ പുതുമ പോകുന്നതോടുകൂടി, അവയിലുള്ള രുചി ക്രമേണ കുറഞ്ഞ് ഒടുവിൽ നിശ്ശേഷം ഇല്ലാതാകുന്നു. ഗ്രന്ഥപരിശോധന ചെയ്യുന്നവൎക്ക് ഈ പ്രമാണങ്ങളായി നല്ല പരിചയം വേണമെന്നു കാണിച്ചുവല്ലൊ. അതു ഹേതുവായിട്ട്, അവനവന്റെ വിവേകത്തെയും, ഭാവനായെയും പ്രസരിപ്പിച്ച് ശരിയായവിധം പുസ്തകങ്ങളെ പരീക്ഷണം ചെയ്യുന്നവൎക്ക്, സാഹിത്യത്തിലുള്ള രസം അവരുടെ ജീവാവസാനംവരെ നിലനില്ക്കുന്നതാകുന്നു. മനുഷ്യൎക്ക സാഹിത്യത്തിലും മററു കലാവിദ്യകളിലും സ്ഥിരമായും സത്യമായും അഭിരുചി ഉണ്ടായിരുന്നാൽ, അവരെ ദുൎമ്മാൎഗ്ഗങ്ങളിൽ പ്രവേശിപ്പിക്കാതെ സന്മാൎഗ്ഗങ്ങളിൽകൂടിത്തന്നെ നയിപ്പിക്കുന്നതിന് അതു നല്ലൊരു മാൎഗ്ഗദൎശിയായിരിക്കുമല്ലൊ. അതിനാൽ നിരൂപണവിദ്യ, മനുഷ്യരിൽ അന്യായമമതാബന്ധങ്ങളെ അകററി മനസ്സിനു സംസ്കാരവും പ്രകൃതിക്കു മാധുൎയ്യവും ജനിപ്പിച്ച് അവരിൽ അന്യോന്യം പ്രേമഭാവനയും സ്നേഹവും ഐക്യവും ഉണ്ടാക്കുമെന്നു പറയുന്നതിൽ ഒരു അതിശയോക്തിയുമില്ല. ഇതിലധികം ഉത്തമമാ

യ ഏതൊരു ഉദ്ദേശത്തെയാണു് ഒരു വിദ്യ ഫലിപ്പിക്കുവാനുള്ളതു്?

അതിനാൽ സാഹിത്യത്തിനു കീർത്തിയും, സ്ഥിരതയും, ലോകത്തിൽ ജനങ്ങൾക്കു് പരിഷ്കാരവും, പരസ്പരം സ്നേഹവും, ഹൃദയസമാധാനവും ഉത്തരോത്തരം ഉണ്ടാക്കിക്കൊണ്ടു് ഗുണദോഷനിരൂപണവിദ്യ എന്നും പ്രചരിക്കുമാറാകണമെന്നു സകലലോകനിയന്താവിനോടു് സർവ്വാത്മനാ ഞാൻ പ്രാർത്ഥിച്ചുംകൊണ്ടു് വിരമിക്കുന്നു.

ടി. കെ. കൃഷ്ണമേനോൻ ബി. എ.,
എം. ആർ. എ. എസ്സ്., എഫ്. ആർ. ഹിച്ച് എസ്സ്.,
എം. ആർ. എസ്സ്. എ.

---

# ഹിന്ദുക്കളുടെ പ്രമാണഗ്രന്ഥങ്ങൾ.

## മതം.

---

ലോകത്തിലുള്ള അസംഖ്യം മതങ്ങളിൽ, ഒരു ഗ്രന്ഥം പ്രമാണമാക്കി ആ ഗ്രന്ഥത്തിൽ വിധിച്ചപ്രകാരം നടന്നാൽ ഇഹപരലോകങ്ങളിൽ ശ്രേയസ്സുണ്ടാകുമെന്നും അതിനു വിരോധമായി നടന്നാൽ പാപമാണെന്നും അതിനാൽ മരണശേഷം കഷ്ടം അനുഭവിക്കേണ്ടിവരുമെന്നും വിശ്വസിക്കുന്ന മതങ്ങൾ മുഖ്യമായവ. വേദം പ്രമാണമെന്നു വിശ്വസിക്കുന്ന ഹിന്ദുക്കളുടെ മതം ഇന്ത്യയിലെ ഭൂരിജനങ്ങളുടെ മതമാണു്. വേദത്തിന്റെ പ്രാമാണ്യം അംഗീകരിക്കാത്തവർ ഇന്ത്യയിൽ ജനിച്ചിട്ടും ഹിന്ദുക്കളല്ല.

വംശം, ഭാഷ, മതം, ആചാരം, വിചാരം ഈ സംഗതികൾ സാമാന്യമായുണ്ടായിരുന്നാൽ ജനങ്ങൾ ഐകമത്യത്തോടുകൂടി ഒരു സമുദായമായിത്തീരുമെന്നാണു് ചരിത്രകാരന്മാരുടെ അഭിപ്രായം. പണ്ടു ഹിന്ദുക്കൾക്കു സംസ്കൃതഭാഷയും വൈദികമതവും ആചാരവിചാരസാമ്യവും ഉണ്ടായിരുന്നു

വെങ്കിലും അവർ പലേടങ്ങളിലും നിവസിച്ച തദ്ദേശീയരായ അനാര്യന്മാരുമായി ചേർന്നു, ഭാഷയിലും ആചാരത്തിലും വിചാരത്തിലും വ്യത്യാസപ്പെട്ടു. ഇന്ത്യയിൽ പ്രവേശിച്ച കാലത്തു ഹിന്ദുക്കൾ ആര്യന്മാരായിരുന്നു.

ഈ സംഗതികളാൽ ഹിന്ദുക്കൾ ഭേദിച്ചു പല ജാതികളായി വിചാരിച്ചുവരുന്നുവെങ്കിലും വേദപ്രാമാണ്യം എല്ലാവരും ഒരുപോലെ അംഗീകരിക്കുന്നു. ഈ വേദം ഈശ്വരവചനമെന്നു വിശ്വസിക്കയും ചെയ്യും. ഒരു നവീനമായ സമ്പ്രദായമോ അഭിപ്രായമോ ജനങ്ങൾ അംഗീകരിക്കേണമെങ്കിൽ അതിന്ന് ആധാരമായി വേദപ്രാമാണ്യമുണ്ടെന്നു തെളിയിക്കേണം.

പൂർവ്വകാലത്ത് എഴുത്തില്ലായ്കയാൽ വേദം ചൊല്ലിപ്പഠിക്കുക പതിവായിരുന്നു. അതുമുഴുവനും പഠിപ്പാൻ ഒരുവന്ന് അസാദ്ധ്യമെന്നു കണ്ടപ്പോൾ, അദ്ധ്യയനത്തിന്റെയും അനുഷ്ഠാനത്തിന്റെയും സൌകര്യത്തിന്നുവേണ്ടി, വ്യാസർ വേദത്തെ നാലായി പകുത്ത്, ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവ്വണവേദം എന്നു പേർ വിളിച്ചു തന്റെ നാലു ശിഷ്യന്മാരെ പഠിപ്പിച്ചു. ശിഷ്യർ വൈദികപാഠശാലകളെ സ്ഥാപിച്ച് അനവധി ശിഷ്യരെ പഠിപ്പിച്ചുതുടങ്ങി. ഈ ശിഷ്യന്മാർ പല ദേശങ്ങളിൽചെന്നു പഠിപ്പിപ്പാൻ തുടങ്ങി. ഈ വേദങ്ങളുടെ അദ്ധ്യായങ്ങളുടെയോ സൂക്തങ്ങളുടെയോ മന്ത്രങ്ങളുടെയോ പദങ്ങളുടെയോ ആനുപൂർവ്വിയെ അനുസരിച്ച് ആചാര്യന്മാർ തമ്മിൽ വിവാദം ഉണ്ടായി പിരിഞ്ഞുപോയി. ഓരോ സമ്പ്രദായത്തിൽ ഉള്ള പാഠക്രമത്തിന്നു ശാഖയെന്നു പേരായി. ആയിരത്തിൽപരം ശാഖാഭേദങ്ങൾ ഉണ്ടായിരുന്നു. ഇപ്പോൾ കാണാതെപോയിരിക്കുന്നു.

ഈ ശാഖാഭേദം നിമിത്തം കർമ്മങ്ങളും ആചാരങ്ങളും ഭേദിച്ചിരിക്കുന്നു. എന്നാൽ ഈ ഭേദങ്ങൾ ഉള്ളതുകൊണ്ടു ഹിന്ദുക്കൾക്ക തമ്മിൽ വിദ്വേഷം ഒട്ടുമില്ല.

ഈ വേദങ്ങളിൽ ഈശ്വരന്റെ ഗുണങ്ങളെയും മഹിമയെയും വൎണ്ണിക്കുന്ന സ്തോത്രങ്ങളെയും ഈശ്വരപ്രസാദം സിദ്ധിപ്പാനുള്ള കൎമ്മങ്ങളായ യാഗങ്ങളെയും അവയെ കഴിക്കേണ്ടുന്ന വിധികളെയും ക്രമങ്ങളെയും മററുപയോഗമുള്ള അനേകം സംഗതികളെയും പറഞ്ഞിരിക്കുന്നു. ഈ വേദങ്ങൾക്ക് ആറ് അംഗങ്ങളും നാലുപാംഗങ്ങളും ഉണ്ട്.

ഉദാത്തം, അനുദാത്തം, സ്വരിതം എന്ന സ്വരങ്ങളുടെ ഉച്ചാരണം, വൎണ്ണങ്ങളുടെ ഉച്ചാരണം, വൎണ്ണവിഭാഗം, മുതലായ വിഷയങ്ങളെ വിവരിക്കുന്ന വേദാംഗമാകുന്നു ശിക്ഷ.

വേദമന്ത്രങ്ങളെ ഉപയോഗിച്ചു കൎമ്മങ്ങളെ യാജ്ഞികന്മാർ കഴിക്കേണ്ടുന്ന ക്രമം മുതലായ വിഷയങ്ങളെ വിവരിക്കുന്നു കല്പസൂത്രം.

വേദമന്ത്രങ്ങളുടെ അൎത്ഥം സ്പഷ്ടമായി വിവരിക്കുവാൻ പദങ്ങളുടെ ഉൽപത്തിയെ നിൎണ്ണയിച്ചു, പൎയ്യായപദങ്ങളെ ഒന്നിച്ചുകൂട്ടി വ്യാഖ്യാനിക്കുന്നതാകുന്നു നിരുക്തം.

യാഗം കഴിപ്പാൻ തക്ക കാലത്തെ നിശ്ചയിപ്പാനുള്ള വഴി കാട്ടുന്ന ശാസ്ത്രം ജ്യോതിഷമാകുന്നു.

വേദമന്ത്രങ്ങളുടെ ഛന്ദസ്സിനെ വിവരിക്കുന്ന ശാസ്ത്രം ഛന്ദസ്സാകുന്നു.

വേദത്തിലെ പദങ്ങളെ പ്രകൃതിപ്രത്യയങ്ങളായി വിഭാഗിച്ച് അൎത്ഥം നിൎണ്ണയിക്കുന്നശാസ്ത്രം വ്യാകരണമാകുന്നു.

ശിക്ഷാ, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, കല്പം, ജ്യോതിഷം ഇവ ആറാകുന്നു വേദാംഗങ്ങൾ. ഓരോ വേദത്തോട് അനുക്രമമായി ആയുൎവ്വേദം, ധനുൎവ്വേദം, ഗാന്ധൎവ്വവേദം, അൎത്ഥശാസ്ത്രം എന്ന് നാലുപാംഗങ്ങളും ഉണ്ട്. ഇവ ഉപയോഗമുള്ള ശാസ്ത്രങ്ങൾ ആണെങ്കിലും പ്രമാണഗ്രന്ഥങ്ങളിൽ ചേൎന്നവയല്ല.

പ്രമാണഗ്രന്ഥങ്ങളെ പതിനാലു വിദ്യകളെന്നു പറയും. നാലു വേദങ്ങളും, ആറു വേദാംഗങ്ങളും, മീമാംസാശാ

സ്ത്രവും, ധൎമ്മശാസ്ത്രവും, ന്യായശാസ്ത്രവും, പുരാണവും കൂടി യാൽ പതിനാലു വിദ്യകളായി. ഈ ഗ്രന്ഥങ്ങളാൽനിൎണ്ണയിക്കപ്പെടുന്നതു ധൎമ്മവും ബ്രഹ്മവും ആകുന്നു. ജഗന്നിയന്താവായ ഈശ്വരൻ ബ്രഹ്മവും ജഗത്തിനെ യഥാസ്ഥിതി നടത്തിക്കൊണ്ടുപോകുന്നതു ധൎമ്മവും ആണ്.

ഈശ്വരപ്രസാദം നമ്മിൽ ഉണ്ടാവാൻ ചെയ്യുന്ന കൎമ്മം ആകുന്നു യാഗം. ജപം, ഹോമം, തപസ്സ്, ദാനം, സേവ, ഭജനം, കീൎത്തനം, പരായണം മുതലായി ഈശ്വരപ്രീതിക്കുവേണ്ടി ചെയ്യുന്ന കൎമ്മങ്ങളെല്ലാം യാഗമാണ്. യാഗത്തിങ്കൽ നമുക്കു ഏററവും ഇഷ്ടമായ വസ്തുവിനെ ഈശ്വരപ്രീതിക്കുവേണ്ടി സമൎപ്പിക്കുന്നതു യാഗം. യാഗത്തിൽ പ്രേഷ്ഠവസ്തുവിനെ ഈശ്വരനുവേണ്ടി ത്യാഗംചെയ്കയാൽ യാഗവും ത്യാഗവും ഒന്നുതന്നെ. ഒരിക്കൽ (ഏകഭുക്തം), ഉപവാസം, വ്രതം, മുതലായ കൎമ്മങ്ങളിൽ ഇഷ്ടമായ ഭോജനം, സുഖാനുഭോഗം, വിനോദം മുതലായവയെ ഈശ്വരപ്രീത്യൎത്ഥം ത്യജിക്കുന്നു. കഷ്ടത്തിൽ അകപ്പെട്ടുവലയുന്ന മനുഷ്യരെയോ ജീവികളെയോ മറ്റോ ഉദ്ധരിപ്പാൻ താന്താന്റെ സുഖത്തെയും, സൌഖ്യത്തെയും, സൌകൎയ്യത്തെയും ത്യജിക്കുന്നതുതന്നെ യാഗം അഥവാ ത്യാഗം. ഇതാകുന്നു വൈദികമതത്തിന്റെ മുഖ്യമായ തത്വം.

ഈശ്വരന്റെ സംഖ്യാതീതമായ ഗുണങ്ങളും അവൎണ്ണനീയമായ മഹിമയും ഉണ്ടെന്നു വേദങ്ങളിൽ വൎണ്ണിച്ചിരിക്കുന്നു. കരുണാനിധിയായ ദേവൻ ലോകങ്ങളെ സൃഷ്ടിച്ചു നടത്തി അവനവന്റെ കൎമ്മത്തിനു തക്കതായ ഫലം കൊടുത്തു രക്ഷിക്കുന്നു. നമ്മുടെ പ്രാൎത്ഥനകൂടാതെതന്നെ നമുക്കു ഇഷ്ടമുള്ള സാധനങ്ങളെ തരുന്നു. നാം ഇഷ്ടപ്പെടുന്ന വസ്തു നമ്മുടെ ക്ഷേമത്തിനല്ലെങ്കിൽ, നാം എത്ര പ്രാൎത്ഥിച്ചാലും തരികയില്ല.

ഈശ്വരന്റെ ഗുണങ്ങളെയും മഹിമയെയും വൎണ്ണിക്കുന്ന വേദഭാഗത്തിനു ജ്ഞാനകാണ്ഡമെന്നും, ഈശ്വരപ്രീതി

ക്കായി കർമ്മം ചെയ്യാൻ വിധിക്കുന്ന വേദഭാഗത്തിനു കർമ്മകാണ്ഡമെന്നും പറയും.

കർമ്മകാണ്ഡത്തിലെ വാക്യങ്ങൾ തമ്മിൽ വിരോധമുണ്ടെന്നു തോന്നുന്നേടികളിൽ, അർത്ഥം നിർണ്ണയിച്ചു ശങ്കയെ നിരസിച്ചു നിസ്സംശയം കർമ്മം അനുഷ്ഠിപ്പാൻ ഉള്ള ന്യായങ്ങളെ പറയുന്ന ശാസ്ത്രം ആകുന്നു പൂർവ്വമീമാംസ. ഇതിനു കർമ്മമീമാംസ എന്നും ധർമ്മമീമാംസയെന്നും പേരുണ്ട്.

ജ്ഞാനകാണ്ഡത്തിലെ വാക്യങ്ങൾ തമ്മിൽ വിരോധം ഉണ്ടെന്നു തോന്നാൻ ഇടയുള്ള ഘട്ടങ്ങളിലെ വാക്യങ്ങളെ എടുത്ത് അർത്ഥം വിശദമായി നിരൂപിച്ചു വേദവാക്യങ്ങളിലെ വിരോധം പരിഹരിച്ചും ഈശ്വരനെ സംബന്ധിച്ച സംശയങ്ങളെയും, വാക്യങ്ങൾക്ക് ഏകാർത്ഥതാ നിർണ്ണയിക്കുന്നത് ആകുന്നു ഉത്തരമീമാംസ. വേദങ്ങളുടെ മുഖ്യമായ ഉദ്ദേശം ഈശ്വരനെ അറിയിക്കേണ്ടതാകയാൽ, ഈ ശാസ്ത്രത്തെ വേദാന്തശാസ്ത്രമെന്നും പറയും. ഇതിൽ മുഖ്യമായി ബ്രഹ്മത്തെ സംബന്ധിച്ച ജ്ഞാനം ഉപദേശിക്കുന്നതുകൊണ്ട് ഇതിനെ ബ്രഹ്മമീമാംസയെന്നും ബ്രഹ്മസൂത്രമെന്നും പറയും.

ധർമ്മമീമാംസയും ബ്രഹ്മമീമാംസയും വേദാർത്ഥം നിർണ്ണയിപ്പാൻ അത്യന്താപേക്ഷിതം ആകുന്നു എന്നു മാത്രമല്ല, ഈശ്വരപ്രീത്യർത്ഥം കർമ്മം ചെയ്യുന്നതിനാൽ മോക്ഷം കിട്ടുമെന്നു ധർമ്മമീമാംസയും, ബ്രഹ്മജ്ഞാനത്താൽ മാത്രം മോക്ഷം സിദ്ധിക്കുമെന്നു ബ്രഹ്മമീമാംസയും ആഘോഷിക്കുന്നു. നാം ചെയ്യുന്ന സകലപ്രവൃത്തികളും ഈശ്വരാജ്ഞയായ പ്രേരണയാൽ ചെയ്യുന്നതുകൊണ്ട് ആ പ്രവൃത്തികളുടെ ഫലം ഈശ്വരന്നു സമർപ്പിക്കേണം. അതുനിമിത്തം കർമ്മഫലം അനുഭവിപ്പാൻ ഇല്ലാത്തതു നമുക്കു മോക്ഷം കിട്ടും. ഇതു പൂർവ്വമീമാംസയുടെ സിദ്ധാന്തം.

ഈശ്വരന്റെ ആജ്ഞകളെ അനുഷ്ഠിക്കണമെങ്കിൽ ഈശ്വരൻ ആരെന്നും, അദ്ദേഹത്തിന്റെ ഗുണങ്ങളെവയെന്നും നാം അറിയേണ്ടതാണല്ലോ. ഈ അറിവു വേദാന്തത്തിൽ ഉപദേശിച്ചിരിക്കയാൽ വേദാന്തം പഠിക്കേണം. ഈ

ശ്വത്ഗുണങ്ങളെ അറിയുംതോറും ഈശ്വരനിൽ പ്രീതിയുണ്ടാകുന്നു. ഈശ്വരനെക്കാൾ ശ്രേഷ്ഠതരമായ പ്രീതിസാധനം ഒന്നുമില്ലെന്നു ബോധംവന്നാൽ മനസ്സിൽ ഭക്തിയുണ്ടാകും.

ലോകത്തിൽ നാം പ്രീതിയോടെ സ്നേഹിച്ചുവരുന്ന സർവ്വവസ്തുക്കളും ക്ഷണഭംഗുരങ്ങളും നശ്വരങ്ങളും ആകയാൽ, ശാശ്വതമായ ഒരു പ്രീതിഭാജനം അത്യാവശ്യമാണല്ലൊ. ഈ പ്രീതിഭാജനം, മാതാപിതാക്കന്മാരെക്കാളും, പുത്രപൌത്രന്മാരെക്കാളും, മിത്രകളത്രങ്ങളെക്കാളും, ധനധാന്യങ്ങളെക്കാളും, ഗോക്കളെക്കാളും ശ്രേഷ്ഠതരമായ ഈശ്വരൻതന്നെ എന്നു ദൃഢമായി വിശ്വസിച്ചു, ലൌകികവിഷയങ്ങളിലെ അനുരാഗംവിട്ട് അതിൽ വെറുപ്പുതോന്നുന്നതു വൈരാഗ്യമാകുന്നു.

വൈരാഗ്യത്തെയും ഭക്തിയെയും വർദ്ധിപ്പിപ്പാൻ അനന്തകല്യാണഗുണനിധിയായ പരമാത്മാവിന്റെ ജ്ഞാനം നിത്യം മനസ്സിൽ ഓർത്തുകൊണ്ടിരിക്കണം.

നാം പുറത്തുകാണുന്ന ജഗത്തു സൃഷ്ടിച്ചതു ബ്രഹ്മമാകയാൽ ജഗൽക്കാരണം ബ്രഹ്മംതന്നെ. ബ്രഹ്മസൃഷ്ടിയെക്കാളും വിചിത്രമായ സൃഷ്ടി മനസ്സൃഷ്ടിയാണല്ലൊ.

ബ്രഹ്മസൃഷ്ടിയാൽ, ദിക്കാലകാരണങ്ങളാൽ പരിച്ഛിന്നമായിരിക്കുന്നു ജഗത്തിലെവസ്തുക്കൾ. ഒരു മനുഷ്യൻ ഒരു കാരണംനിമിത്തം ഒരുകാലത്ത് ഒരേടത്തു മാത്രമല്ലാതെ, ഏകകാലത്തു പലേടത്തിലും, അനേകം കാരണങ്ങളാൽ, ഇരിപ്പാൻ കഴികയില്ല. മനസ്സൃഷ്ടിയായ സ്വപ്നത്തിൽ, കിടന്നുറങ്ങുന്ന ഉച്ഛിഷ്ടപാത്രത്തിൽനിന്ന്, ഒരു ക്ഷണത്തിൽ കാശിയിൽചെന്ന് അവിടത്തെ മഹാരാജാവായി, ഭാര്യമാരും മക്കളും ഉണ്ടായി സുഖിച്ചിരിക്കുമ്പോൾ മൃതിപ്പെട്ട ഭാര്യാപുത്രന്മാരുടെ അസഹ്യമായ വിലാപംകേട്ട് ഉണരുന്നു. തന്റെ ഭ്രമത്തെ തന്നെത്താൻ അറിയുന്നു. ഇങ്ങിനെയുള്ള ഇന്ദ്രജാലവിദ്യയെ സൃഷ്ടിക്കുന്ന മനസ്സിന്റെ ശക്തിക്ക് അവിദ്യയെന്നു പേർ. ഈ അവിദ്യ നമ്മുടെ സ്വപ്നത്തിൽ മാത്രമല്ല, ജാഗ്രദവസ്ഥയിലും പ്രവൃത്തിക്കുന്നു. ഇതുകൊണ്ട് ഒരു

പൂമാലകണ്ടു സർപ്പമെന്നുകരുതി ഞെട്ടിവിറച്ചു കാൽ മുമ്പോട്ടോ പിമ്പോട്ടോ എടുത്തുവെപ്പാൻ കഴിയാതെ വിയർത്തു സ്തബ്ധനായിരിക്കുമ്പോൾ, ഭാഗ്യവശാൽ ഒരു ചൂട്ടിൻവെളിച്ചം കണ്ടിട്ടു പൂമാലയെന്നു അറിഞ്ഞു തന്റെ അകാരണമായ ഭയത്തെക്കുറിച്ചു ലജ്ജിക്കുന്നുവെങ്കിലും ശരീരത്തിലെ കമ്പവും ത്രാസവും വിട്ടുപോകുന്നില്ല.

ഭ്രമം, ബാഹ്യത്തിലെ കാരണമാകുംപോലെ, ആന്തരത്തിലെ മനസ്സൃഷ്ടിയുടെ കാരണം ആത്മാവാണ്. ആത്മാവ് ഒന്നല്ലാതെ രണ്ടായിരിപ്പാൻ പാടില്ല. രണ്ട് ഉണ്ടെങ്കിൽ, ഒന്നു മറ്റേതിന്റെ ആധീനത്തിൽ ആയിരുന്നാൽ, ഭയം, ദ്വേഷം, സുഖം, ദുഃഖം മുതലായ വികാരങ്ങളുണ്ടാകും. അത് ഒരു സംസാരാവസ്ഥയാകും. അതുകൊണ്ടു ജീവാത്മാവും പരമാത്മാവും ഒന്നായിരിക്കണമെന്നു വേദാന്തം സിദ്ധാന്തിക്കുന്നു.

ഇതു നമ്മുടെ നിത്യാനുഭവത്തിനും പരിചയത്തിനും കേവലം വിരുദ്ധമായിരിക്കുന്നതുകൊണ്ടും, ഈശ്വരനും മനുഷ്യകീടത്തിനും തമ്മിലുള്ള ഭേദം എത്രയോ പ്രത്യക്ഷമാകകൊണ്ടും ഈ അദ്വൈതസിദ്ധാന്തം കേൾക്കുമ്പോൾ അത് ഈശ്വരദൂഷണമായി വിചാരിച്ചുപോകും. എങ്കിലും അതിനാൽ അനേകഗുണങ്ങൾ ഉണ്ട്. ലൗകികവിഷയങ്ങളെ മനുഷ്യനു തന്റെ ബുദ്ധിവൈഭവംകൊണ്ട് അറിയുവാൻ കഴിയുന്നതിനാൽ, ഈശ്വരന്റെ വചനം ആവശ്യമില്ല. ഇന്ദ്രിയാതീതങ്ങളായ വിശേഷങ്ങളുടെ ജ്ഞാനം മനുഷ്യനു കിട്ടാൻ പാടില്ലാത്തതുകൊണ്ട്, അവയെ ഉപദേശിക്കുന്നത് ഈശ്വരവചനമായ വേദത്തിന്റെ കർത്തവ്യം.

മനുഷ്യൻ, തന്നെ സ്നേഹിക്കുന്നതുപോലെ മറ്റവരെയും സ്നേഹിക്കുന്നില്ല. ഭാര്യാപുത്രമിത്രന്മാരെ സർവ്വാത്മനാ സ്നേഹിക്കണമെങ്കിൽ ഭാര്യാദികളെ താൻ എന്നു ഭാവിച്ചു സ്നേഹിക്കണം. തന്റെ സുഖദുഃഖങ്ങളെപ്പോലെ അവരുടെ സുഖദുഃഖങ്ങളും എന്നു ദൃഢമായി വിശ്വസിച്ചു സ്വാപരഭേദം ഉപേക്ഷിച്ചു നടന്നാൽ ലോകത്തിൽ എത്ര ഗുണം ഉണ്ടാ

കൾ വ്യവഹാരങ്ങൾ തീൎപ്പാനും, കുറ്റക്കാരെ ശിക്ഷിപ്പാനും കോടതികൾ വേണമോ? തടവുകാരെ പാൎപ്പിപ്പാൻ ജെയിൽ വേണമോ? നഗരരക്ഷക്ക പോലീസ്സുകൾ വേണമോ? ശത്രുക്കളുടെ ആക്രമണത്തെ അകററിക്കളവാൻ വൻപട വേണമോ?

ഈ കാണുന്ന ജഗത്തെല്ലാം ഒന്നാകുന്നുവെന്നും, അതിലെ വൈചിത്ര്യത്തിന്നു കാരണം അന്തരത്തിലെ അവിദ്യയെന്നും അറിഞ്ഞാൽ ഭേദജ്ഞാനം നശിച്ചുപോകും. ബാഹ്യവും ആന്തരവും ഒന്നാണെന്ന് അറിയുന്നതുതന്നെ ഐക്യം.

ഈ വേദാന്തത്താൽ പുരാണഗ്രന്ഥങ്ങളെയെല്ലാം ഈശ്വരപരമായി വ്യാഖ്യാനിച്ചു ഏകവാക്യാൎത്ഥത നിൎണ്ണയിക്കാം.

പ്രകൃതം അനുസരിക്കട്ടെ. പതിനാലുവിദ്യകളിൽ പറഞ്ഞ മീമാംസ, ധൎമ്മമീമാംസയും ബ്രഹ്മമീമാംസയും ഉപലക്ഷണമായിരിക്കുന്നു.

ഒരുവൻപറയുന്ന അഭിപ്രായം അവന്റെ വാദമാണ്, ഈ വാദം ശരിയോ അല്ലയോ, ബലമുള്ളതോ അല്ലാത്തതോ എന്നു തീൎച്ചപ്പെടുത്തുന്നതു ന്യായശാസ്ത്രം. ഇതു മറ്റെല്ലാ ശാസ്ത്രങ്ങളുടേയും മൂലമാകുന്നു.

ലോകസൃഷ്ടി, രാജാക്കന്മാരുടെ ചരിത്രം, വൎണ്ണാശ്രമങ്ങളുടെ ധൎമ്മങ്ങൾ മുതലായ സംഗതികൾ പുരാണങ്ങളിൽ പറഞ്ഞിരിക്കുന്നു. പതിനെട്ടു മഹാപുരാണങ്ങളും പതിനെട്ട് ഉപപുരാണങ്ങളും ഉണ്ട്. ഇവതമ്മിൽ വിരോധമുള്ളതായിക്കാണും. എന്നാൽ ഈ വിരോധങ്ങൾ അധികാരിഭേദത്താൽ ഉണ്ടായവതന്നെ.

ഈശ്വരൻ ധൎമ്മസംരക്ഷണാൎത്ഥം നാനാരൂപങ്ങൾ ധരിച്ചു അതാതുകാലങ്ങളിൽ മനുഷ്യൎക്ക പ്രത്യക്ഷനായിവരും. ഇതാകുന്നു അവതാരം. അത്യുന്നതമായ ഈശ്വരപദവിയെ വിട്ടു നികൃഷ്ടമായ മത്സ്യരൂപത്തെ ധരിച്ചുകൊണ്ട് ഈശ്വരൻ കീഴിറങ്ങുന്നതു് അവതാരം ആകുന്നു. അവതാരങ്ങൾ കാലഭേദേനരൂപമായി ഉണ്ടായതുകൊണ്ട്, ഓരോ അവതാരങ്ങളെ ഭജിക്കുന്നതിനാൽ ഉണ്ടാകുന്ന ഫലങ്ങളും ഭേദിച്ചി

രിക്കും. ഈ ഫലങ്ങളെ ഇച്ഛിച്ചു പൃഥഗ്രൂപത്തെത്തന്നെ പ
രദേവതയെന്നു നിശ്ചയിച്ച് ഉപാസിക്കുന്നവൻ അധികാ
രി. ഈ വിധം അധികാരികളുടെ പ്രയോജനത്തിന്നായി
അവതാരങ്ങളെയും മററു ദേവന്മാരേയും പരമേശ്വരനായി
വൎണ്ണിച്ചിരിക്കുന്നു. വൈഷ്ണവപുരാണങ്ങളിൽ വിഷ്ണുവിനെ
യും, ശൈവപുരാണങ്ങളിൽ ശിവനെയും, ശാക്തപുരാണങ്ങ
ളിൽ ഭഗവതിയെയും, ഗണപതിപുരാണത്തിൽ ഗണപതി
യേയും, ആദിത്യപുരാണത്തിൽ സൂൎയ്യനെയും സൎവ്വാത്മകനാ
യ ഈശ്വരനായി വൎണ്ണിച്ചിരിക്കുന്നു. അതുകൊണ്ടു ഭ്രമി
പ്പാൻ കാരണമില്ല.

ബ്രാഹ്മണാദി നാലു വൎണ്ണങ്ങളും, ബ്രഹ്മചൎയ്യാദി നാലു
ആശ്രമങ്ങളും അനുഷ്ഠിക്കേണ്ടുന്ന ധൎമ്മങ്ങളെ വിധിക്കുന്നതു
ധൎമ്മശാസ്ത്രം. ഇതിൽ രാജ്യഭരണക്രമം, വ്യവഹാരനടപടി,
ദായവിഭാഗം മുതലായ കാൎയ്യങ്ങളെയും വിവരിച്ചിട്ടുണ്ട്. ഇ
വയെ സ്മൃതികളെന്നും പറയും. സ്മൃതികൾ ഇരുപതോളമുണ്ട്. ക
ൎത്തവ്യതയുടെ ധൎമ്മാചരണം, രാമായണത്തിലും മഹാഭാരതത്തി
ലും വൎണ്ണിച്ചിരിക്കയാൽ ഇവയും ധൎമ്മശാസ്ത്രത്തിൽ ചേരും.

ഈ പതിനാലു വിദ്യാസ്ഥാനങ്ങളെ പ്രമാണമായി
വിചാരിക്കുന്നവർ ഹിന്തുക്കൾ; ഇവയെ പ്രമാണമായി വി
ചാരിക്കാത്തവർ ഹിന്തുക്കൾ അല്ല.

ഹിന്തുക്കളുടെ ഇടയിൽ ജാതികളും അവാന്തരജാതി
കളും ഉണ്ടായിരുന്നാലും അവൎക്ക് എല്ലാവൎക്കും വേദം മുഖ്യ
മായും സൎവ്വോൽകൃഷ്ടമായും ഉള്ള പ്രമാണമാകുന്നു. സംസ്കൃ
തഭാഷയിൽ എഴുതിക്കിടക്കുന്ന ആ ഗ്രന്ഥങ്ങൾ അനേകാ
യിരം ഉണ്ടെങ്കിലും അവ പ്രമാണഗ്രന്ഥങ്ങളിൽ ചേരുക
യില്ല. ധൎമ്മശാസ്ത്രങ്ങളിലും പുരാണങ്ങളിലും വിധിച്ചിരി
ക്കുന്ന കാൎയ്യങ്ങൾ കാലദേശാധികാരിഭേദങ്ങളോടുകൂടിയതാ
കയാൽ, അവ എല്ലാവൎക്കും പ്രമാണമല്ല. വേദവിധിയോ
എല്ലാൎക്കും എല്ലാകാലത്തും എല്ലാടത്തും ഒന്നുപോലെ മാന
നീയമായ പ്രമാണം.

എം. ശേഷഗിരിപ്രഭു എം. എ.

## ചീനരാജ്യവും അവിടത്തെ ജനങ്ങളും.

ഇക്കഴിഞ്ഞ ൧൮൯൪-ൽ ചീനയും ജപ്പാനും തമ്മിൽ ഉണ്ടായ യുദ്ധത്തിൽ ചീനർ തോറ്റുപോയതിന്റെശേഷം, ജപ്പാൻകാരുടെ അത്ഭുതകരമായ സാമൎത്ഥ്യത്തിന്റെയും ജയത്തിന്റെയും ശരിയായ കാരണങ്ങളെ ക്രമേണ ചീനർ അറിഞ്ഞുവരുന്നുണ്ടെന്നു പല സംഗതികളാലും തെളിയുന്നു. ഈയിടെ പതിനായിരത്തോളം ചീനബാലകന്മാർ ജപ്പാനിൽ പോയി നാനാവിദ്യകൾ പഠിച്ചുതുടങ്ങിയിരിക്കുന്നു. ചീനരും ജപ്പാൻകാരും തമ്മിലുള്ള സംബന്ധം, അവരിൽ ഓരോരുത്തരും മറ്റു ജാതിക്കാരും തമ്മിലുള്ളതിനേക്കാൾ അടുത്തതാകുന്നു. ചീനമഹാരാജ്യത്തിൽ നാലരയിരം ലക്ഷം ജനങ്ങൾ ഉണ്ട്. ജനസംഖ്യകൊണ്ട് അതു ലോകത്തിൽ പ്രഥമസ്ഥാനം വഹിക്കുന്നു. അതിനാൽ ചീനയും ജപ്പാനും യോജിച്ചുനിന്നു മറ്റേതെങ്കിലും ജാതിക്കാരോടു പോർചെയ്യുന്ന പക്ഷം, അവർ ജയശാലികളായിത്തീരുവാൻ വഴിയുണ്ടെന്നു യൂറോപ്യരും മറ്റും ദീൎഘദർശനം ചെയ്യുന്നതായി നാം അറിയുന്നു. ജപ്പാൻദേശീയരെ സകലപ്രകാരേണയും അനുകരിക്കുവാൻ ചീനർ ഒരുങ്ങി പുറപ്പെടുന്നതായാൽ, ഈ ഇരുജാതിക്കാരും ലോകത്തിലെ ജാതികളിൽവെച്ച് ഏറ്റവും ബലവാന്മാരായി തീരുമെന്നുള്ളതിന്നു സംശയമില്ല. ഈ സന്ദർഭത്തിൽ ചീനയേയും അതിലെ ജനങ്ങളേയും കുറിച്ചുള്ള വിവരങ്ങൾ അറിയുവാൻ ഒരു താല്പൎയ്യം ലോകരിൽ ജനിക്കുന്നതു സ്വാഭാവികമാണല്ലൊ.

റഷ്യയും ബ്രിട്ടീഷുരാജ്യവും കഴിഞ്ഞാൽ വിസ്താരം കൊണ്ടു, രാജ്യങ്ങളിൽവെച്ചു ചീന മുമ്പിട്ടുനില്ക്കുന്നു. അതിന് ഏകദേശം നാല്പത്തയ്യായിരം ചതുരശ്രനാഴിക വിസ്താരമുണ്ട്. ചീനർ തങ്ങളുടെ രാജ്യം ഭൂമിയുടെ നടുവിലാ

ണെന്നു വിശ്വസിച്ച് അതിനെ മധ്യരാജ്യമെന്നു വിളിക്കുന്നു. അതിന്, ഇന്ത്യാ ഏകദേശം മൂന്നു കൂടിയ വലിപ്പം ഉണ്ട്. അവിടെ സാധാരണലോഹങ്ങളെല്ലാം ഉണ്ടെങ്കിലും ഒരു വെള്ളത്തരം കളിമണ്ണുകൊണ്ടാണ് ആ രാജ്യം കേൾവിപ്പെട്ടിരിക്കുന്നത്. കല്ക്കരി കഴിച്ചുതുടങ്ങീട്ട് അധിക കാലമായിട്ടില്ല. ഭൂമിയിൽ കുഴികൾ, ഈ ആവശ്യത്തിനു, താഴ്ക്കനിമിത്തം പണ്ടു മരിച്ചുപോയ ഒരു ചക്രവൎത്തിനിയെ അസഹ്യപ്പെടുത്തി എന്നുള്ള കാരണത്തിന്മേൽ ഈ തുരങ്കങ്ങളെ കുറെ കാലത്തേക്ക നിൎത്തൽചെയ്യുകയുണ്ടായിപോലും! മുഖ്യ ധാന്യം അരിയാകുന്നു. കോതമ്പും തെനയും കരിമ്പും പലേടത്തും ഉണ്ട്. പട്ടുപുഴുവിനെ തീറ്റുന്ന മൾബറിവൃക്ഷം ധാരാളമായി വളൎത്തുന്നുണ്ട്. ജനബാഹുല്യംനിമിത്തം ദുഷ്ടമൃഗങ്ങൾ ഇല്ലെന്നുതന്നെ പറയാം.

ചീനർ, കാസ്പ്യൻസമുദ്രത്തിന്റെ ദക്ഷിണപ്രദേശങ്ങളിൽനിന്നു ഏകദേശം ൪൫൦൦ സംവത്സരങ്ങൾക്കു മുമ്പിൽ വന്നവരാണെന്നു പറയുന്നു. ആൎയ്യന്മാർ ഇന്ത്യയിലെ പൂൎവ്വനിവാസികളെ ചെയ്തപോലെ, ഇവർ ചീനയിലെ പൂൎവ്വനിവാസികളെ ഓടിച്ചു കാട്ടിലേക്കയച്ചു.

ചീനർ തവിട്ടുനിറവും ഉയൎന്ന കവിളെല്ലുകളും ഉള്ളവരാകുന്നു. നിറായിൽ അല്പം ദിക്കിൽ ഒഴികെ, തലയുടെ ശേഷമുള്ള ഭാഗം മുഴുവനും ക്ഷൌരംചെയ്യുന്നു. നിറായിലുള്ള കുടുമ വളരെ നീണ്ടിരിക്കും. അതിനെ സാധാരണയായി 'പന്നിവാൽ' എന്ന് അവർ വിളിക്കുന്നു. വികൃതികളായ കുട്ടികൾ ചിലപ്പോൾ തങ്ങളുടെ ചങ്ങാതികളിൽ രണ്ടാളുകളുടെ വാലുകൾ, അറിയാതെ ചേൎത്തു കൂട്ടിക്കെട്ടും. ഈ വാലിന്റെ അറ്റം മുറിക്ക എന്നത്, അവൎക്കു പരമസങ്കടമായ ഒരു കാൎയ്യമാകുന്നു. പെൺകുട്ടികൾക്കു ഏകദേശം അഞ്ചു വയസ്സായാൽ, അവരുടെ കാലുകൾ പിന്നെ വളരാതിരിക്കത്തക്കവണ്ണം കെട്ടിവെക്കുന്നു. ഇത് അവൎക്കു വളരെ വേദ

നക്കു കാരണമാകുന്നുണ്ടെങ്കിലും, ചെറിയ പാദങ്ങൾ സ്ത്രീകൾക്ക് ഏററവും വലിയ ഭംഗിയാണെന്നു ചീനർ വിചാരിച്ചുവരുന്നതിനാൽ, ചിലപ്പോൾ ഒരു പെൺകുട്ടിയുടെ ഒന്നോ രണ്ടോ കാൽവിരലുകൾ പോയാലും അത്ര സാരമില്ലെന്നാണ് അവരുടെ പക്ഷം. പതിവിൽ ചെറിയ പാദങ്ങളുള്ള ഒരു ബാലികയെ കണ്ടാൽ 'അവളുടെ അമ്മ എത്രയോ നല്ലവളായിരിക്കണം' എന്നു കാഴ്ചക്കാർ പറഞ്ഞു വിസ്മയിക്കുമത്രെ. ഭംഗിയായി മുടി കെട്ടിവെക്കുന്നതിൽ ചീനസ്ത്രീകൾക്കു വളരെ ശ്രദ്ധയുണ്ട്. തലയും മുടിയും മററൊന്നിന്മേലും തൊടാതിരിപ്പാൻ മുളകൊണ്ട് ഒരുമാതിരി തലയിണ ഉണ്ടാക്കി കഴുത്തിൽ വെച്ചുകെട്ടി നടക്കുമത്രെ. അവസ്ഥയുള്ള ചീനസ്ത്രീകൾ ഇതുകൂടാതെ തങ്ങളുടെ മുഖത്തു വെള്ളയോ ചുവപ്പോ ചായം തേക്കാറുണ്ട്. സൌന്ദര്യം വർദ്ധിക്കുമെന്നു കരുതി, ഇന്ത്യയിലെ ചില ജാതി സ്ത്രീകൾ ദേഹത്തിൽ മഞ്ഞൾ പൂശി മഞ്ഞപ്പിത്തം പിടിച്ചവരെപ്പോലെ കാണപ്പെടുന്നുണ്ടല്ലൊ. ചീനയിലെ ചായപ്രയോഗമാണ് അതിലും ഭേദം.

ചീനർ ഉണ്ണുന്നത് ഒരു അസാധാരണ സമ്പ്രദായത്തിലാണ്. ചോറ് ഒരു പാത്രത്തിലിട്ട് ഒരു കൈകൊണ്ട് അതിനെ താടിയുടെ കീഴെ പിടിക്കയും, മറേറ കയ്യിലുള്ള രണ്ടു കോലുകൾകൊണ്ടു ചോറു തട്ടി വായിലാക്കുകയും ചെയ്യുന്നു. തേയിലയോ തിളപ്പിച്ചാറിയ വെള്ളമോ അല്ലാതെ പച്ചവെള്ളം അവർ കുടിക്കയില്ല. അസാധാരണമായി കോഴി, താറാവു, പന്നി ഇവയുടെയും, ചിലപ്പോൾ പൂച്ച, പട്ടി, തവള ഇവയുടെയും മാംസം ഭക്ഷിക്കുന്നു. മദ്യം ധാരാളമായുപയോഗിക്കും. വെട്ടുക്കിളികളെയും, പുള്ളിച്ചാടികളെയും ചില പ്രദേശങ്ങളിൽ ചുട്ടുതിന്നാറുണ്ട്. പശുവിൻപാൽ കുടിക്കുന്നതു ദുർല്ലഭം. എന്നാൽ ഏററവും വിശേഷമായ ഭക്ഷണം എന്ന് അവർ വെച്ചിരിക്കുന്നത് ഒരു

മാതിരി മീവൽപക്ഷിയുടെ കൂടുകൾകൊണ്ട് ഉണ്ടാക്കുന്ന 'സ്സപ്പാ'കുന്നു. ഓരോ കൂടിന് ഏകദേശം അതിന്റെ തൂക്കത്തോളം വിലകൊടുക്കണം. കറപ്പുതിന്നും കറപ്പുപുകവലിയും വളരെ സാധാരണമാകുന്നു.

ചാന്തർ വിളക്കുകൾ ഉണ്ടാക്കുന്നതിൽ ചീനക്കു വളരെ സാമർത്ഥ്യം ഉണ്ട്. അവ കടലാസ്, പട്ട്, ചില്ല്, കൊമ്പ് മുതലായവകൊണ്ട് അനേകവിധത്തിൽ ഉണ്ടാക്കപ്പെടുന്നു. അവയ്ക്ക് ഒരണമുതൽ ൩൦൦ ഉറുപ്പികവരെ വിലയുണ്ട്.

ചീനായിലെ ദക്ഷിണനഗരങ്ങളിലെ തെരുവുകൾ സാധാരണയായി വീതി കറഞ്ഞതും, ഇഷ്ടികയോ കല്ലോ പതിച്ചിട്ടുള്ളതും ആകുന്നു. ചില തെരുവുകളുടെ നടുവിൽ ഒരാൾ നിന്നു കൈകൾ നിവർത്തിയാൽ ഇരുവശവും ഉള്ള കെട്ടിടങ്ങളെ ഏകദേശം തൊടാം. വണ്ടികൾ ദുർല്ലഭമാകയാൽ വിസ്താരമുള്ള തെരുവുകൾക്ക് ആവശ്യമില്ല. വീഥികളുടെ ഇടുക്കം നിമിത്തം വെയിൽ അവയിൽ അധികമായി കൊള്ളുകയില്ല. എങ്കിലും വടക്കൻ പ്രദേശങ്ങളിലുള്ള തെരുവുകൾ വിസ്താരമുള്ളതും, കൽതളമിടപ്പെടാത്തതും ആകുന്നു.

വിവാഹാചാരങ്ങൾ പലസംഗതികളിലും ഇന്ത്യയിലെപ്പോലെതന്നെ ആകുന്നു. ൨൦ വയസ്സുകഴിയുന്നതിനു മുമ്പിൽ വിവാഹംചെയ്യാത്ത പുരുഷന്മാർ ചുരുക്കം. സ്ത്രീയുടെയും പുരുഷന്റെയും ജാതകങ്ങൾ യോജിക്കുന്നുണ്ടോ എന്നു നോക്കും. വിവാഹം നിശ്ചയിച്ചിട്ടു മൂന്നുദിവസത്തിനകം, ഇരുഭാഗക്കാരുടേയും വീട്ടിൽ വിലപിടിച്ച ഏതെങ്കിലും സാമാനം ഉടയുകയോ, കളവുപോകയോ ചെയ്താൽ അതു ദുശ്ശകുനമായി വിചാരിക്കപ്പെടുകയും ആ വിവാഹനിശ്ചയം ഉടനെ ദുർബ്ബലപ്പെടുത്തുകയും ചെയ്യും. വിവാഹകർമ്മത്തിനുള്ള ദിവസം നിർണ്ണയിക്കുന്നതു ജ്യോതിഷക്കാരനാണ്. വിരുന്നുകാർ പുരുഷന്റെ ഭവനത്തിൽകൂടി, അവി

ടെനിന്നും സ്ത്രീയുടെ വീട്ടിലേക്ക യാത്ര പുറപ്പെടുന്നു. വഴിയിൽ ദുഷ്ടന്മാർ ഒളിച്ചിരുന്നു വല്ല ദോഷവും വരുത്താതിരിപ്പാൻവേണ്ടി ഒരു വലിയകഷണം പന്നിമാംസം, മുമ്പു കൊണ്ടുപോകും. സ്ത്രീ അച്ചൂടെ ഏറ്റവും നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ച് പൊൻ പൂശിയ ഒരു കസേരയിന്മേൽ കയറിയിരുന്നു തന്നത്താൻ സർവ്വാംഗം മൂടുന്നു. അനന്തരം ആ കസേര നാലുപേർ എടുത്ത് എല്ലാവരും ഘോഷയാത്രയായി പുരുഷന്റെ ഭവനത്തിലേക്ക തിരികെ പുറപ്പെടുന്നു. അവിടെ എത്തിയാൽ, ജ്വലിക്കുന്ന തീക്കനൽ നിറച്ചിട്ടുള്ള ഒരു പാത്രത്തിന്റെ മീതെ കൂടി, സ്ത്രീയെ പൊക്കി എടുത്ത് വീണ്ടും നിലത്തുവെക്കുന്നു. ഇതിന്റെശേഷം അവർ ഭർത്തൃഗൃഹപ്രവേശം ചെയ്യുകയും അവന്റെ സന്നിധിയിൽ സാഷ്ടാംഗമായി വീഴുകയും ചെയ്യുന്നു. അനന്തരം വധൂവരന്മാർ ഭവനത്തിലുള്ള ബലിപീഠത്തിൻ മുമ്പാകെ ആകാശം, ഭൂമി, ഇവരെയും, മരിച്ചുപോയ പൂർവ്വന്മാരെയും നമസ്കരിക്കുന്നു. മാതാപിതാക്കന്മാരെ അനുസരിക്കാത്തു, പ്രസവിക്കാത്തു, വ്യഭിചാരം, അസൂയ, കുഷ്ഠരോഗം, അധികമായി സംസാരിക്കുക, മോഷ്ടിക്കുക ഈ കാരണങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടായാൽ, ഒരു ഭർത്താവിനു തന്റെ ഭാര്യയെ പരിത്യജിക്കാം. വിധവാവിവാഹം വിലക്കപ്പെട്ടിരിക്കുന്നു. ശിശുക്കൾക്ക ധരിക്കുവാൻ ആദ്യം കൊടുക്കുന്നവസ്ത്രങ്ങൾ എഴുപതോ എണ്പതോ വയസ്സുള്ള വല്ല വൃദ്ധന്മാരുടെയും ഉടുപ്പുകൾകൊണ്ട് ഉണ്ടാക്കീട്ടുള്ളതായിരിക്കണം. ഇങ്ങിനെ ചെയ്യുന്നത് ആ ശിശുക്കൾക്ക ദീർഘായുസ്സുണ്ടാകുവാനാണത്രെ. കുട്ടികളെ വില്ക്കുന്നത് സാധാരണമാണ്. പെൺകുട്ടികളെ വളർത്തിക്കൊണ്ടുവന്നു വിവാഹം ചെയ്തുകൊടുക്കുവാനുള്ള ബുദ്ധിമുട്ടും ചിലവും ഓർത്തു, ചില മാതാപിതാക്കന്മാർ അവരെ വെള്ളത്തിൽ മുക്കിക്കൊല്ലുക ഉണ്ടത്രെ!

പാഠം പഠിപ്പിക്കുന്നത് ചീനത്തിൽ ബാലന്മാർക്കും വൃദ്ധ

വാക്കും ഒരു ഇഷ്ടവിനോദമാകുന്നു. അവ പക്ഷികളുടേയും വണ്ടുകളുടേയും, പഴതാരകളുടേയും, ചിലപ്പോൾ മനുഷ്യരുടേയും,മൃഗങ്ങളുടേയും ആകൃതിയിലായിരിക്കും.

ആറുവയസ്സായാൽ കുട്ടികളെ വിദ്യാഭ്യാസത്തിന് അയക്കും. ചീനാക്കാൎക്ക് അക്ഷരമാല ഇല്ല. ഏകദേശം ൨൦൦ ധാതുക്കൾകൊണ്ടാണ് ആ ഭാഷ ഉണ്ടായിരിക്കുന്നത്. വാക്കുകൾ, ഏതുവസ്തുക്കളെ കുറിക്കുന്നുവോ ആ വസ്തുക്കളുടെ ഏകദേശമായ ആകൃതിയോടു കൂടിയവയാകുന്നു. വാക്കുകളുടെ സാഹചര്യത്താൽ അവയുടെ അൎത്ഥഭേദം നിൎണ്ണയിക്കുന്നു. ഒരേ ശബ്ദത്തിനു ചിലപ്പോൾ അമ്പതുവരെ അൎത്ഥമുണ്ടാകും. ചീനായിൽ എല്ലായിടത്തും ഒരേതരം പുസ്തകങ്ങൾ തന്നെയാണ് പഠിപ്പിക്കുന്നത്. ചീനഭാഷയിൽ ഏകദേശം നാല്പതിനായിരം വാക്കുകൾ ഉണ്ടെങ്കിലും സാധാരണയായി ആറായിരം മാത്രമേ ഉപയോഗിക്കാറുള്ളൂ. പരീക്ഷകളിൽ ജയിച്ചിട്ടുള്ളവൎക്കേ സൎക്കാർ ഉദ്യോഗം ലഭിക്കയുള്ളൂ. പരീക്ഷ മൂന്നുദിവസമുണ്ട്. ആറിലൊന്നുവീതം പേർ മാത്രമേ ജയിക്കയുള്ളൂ. ഏറ്റവും ഉന്നതമായ പരീക്ഷയിൽ ജയിച്ച് പ്രാവീണ്യം സിദ്ധിച്ചാൽ,അധിരാജകസമാജത്തിന്റെ ഒരു അംഗമായിത്തീരാം. ഈ സമാജത്തിനു 'പെൻസിലുകളുടെ വനം' എന്നാണത്രേ പേർ.

ചീനായിൽ കൃഷിപ്പണി വളരെ ബഹുമാനമുള്ള തൊഴിലായി വിചാരിക്കപ്പെടുന്നു. പെക്കിങ്ങ് എന്ന രാജധാനിയിൽ ആണ്ടുതോറും ഒരു ഉത്സവം ഉണ്ട്. അന്ന ചക്രവൎത്തിതന്നെ ഒരു അതിവിശേഷമായ കരിപിടിച്ച് ഒരു വിസ്തൃതമായ വയലിൽ മൂന്നു ചാൽ ഉഴുന്നു. രാജകുമാരന്മാർ അഞ്ചുചാലും പ്രധാനമന്ത്രികൾ ഒമ്പതുചാലും ഉഴുന്നു. പിന്നെ അവർ കളിമണ്ണുകൊണ്ടു പശുവിന്റെ ഒരു വലിയവിഗ്രഹം ഉണ്ടാക്കി അതിനെ തച്ചു ഉടക്കുന്നു. ജനങ്ങൾ അതിന്റെ കഷണങ്ങൾ പെറുക്കിക്കൊണ്ടുപോയി അവരുടെ വയലുകളിൽ പൊടിച്ചിടുന്നു. ഇങ്ങിനെ ചെയ്താൽ നല്ല

വിളവുണ്ടാകുമെന്നാണ് അവരുടെ വിശ്വാസം. കൃഷിപ്പണിക്കുള്ള ആയുധങ്ങളും മിക്കവാറും ഇന്ത്യയിലെ ആയുധങ്ങളെപ്പോലെതന്നെയാകുന്നു. വളം ശേഖരിക്കുന്നതിൽ ചീനർ ഉത്സാഹികളും സൂക്ഷ്മമുള്ളവരും ആകുന്നു. പക്ഷികളുടെ തൂവൽ, ക്ഷുരകന്മാരുടെ പണിസ്ഥലത്തുവീഴുന്ന രോമങ്ങളും, പൊട്ടിച്ച പടക്കങ്ങളുടെ ശിഷ്ടങ്ങളും മുതലായവ പോലും അവർ ശേഖരിച്ച് വളമായി ഉപയോഗിക്കുന്നു.

ചീനായിൽ തേയിലകൃഷി വളരെ പ്രധാനമാകുന്നു. അവർ അതിനെ 'ചാ' എന്നു വിളിക്കുന്നു. ഈ വാക്കു തന്നെ അല്പം ഭേദപ്പെടുത്തി മറ്റനേക ഭാഷകളിൽ സ്വീകരിച്ചിട്ടുണ്ട്. തേയില ആദ്യം ഇംഗ്ലണ്ടിൽ കൊണ്ടുവന്നത് ൧൬൬൦-ാമാണ്ടിലാകുന്നു. ആ കാലത്തു് അതിന് റാത്തലിന് അഞ്ചുപവൻ വരെ വിലയായിരുന്നു.

പട്ടുനൂൽക്കൃഷിയും, ചീനായിൽ തേയിലകൃഷിപോലെതന്നെ, ഒരു മുഖ്യതൊഴിലാകുന്നു. ആദ്യം പട്ടുനൂൽ ഉണ്ടാക്കിത്തുടങ്ങിയത് ഒരു ചക്രവർത്തിയുടെ പത്നിയാണ് പോലും. അതിന് അവളെ, ആണ്ടുതോറും നാലാംമാസത്തിന്റെ ഒരു ദിവസത്തിൽ, എല്ലാവരും ആരാധിക്കും.

മത്സ്യം പിടിക്കുന്ന തൊഴിലും, മേൽപ്രകാരംതന്നെ, മുഖ്യമാകുന്നു. ചീനരുടെ ഭക്ഷണസാധനത്തിന്റെ പകുതിയോളം വെള്ളത്തിൽ നിന്നെടുക്കുന്നു എന്നു കണക്കെടുത്തിരിക്കുന്നു.

കരവാഹനങ്ങളും, കഴുത, പല്ലക്ക്, ഒരാൾ വലിക്കുന്ന വണ്ടി എന്നിവകളാകുന്നു. ഈ ഒടുവിൽ പറഞ്ഞതിന 'ജിൻറിക്ഷ' എന്നാണ് പേര്. ജിൻ എന്നതിന മനുഷ്യനെന്നും, റിക്ഷ് എന്നു വെച്ചാൽ ബലമെന്നും, 'ഷാ' ശബ്ദത്തിന വണ്ടി എന്നും അർത്ഥമാകുന്നു. ചീനക്ക് ആദ്യം തീവണ്ടിയോട് വിരോധമായിരുന്നു. പരദേശികൾ കണ്ടുപിടിച്ചതാണത്രെ ഈ വിരോധത്തിന്റെ കാരണം. എങ്കിലും ക്രമേണ ഈ വൈരസ്യം നീങ്ങി. ഇപ്പോൾ തീവണ്ടി

പല സ്ഥലങ്ങളിലും നടപ്പായിട്ടുണ്ട്. വണ്ടിമാൎഗ്ഗമാണ് അധികം ജനങ്ങൾ ഇപ്പോഴും ചീനായിൽ യാത്രചെയ്യുന്നത്. അനേകലക്ഷം ജനങ്ങൾ ആണ്ടോടാണ്ട് വഞ്ചികളിൽ താമസിക്കുന്നു.

ചീനക്ക്, അച്ചടിച്ചതോ, എഴുതിയതോ ആയ എന്തിനേയും കുറിച്ചു വളരെ ഭക്തിയുണ്ട്. അച്ചടിച്ച കടലാസുകളെ ബഹുമാനിക്കണം എന്നുള്ള കല്പന ചുമരുകളിന്മേൽ ചിലപ്പോൾ പതിക്കാറുണ്ട്. അവയിൽ താഴെകാണിക്കുന്ന സമ്മാനങ്ങളും ശിക്ഷകളും വിവരിക്കാറുണ്ട്:— ആരെങ്കിലും അച്ചടിച്ച കടലാസ്സ് ശേഖരിച്ച് അവയെ കഴുകി കത്തിക്കുന്നുവെങ്കിൽ അവന്നു പന്ത്രണ്ടുസംവത്സരത്തെ ആയുസ്സു കൂടി കിട്ടും. അവന്നു ബഹുമാനവും ധനവും ഉണ്ടാകുന്നതിന്നുപുറമേ, അവന്റെ പുത്രപൌത്രന്മാർ സുകൃതികളും പിതൃഭക്തിയുള്ളവരും ആയിത്തീരും. അവന്നു ൧,൦൦൦ പുണ്യങ്ങൾ ലഭിക്കും. അക്ഷരങ്ങൾ ഉള്ള കടലാസ്സ് അഴുക്കുവെള്ളത്തിൽ ഇടുകയോ, വെടിപ്പില്ലാത്ത സ്ഥലത്തു ഏറിപ്പിക്കുകയോ ചെയ്താൽ, അവന് ൫൦ പാപങ്ങൾ ഉണ്ടാകും. എന്നുതന്നെയല്ല നേത്രരോഗവും അന്ധതയും ബാധിക്കും.

ചീനചക്രവൎത്തിയെ പ്രജകൾ, 'ആകാശത്തിന്റെമകൻ' എന്നു വിളിക്കുന്നു. അദ്ദേഹത്തിന്റെ പിതാവ് ആകാശവും, മാതാവ് ഭൂമിയും ആണപോലും! ചിലപ്പോൾ 'പതിനായിരം സംവത്സരങ്ങളുടെ പിതാവ്' എന്നും വിളിക്കും. രാജധാനി, മുൻപറഞ്ഞപ്രകാരം, പെക്കിങ്ങ്പട്ടണമാകുന്നു. അതിന്റെ തെരുവുകൾ ഉഷ്ണകാലത്ത് വളരെ പൊടിയും, മഴക്കാലത്തു ചെളിയും ദുൎഗ്ഗന്ധവും ഉള്ളവയാകുന്നു. ചില തെരുവുകളുടെ പേരുകൾ മനോഹരമെന്നു പറഞ്ഞുകൂട. നാറുന്ന കാൽതെരുവ്, നായുടെ പല്ലുതെരുവ്, നായുടെ വാൽതെരുവ്, മൂരാളന്മാരുടെതെരുവ്, ഇങ്ങിനെയാണ് ചില പേരുകൾ.

ചക്രവൎത്തിക്ക് അഞ്ചു സാമാജികന്മാരുള്ള ഒരു ആ

ലോചനാസഭ ഉണ്ട്. സർക്കാർ ഉദ്യോഗങ്ങളിൽ മൂന്നാണ്ടുകളിലധികം ആരും ഇരുന്നുകൂട. ശമ്പളംവളരെ സ്വല്പമാകുന്നു.

ശിക്ഷകൾ അത്യന്തം കഠിനം. കുറ്റം സമ്മതിക്കാത്ത ആരെയും ശിക്ഷിക്കുവാൻ പാടില്ലാത്തതിനാൽ ഞെരുക്കി കുറ്റം സമ്മതിപ്പിക്കുന്നതു സാധാരണമാകുന്നു. ചിലപ്പോൾ സാക്ഷികളെയും ഞെരുക്കും. അടിയെല്ലിന്മേൽ, കട്ടിയുള്ള ഇരുൾവടികൊണ്ടും കാലിന്റെ കണ്ണിയിന്മേൽ മുളവടികൊണ്ടും തല്ലുന്നതു മെല്പറഞ്ഞ ഞെരുക്കങ്ങളുടെ ആരംഭകാൎയ്യങ്ങളാണ്. വലിയ പാതകന്മാരുടെനേരെ കാണിക്കുന്ന ക്രൂരതയുടെ കടുപ്പംകാരണം, മരണം സംഭവിക്കുന്നതും അസാധാരണമല്ല. ചെയ്തകുറ്റം എഴുതിയ ഒരു വലിയ മരപ്പലക കഴുത്തിൽ ഇറക്കി പൂട്ടിയിടുകയും ഒരു മരക്കൂട്ടിൽ കുറ്റക്കാരനെ ഇട്ടടയ്ക്കുകയും ചെയ്യുന്നതു ലഘുതരം ശിക്ഷകളാണ്. ശിരച്ഛേദം ഏറ്റവും വലിയ ശിക്ഷയാകുന്നു. എന്നാൽ കുറ്റക്കാരൻ ഒരു പ്രാബല്യമുള്ളവനായാൽ ആ ശിക്ഷ തൂക്കിക്കൊല്ലുക എന്നായി ഭേദപ്പെടുത്തുന്നു. മാതാപിതാക്കന്മാരെയോ, മറ്റനേകംപേരെയോ, വധിച്ചിട്ടുള്ള കുറ്റക്കാരനെ കൊല്ലുന്നതു മഹാഘോരമായ വിധത്തിലാകുന്നു. അവനെ ഒരു കഴിയിന്മേൽ വെച്ചുകെട്ടി മുഖത്തും ശരീരത്തിന്റെ മാംസമുള്ള ഭാഗങ്ങളിലും ൨൪ മുതൽ ൧൨൦ വരെ മുറികൾ ഏല്പിച്ചതിന്റെശേഷം അവന്റെ ഹൃദയം കുത്തിത്തുളെക്കുന്നു. മരിച്ചഉടനെ അവന്റെ അംഗങ്ങൾ വെട്ടി ശരീരത്തിൽനിന്നും വേർപെടുത്തുന്നു.

ചീനായിൽ കൊൺഫ്യൂസിയസ്, താവു, ബുദ്ധൻ എന്നിവരുടെ മതങ്ങൾക്കാണ് പ്രാധാന്യം. ഇവരിൽ ആദ്യൻ ക്രിസ്ത്വബ്ദകാലത്തിനു ൫൫൧ വൎഷങ്ങൾക്കുമുമ്പ ജനിച്ചു. പത്തൊമ്പതുവയസ്സിൽ വിവാഹം ചെയ്തു. എങ്കിലും പഠിപ്പിനും പൊതുജനങ്ങളെ സംബന്ധിക്കുന്ന കൃത്യങ്ങൾ ചെയ്യുന്നതിനുംവേണ്ടി അധികം സമയം കിട്ടുവാൻ അദ്ദേഹം നിജപത്നിയെ നാലുവർഷം പരിത്യജിച്ചു. അദ്ദേഹത്തിന്റെ

മതത്തിൽ സാരമായ അംശം, മരിച്ച പൂർവ്വന്മാരെ ശ്മശാനത്തിലോ, ഭവനത്തിൽ അതിനായി നിശ്ചയിച്ചിട്ടുള്ള ഒരു ഭാഗത്തിലോ വെച്ചു വന്ദിക്കുക എന്നതാകുന്നു. പരമേശ്വരനെ നിഷേധിച്ചില്ലെങ്കിലും കൊൺഫ്യൂസിയസ് ആ സംഗതി തീരെ വിസ്മരിക്കയും, മനുഷ്യൻ സമുദായത്തിന്റെ ഒരു അംഗമാകയാൽ തനിക്കും അന്യർക്കും ഏറ്റവും ക്ഷേമങ്ങളായ കാര്യങ്ങൾ ചെയ്യുന്നതാണ് ഓരോരുത്തന്റെ മുഖ്യധർമ്മമെന്ന് ഉപദേശിക്കയും ചെയ്തു.

താവുമതത്തിന്റെ കർത്താവായ ലൊട്ട്സി, ക്രിസ്തുവകാലത്തിന്ന ൬൦൦ സംവത്സരങ്ങൾക്കുമുമ്പിൽ ഒരു വൃദ്ധനായി ജനിച്ചു എന്നാണ് ചീനരുടെ ഇടയിലുള്ള ഐതിഹ്യം. ഈ മതത്തിന്ന ഹിന്ദുമതത്തോടു പലകാര്യങ്ങളിലും യോജിപ്പുണ്ട്. മനുഷ്യർ ആത്മദമനത്താൽ സായൂജ്യം പ്രാപിക്കുന്നുമെന്നാണ് അദ്ദേഹത്തിന്റെ സിദ്ധാന്തം. ഇതിനുള്ള മാർഗ്ഗമാണ് താവുമതം. ആ ശബ്ദത്തിന്റെ അർത്ഥവും, വഴി എന്നതന്നെ. അമരത്വത്തിന്റെ രസായനം പാനംചെയ്തിട്ടുള്ളവരായിരുന്നതിനാൽ, ലൊട്ട്സി മരണത്തിൽനിന്നും സ്വാതന്ത്ര്യം ലഭിച്ചവനായിരുന്നു എന്നു ചീനർ വിചാരിച്ച് ഈ രസായനം കണ്ടുപിടിപ്പാൻ, അനേകതരം സസ്യങ്ങളെയും മറ്റും പരീക്ഷണംചെയ്യാൻ ലൊട്ട്സിയുടെ അനുഗാമികളെ ഉത്സാഹിപ്പിക്കയും, ഒടുക്കം താവുമതം ഇന്ദ്രജാലത്തിന്റെ ഒരു പദ്ധതിയായി തീരുകയും ചെയ്തു.

ബുദ്ധൻ ഇന്ത്യയിൽ കാശിനഗരത്തിന് ഏകദേശം നൂറുമയിൽസ് വടക്കുള്ള ഒരു പട്ടണത്തിൽ ജനിച്ചു. ക്രിസ്തുവകാലത്തിന്ന ൪൮൦ വർഷങ്ങൾക്കുമുമ്പിൽ മരിക്കയുംചെയ്തു. ബുദ്ധമതത്തിന്റെ സാരാംശം താഴെപറയുംപ്രകാരമാകുന്നു:— ജീവിച്ചിരിക്കുന്നതു ദുഃഖമാകുന്നു. ജീവിച്ചിരിപ്പാനുള്ള ഇച്ഛ ദുഃഖത്തിന്റെ ഉത്ഭവമാണ്. ഈ ഇച്ഛയെ നശിപ്പിച്ചാൽ ദുഃഖവും നശിക്കുന്നു. ഇതു സാധിക്കുവാൻ എട്ടുമാർഗ്ഗങ്ങൾ ഉണ്ട്. ദുഃഖത്തിൽനിന്നും മോചനംലഭിച്ച അവസ്ഥക്കു നിർവ്വാണമെന്നു പേർ.

ചീനർ തങ്ങളുടെ മരിച്ചുപോയ പൂർവ്വന്മാർക്കു, പാകം ചെയ്ത പന്നിമാംസം, കോഴി, താറാവു, തെയില എന്നിവ കാഴ്ചവെച്ചു ഉടനെ ഈ സാധനങ്ങൾ തങ്ങൾതന്നെ ഭുജിക്കയോ ദരിദ്രന്മാർക്കു കൊടുക്കയോ ചെയ്യുന്നു. വസ്ത്രങ്ങൾ, കസേരകൾ, മേശകൾ, നാണ്യങ്ങൾ ഇത്യാദി സാമാനങ്ങളെ കടലാസ്സുകൊണ്ടു ഉണ്ടാക്കി ചീനർ കത്തിക്കുന്നു. ചിലപ്പോൾ ദാസന്മാരുടെയും ദാസികളുടെയും കടലാസ്സുപ്രതിമകൾ ഉണ്ടാക്കി ദഹിപ്പിക്കുന്നു. ഇങ്ങിനെ ഒക്കെ ചെയ്താൽ, അവ തങ്ങളുടെ പൂർവ്വന്മാർക്കു കിട്ടുമെന്നും, അവർ പ്രസാദിക്കുമെന്നും ചീനർ വിശ്വസിക്കുന്നു.

ഇതുകൂടാതെ, ധനത്തിന്റെയും അടുക്കളയുടെയും വാതിലിന്റെയും എന്നു വിളിക്കപ്പെടുന്ന ദേവന്മാർ ഉണ്ട്. അടുക്കളദൈവത്തെ മാസത്തിൽ രണ്ടുവട്ടം ആരാധിക്കും. ആ ദൈവം പന്ത്രണ്ടാംമാസത്തിന്റെ ഇരുപത്തിനാലാം ദിവസം സ്വർഗ്ഗത്തിൽപോയി അതാതുവീട്ടിലെ തലവന്മാരുടെ നടവടികളുടെ ഒരു വിവരണം കൊടുക്കുമെന്നാണ് ചീനരുടെ വിശ്വാസം. ഈ ദൈവത്തെ സന്തോഷിപ്പിച്ചയക്കുവാൻ പഴങ്ങൾ, മാംസം, ദ്രാക്ഷാരസം മുതലായ സാമാനങ്ങൾ കാഴ്ചവെക്കയും, ആ ദൈവത്തിന്റെ ചുണ്ടുകളിന്മേൽ, തങ്ങളെപ്പററി മധുരവചനങ്ങൾ മാത്രം പറയുവാൻ വേണ്ടി, പഞ്ചസാരതേയ്ക്കയും അയാളുടെ യാത്രക്ക് ഉപയോഗപ്പെടുവാൻ കടലാസ്സുകുതിരയെയും മാറസാമാനങ്ങളെയും ഉണ്ടാക്കി കത്തിക്കയും ചെയ്യുന്നു.

ചീനർക്കു മന്ത്രങ്ങളിൽ വളരെ വിശ്വാസം ഉണ്ട്. ഇവ എഴുതിയ കടലാസുകൾ വാങ്ങി വീടുകളുടെ ഉത്തരങ്ങളിന്മേൽ പതിച്ചാൽ ഭൂതങ്ങളുടെ ഉപദ്രവം തട്ടാതിരിക്കുമത്രെ. തപാൽസ്റ്റാമ്പിനും ഇങ്ങിനെ മന്ത്രശക്തിയുള്ളതിനാൽ ഒരു കുട്ടിക്കു ദീനംപിടിച്ചാൽ ഒരു സ്റ്റാമ്പു എടുത്തു കുട്ടിയുടെ 'പന്നിവാലിന്റെ' അഗ്രത്തിൽ കെട്ടിയിടുന്നു. ഭാഗ്യംപറയുക എന്ന സമ്പ്രദായവും ചീനരുടെ മൂഢവിശ്വാസങ്ങളിൽ ഒന്നാണ്. ഇങ്ങിനെ ഭാഗ്യം നിശ്ചയിക്കുന്നതു പലവി

ധത്തിലാണെങ്കിലും, ഏററവും പഴയതും സമ്മതവുമായവിധം, ഒരു ആമയെ നിലത്തുവെച്ച് അത് ഏതുവശത്തേക്കു നോക്കുന്നു എന്നും കഴുത്ത് എത്രമാത്രം നീട്ടുന്നു എന്നും, പാദങ്ങൾ എങ്ങിനെ വെക്കുന്നുഎന്നും സൂക്ഷിക്കുക എന്നതാണ്.

സൂർയ്യചന്ദ്രഗ്രഹണങ്ങൾ ഉണ്ടാകുന്നതു വലിയ സർപ്പങ്ങൾ ആ മൂർത്തികളെ ഗ്രസിക്കുന്നതിനാലാണെന്നു വിചാരിച്ച് ആ സർപ്പങ്ങളെ ഭയപ്പെടുത്തി ഓടിച്ചുകളയുവാൻ ചീനർ നിലവിളിക്കയും കാഹളങ്ങൾ ഊതുകയും മണികൾ അടിക്കയും ഗ്രഹണം കഴിഞ്ഞാൽ തങ്ങളുടെ ശ്രമങ്ങളുടെ സാഫല്യത്തെക്കുറിച്ചു സ്വയമേവ അനുമോദിക്കയും ചെയ്യുന്നു.

ചക്രവർത്തി പ്രജകളുടെ രാജാവു മാത്രമല്ല, ചില സംഗതികളിൽ ദേവന്മാരുടെയും രാജാവാകുന്നു. മഴ ഇല്ലാഞ്ഞാൽ ചീനർ അവരുടെ ദേവന്മാരെ, എന്നു വെച്ചാൽ, ദേവന്മാരുടെ പ്രതിമകളെ, നല്ല വെയിലത്തു വെക്കുന്നു. ദേവന്മാർക്കു വെയിൽ സഹിക്കുവാൻ പാടില്ലാതാകുമ്പോൾ തങ്ങളിനുവേണ്ടി അവർ മഴ പെയ്യിക്കാതെ ഇരിക്കയില്ലപോലും. ഇതിനുമുമ്പിലത്തെ ചക്രവർത്തിക്കു വസൂരിദീനം പിടിച്ചപ്പോൾ ആ ദീനത്തിന്റെ അധികാരിയായ ദേവനെ വലിയ കോലാഹലമായി പെക്കിങ് പട്ടണത്തിന്റെ വീഥികളിൽകൂടി എഴുന്നെള്ളിച്ച് രോഗിയുടെ മുറിയിൽ കൊണ്ടുവന്നു. പക്ഷെ ചക്രവർത്തി മരിച്ചു എന്നു കണ്ടപ്പോൾ മേല്പറഞ്ഞ ദേവന്റെ വിഗ്രഹത്തെ അവമാനിക്കയും തല്ലിത്തകർത്തുകളകയും ചെയ്തു. കുറെ കാലത്തിനുമുമ്പു ചീനയിലെ ഫൂച്ചൗപട്ടണത്തിലുള്ള ചില വിഗ്രഹങ്ങൾ, ജനങ്ങളുടെ മരണത്തിനു ഹേതുകന്മാരാകുന്നു എന്ന് ഒരു സംസാരം പുറപ്പെടുകയും ആ ദിക്കിലുള്ള ടാർട്ടർസേനാധിപൻ അതിനെ ട്ടുകെ പൊരുന്നു മരിക്കയും ചെയ്തു. ഈ കലാപത്തിനൊക്കെയും മൂലമേല്പറഞ്ഞ വിഗ്രഹങ്ങൾ തന്നെ എന്ന് അവിടത്തെ ഉപരാജാവു തീർച്ചപ്പെടുത്തി, അവയെ പിടിച്ചു ശിക്ഷിക്കുവാൻ കല്പനകൾ അയച്ചു. ഈ കല്പനകൾ അനുസരിച്ച് അധികാരികൾ ക്ഷേത്രത്തിൽപോയി പതിനഞ്ചുബിംബങ്ങ

ളെ പിടിച്ചു. ഈ 'പുള്ളികൾ' മരംകൊണ്ടുണ്ടാക്കപ്പെട്ടതും ഓരോന്ന് അഞ്ചടി പൊക്കമുള്ളതും ആയിരുന്നു. ജഡ്ജിയുടെ സന്നിധിയിൽ കൊണ്ടുവരുന്നതിന്നു മുമ്പിൽ, ജഡ്ജി കണ്ട റിഞ്ഞു മേലിൽ അദൃശ്യമായി ഉപദ്രവിക്കാതിരിപ്പാൻവേണ്ടി, അവയുടെ കണ്ണുകൾ ചൂന്നുകളഞ്ഞു, സാവുള്ളമായ ഒരു വിസ്താരം കഴിച്ചതിന്റെ ശേഷം അവയുടെ തല വെട്ടി കളഞ്ഞ് ശരീരങ്ങൾ ഒരു കുളത്തിൽ ഇടേണമെന്ന് ഉപരാജാവു വിധികല്പിച്ചു. ആ പട്ടണത്തിൽ മേലിൽ സമാധാനഭംഗം ഈ ദേവന്മാർ ചെയ്യാതിരിപ്പാൻവേണ്ടി അവരുടെ ക്ഷേത്രത്തെ പിന്നെ ഒരിക്കലും തുറക്കാതിരിക്കത്തക്കവണ്ണം മുദ്രവെച്ചു കളഞ്ഞു.

ചീനരുടെ ആചാരങ്ങൾക്കു ചില വിശേഷതകൾ ഉണ്ട്. തങ്ങളിൽ ഉയർന്നവരെ ബഹുമാനിക്കുന്ന ക്രമം എട്ടു തരങ്ങളായിട്ടാണ് കല്പിച്ചിരിക്കുന്നത്. ൧. കൈകൾ രണ്ടും കൂട്ടി നെഞ്ചിന്നുനേരെപിടിച്ച് അല്പം പൊക്കുക. ൨. ഇങ്ങിനെ കൈകൾ പിടിച്ചു കുറെ കുനിയുക. ൩. മുട്ടുകുത്തുവാൻ ഭാവിക്കുന്നപോലെ മുട്ടു മടക്കുക. ൪. മുട്ടുകുത്തുക. ൫. മുട്ടുകുത്തി തല നിലത്ത് അടിക്കുക. ൬. മൂന്നുതവണ മുട്ടുകുത്തുകയും തല നിലത്ത് അടിക്കയും ചെയ്യുക. ൭. മുട്ടുകുത്തി തല നിലത്തു മൂന്നുതവണ മുട്ടിയതിന്റെ ശേഷം എഴുന്നേററ വീണ്ടും മുട്ടുകുത്തി തല മൂന്നു തവണ കൂട്ടിമുട്ടുക. ൮. മൂന്നു തവണ മുട്ടുകുത്തുകയും തല ഒമ്പതുതവണ മുട്ടുകയും ചെയ്യുക. ചില ദേവന്മാൎക്ക് ആറാംപദവിയിലെ വന്ദനവും മററു ചിലൎക്ക് എട്ടാമത്തേതും കൊടുക്കണം. ചക്രവർത്തിക്ക് എട്ടാം പദവിയും വേണം. ചില ചക്രവൎത്തികൾ തങ്ങളെ ഈ വിധം വന്ദിക്കണമെന്ന് അക്കാലത്തുവന്ന ഇംഗ്ലീഷുരാജദൂതന്മാരോട് ആവശ്യപ്പെട്ടു. പക്ഷെ അവർ അപ്രകാരം ചെയ്യാതെ സ്വരാജ്യത്തേക്ക മടങ്ങിപ്പോയി.

മററൊരാളെ കാണ്മാൻചെല്ലുമ്പോൾ കൊടുത്തയക്കുന്ന കാൎഡിൽ പേരിന്നുപുറമെ, ഇപ്രകാരം എഴുതിയിരിക്കും:—

‘നിങ്ങളുടെ വിഡ്ഢിയായ അനുജൻ വിചാരൻ എന്നവൻ നിങ്ങൾക്ക വന്ദനം പറഞ്ഞു തലതാഴ്ത്തുന്നു’. അപ്പോൾ വീട്ടുടമസ്ഥൻ പുറത്തുവന്ന് ഇപ്രകാരം കുശലപ്രശ്നം ചെയ്യുന്നു. ‘നിങ്ങളുടെ ബഹുമാനപ്പെട്ട കാലടികളുടെ ബുദ്ധിമുട്ടിനെ സ്വീകരിക്കുവാൻ ഞാൻ എങ്ങിനെയാണ് ഇറിയുന്നത്? ഭവനത്തിലിരിക്കുന്ന ആളുകൾക്ക സുഖംതന്നെയോ’? അപ്പോൾ കാണ്മാൻചെന്ന ആൾ, ‘ബഹുമാന്യനായ വലിയമനുഷ്യൻ സുഖം അനുഭവിക്കുന്നുവോ’ എന്നു ചോദിക്കുന്നു. നിങ്ങളുടെ പിതാവിനു സുഖമല്ലേ എന്നാണ് ഇതിന്റെ അർത്ഥം. പിതാവിന് എത്ര വയസ്സായി എന്നു ചോദിക്കുന്നതിനുപകരം, ‘വിസ്തൃതവും വയോധികവും ആയ ആൾക്ക ബഹുമാനമുള്ള എത്ര വയസ്സ്’ എന്നു പറയും. ‘നിങ്ങൾക്ക യോഗ്യരായ എത്രയുവാക്കൾ (ആൺമക്കൾ) ഉണ്ട്’ എന്നു ചോദിച്ചാൽ, വീട്ടുകാരൻ ചിലപ്പോൾ ഇങ്ങിനെ മറുപടിപറയും:— ‘എന്റെ ഭാഗ്യം വളരെ പിശുക്കുള്ളതാണ്. എനിക്ക് ഒരു ചെറിയ മൂട്ട മാത്രമേ ഉള്ളൂ’.

ചീനന്മാരുടെ സ്വഭാവത്തിൽ സ്തുതിക്കപ്പെടേണ്ടുന്ന അംശങ്ങൾ, അവരുടെ പിതൃഭക്തിയും, അധികാരികളുടെ നേരെ കാണിക്കുന്ന ബഹുമാനവും, സമാധാനതല്പരതയും, മര്യാദയും, ഉത്സാഹശീലവും, ബാഹ്യമായ സദാചാരനിഷ്ഠയും ആകുന്നു. ദോഷങ്ങളായി പറയപ്പെടാവുന്നതു കറപ്പിന്റെ ഉപയോഗവും, മൂഢവിശ്വാസങ്ങളും, സ്ത്രീകൾക്ക പഠിപ്പില്ലാത്തതും, ഗർവ്വും ആകുന്നു. എങ്കിലും ജപ്പാൻജാതിക്കാരോടുള്ള സഹവാസം, ചീനരെ പലവിധത്തിലും പരിഷ്കരിച്ച് ശ്രേയസ്കരമായ ഒരു അവസ്ഥയിൽ കൊണ്ടുവരുവാൻ ഇടയുണ്ട്.

സി. അന്തപ്പായി ബി. എ.



# ജപ്പാൻ.

സകല പരിഷ്കൃതരാജ്യങ്ങൾക്കും അത്ഭുതഹേതുവായിത്തീൎന്നിരിക്കുന്നതും, ഇന്ത്യാരാജ്യക്കാൎക്കു പരിഷ്കാരപന്ഥാവിനെ വെട്ടിത്തെളിയിച്ചുകൊടുത്തിട്ടുള്ളതുമായ ജപ്പാൻ സാമ്രാജ്യം, ചീനാരാജ്യത്തിന്റെ വടക്കുകിഴക്കായി ശാന്തസമുദ്രത്തിൽ അൎദ്ധചന്ദ്രാകൃതിയിൽ കൂടിക്കിടക്കുന്ന അസംഖ്യം ദ്വീപുകളുടെ സമൂഹമാകുന്നു. ഇവകളിൽവെച്ചു പ്രധാനമായിട്ടുള്ളവ 'ഹോണ്ടോ', 'ഏസ്സൊ', 'കിയുശ്യു', 'ഷിക്കൊക്കു', എന്ന നാലു ദ്വീപുകളാണ്. ജപ്പാൻ സാമ്രാജ്യത്തിന്റെ ൧൬൧,൦൦൦ ചതുരശ്രനാഴിക വിസ്താരമുണ്ട്. മദിരാശി സംസ്ഥാനവും അതിനോടു തൊട്ടുകിടക്കുന്ന നാട്ടുരാജ്യങ്ങളും കൂടിയാൽ, സുമാർ ഈ രാജ്യത്തോളം വലിപ്പമുണ്ടായിരിക്കും. ജപ്പാനിലെ തലസ്ഥാനപട്ടണമായ 'ടോക്കിയോ' നഗരത്തിന്നു കല്ക്കത്താപട്ടണത്തെക്കാൾ കുറച്ചധികം വലിപ്പമുണ്ട്.

ജപ്പാൻ രാജ്യത്തെ 'നിഹൺ' അല്ലെങ്കിൽ 'നിപ്പൺ' എന്നാണ് സ്വദേശീയന്മാർ പറയുന്നത്. ഈ ശബ്ദം ചീനഭാഷയിലുള്ള 'ജിപെൻ' എന്ന ശബ്ദത്തിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളതാകുന്നു. ജപ്പാൻ എന്ന പേരു വെള്ളക്കാരിട്ടിട്ടുള്ളതാണ്. ഈ രണ്ടു വാക്കുകളുടെയും താല്പൎയ്യം 'സൂൎയ്യോദയരാജ്യം' എന്നാകുന്നു. ചീനത്തുകാർ ഈ രാജ്യത്തെ ജിപ്പൻ എന്നു വിളിച്ചതു, ജപ്പാൻരാജ്യത്തിന്നു കിഴക്കായി കിടക്കുന്നതുകൊണ്ടായിരിക്കും.

ജപ്പാൻ പ്രകൃത്യാതന്നെ കാഴ്ചക്ക് അതിമനോഹരമായിട്ടുള്ള രാജ്യമാകുന്നു. അവിടെ അധികഭാഗങ്ങളും കുന്നും മലയുമാണ്. ഇന്ത്യയിലെ ഹിമാലയപൎവ്വതംപോലെ 'ഹോണ്ടോ' ദ്വീപിൽ ൨ നാഴികയിൽ അധികം ഉയരമുള്ളതായി 'ഫ്യൂജി' എന്നൊരു പൎവ്വതമുണ്ട്. ഈ പൎവ്വതത്തെ ജപ്പാൻകാർ പുണ്യസ്ഥലമായി വിചാരിച്ചുവരുന്നു. [illegible]

ളായ കൊടുമുടികളും ഹിമശിഖരങ്ങളുമുള്ള ഗംഭീരപർവ്വതങ്ങളെക്കൊണ്ടും, നാടെല്ലാം ചിന്നിച്ചിതറിക്കിടക്കുന്ന ചെറിയ നദികളെക്കൊണ്ടും, നയനാഭിരാമങ്ങളായ അഗ്നിപർവ്വതങ്ങളെക്കൊണ്ടും, രമ്യങ്ങളായ തടാകങ്ങളെക്കൊണ്ടും, വൃക്ഷങ്ങൾ ഇടതിങ്ങിവിങ്ങിനില്ക്കുന്ന വനപ്രദേശങ്ങളെക്കൊണ്ടും, ഈ മനോഹരദ്വീപ് അലങ്കരിക്കപ്പെട്ടിരിക്കുന്നു.

ജ്വാലയോടുകൂടെ പൊട്ടിത്തെറിക്കുന്നതായ ഇരുപത് അഗ്നിപർവ്വതങ്ങൾ ഇന്നും ജപ്പാനിലുണ്ട്. ഇത്രവളരെ അഗ്നിപർവ്വതങ്ങൾ ഉള്ള രാജ്യം വേറെ വല്ലതുമുണ്ടോ എന്നു സംശയമാണ്. ജപ്പാനിൽ, വർഷത്തിൽ ശരാശരി ൫൦൦ ഭൂകമ്പങ്ങൾ ഉണ്ടാവാറുണ്ടത്രെ. ഉറങ്ങിക്കിടക്കുന്ന ഒരു മത്സ്യമാണ് ഭൂമി മുഴുവനും താങ്ങിക്കൊണ്ടു നില്ക്കുന്നത് എന്നും, ആ മത്സ്യം ഉണർന്നു പിടയുമ്പോഴാണ് ഭൂകമ്പമുണ്ടാകുന്നതു എന്നും ജപ്പാൻകാർ വിശ്വസിച്ചുവരുന്നു. ജപ്പാനിലെ പല ദിക്കുകളും, ആവർത്തിച്ചുണ്ടായിട്ടുള്ള ഭൂകമ്പംനിമിത്തം, സമുദ്രത്തിൽ പൊങ്ങിവന്നിട്ടുള്ളവയാകുന്നു. ജപ്പാൻസാമ്രാജ്യത്തിൽ നാലുകോടി നാല്പതുലക്ഷം ജനങ്ങളുണ്ട്. ഇവരിൽ അധികംപേർ 'മങ്കോളിയർ' എന്ന വർഗ്ഗക്കാരാണ്. ആര്യന്മാരെപ്പോലെതന്നെ മങ്കോളിയരും വളരെ കാലംമുമ്പു പടിഞ്ഞാറെനിലയിൽ എത്തീട്ടുള്ളവരാകുന്നു. ഇതുകൂടാതെ, ആ രാജ്യത്തു പുരാതനനിവാസികളായി 'എയിനോസ്സ്' എന്ന ഒരു ജാതി അപരിഷ്കൃതജനങ്ങളുമുണ്ട്. പണ്ട് ആര്യന്മാർ ഭാരതഖണ്ഡത്തിൽ പ്രവേശിച്ച് അവിടെ താമസിച്ചിരുന്ന 'ദസ്യുക്കൾ' മുതലായ മ്ലേച്ഛജാതിക്കാരെ യുദ്ധത്തിൽ തോല്പിച്ചു കാടുകളിലേക്ക് ഓടിച്ചുകളഞ്ഞതുപോലെ, മങ്കോളിയർ ജപ്പാനിൽ ചെന്നു, കായബലവും ബുദ്ധിശക്തിയും കൊണ്ടു എയിനോസ്സുകാരെ മലപ്രദേശങ്ങളിലേക്കും സമുദ്രതീരത്തേക്കും ഓടിച്ചുകളഞ്ഞു. എയിനോസ്സുകാർ വൃത്തിഹീനന്മാരും മദ്യപാനികളുമാണെങ്കിലും മര്യാദയും, ദയയും ധാരാളമുള്ള കൂട്ടരാണ്. ഈ ജാതിക്കാർ തമ്മിൽ കാ

ങ്ങളോടു ചെയ്യുന്ന അഭിവാദനം, കയ്യുകൾ മലർത്തിപ്പിടിച്ചു മേല്പോട്ടു ഉയർത്തി താഴ്ത്തി തലയാട്ടുകയാണ്. ജപ്പാനിലുള്ള ഐയിനോസ്സുകാരുടെ സംഖ്യ ൧൭,൦൦൦-ത്തിൽ അധികമില്ല.

ജപ്പാൻചക്രവർത്തിയെ മങ്കോളിയജാതിയുടെ ഒരു മാതൃകയായി എടുക്കാം. വെളുത്തു അല്പം മഞ്ഞച്ചായയിലുള്ള വർണ്ണവും, കറുത്തു നീണ്ട സ്വച്ഛമായ തലമുടിയും, പൊങ്ങിയ കവിൾത്തടങ്ങളും, ഘനം കുറഞ്ഞ താടിമീശയും, വിശാലമായ നെറ്റിയും, അല്പം പരന്ന മൂക്കും, അനസാരം വക്രിച്ച ചെറിയ കണ്ണുകളും ഉള്ള ഒരാളെ കണ്ടാൽ അയാൾ മങ്കോളിയനാണെന്ന് തൽക്ഷണം മനസ്സിലാകും. മങ്കോളിയർ, ഹിന്ദുക്കളുടെ ഉയരം സാമാന്യമാണെങ്കിലും യൂറോപ്യന്മാരെക്കാൾ അവർ പൊക്കംകുറഞ്ഞവരാണ്. ജപ്പാൻസ്ത്രീകൾ ജന്മനാൽതന്നെ വളരെ സൌന്ദര്യമുള്ളവരാണ്. "തങ്കക്കട്ടപ്പൂച്ച്" പോലെയുള്ള വർണ്ണവും, പനിനീർപ്പുഷ്പനിറത്തിലുള്ള മോഹനാനനപ്രദേശങ്ങളും, കോമളമായ മൂക്കും, ബിംബാധരങ്ങളും, ചേതോഹരമായ മുഖപ്രസാദവും ഇല്ലാത്ത സ്ത്രീകൾ അവിടെ അതിദുർല്ലഭമാണത്രെ. അവരുടെ വിശേഷമായ തലമുടിക്കെട്ടും, ഉദാരശീലവും, മൃദുഭാഷണവും, പ്രകൃത്യാലുള്ള രൂപലാവണ്യത്തെ എത്രയോ വർദ്ധിപ്പിക്കുന്നുണ്ട്.

ജപ്പാൻകാർ കാലഭേദത്തെ അനുസരിച്ച് ഉടുപ്പും മാറ്റപ്പെടുത്തുന്നുണ്ട്. വേനല്ക്കാലത്തു നാട്ടുപുറങ്ങളിലുള്ള സാധുക്കൾ നാം ധരിക്കുന്നമാതിരിയിലുള്ള ഒരു വസ്ത്രം മാത്രമേ ഉടുക്കുകയുള്ളു. പക്ഷെ, പട്ടണങ്ങളിൽ ദേഹം മുഴുവൻ മറയാതെ പുറത്തിറങ്ങി സഞ്ചരിപ്പാൻ പാടില്ലെന്ന് ഒരു നിയമം ഏർപ്പെടുത്തീട്ടുണ്ട്. കൃഷിക്കാർ സാധാരണയായി കാലിന്റെ വണ്ണവരെ എത്തുന്നതായ നീളമുള്ള ഒരു കുപ്പായമാണ് ധരിക്കുന്നത്. അവർ വൈക്കോൽകൊണ്ടു മെടഞ്ഞ ഒരു മാതിരി ജോടും ഇടാറുണ്ട്. തലയിൽ സാധാരണയായി ഒന്നും ധരിക്ക പതിവില്ല. എങ്കിലും വർഷകാലത്ത് സാധു

ങ്ങൾ, തൊവൽക്കോൽകൊണ്ടുള്ള വലിയ തൊപ്പിവെക്കുക പതിവുണ്ട്. സ്ഥാനത്തിന്റെ അവസ്ഥപോലെ ഓരോരുത്തർ ധരിക്കുന്ന ഉടുപ്പുകളുടെ ഗുണവും കൂടിയിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഇയ്യിടെ കുറച്ചുകാലമായിട്ടു, ഉദ്യോഗസ്ഥന്മാർ ജോലിക്കുപോകുമ്പോൾ യൂറോപ്യന്മാരുടെ സമ്പ്രദായത്തിൽ ഉടുപ്പിട്ടിരിക്കണമെന്നു നിയമിച്ചിട്ടുണ്ട്. ചക്രവർത്തിയും റാണിയും സാധാരണ പുറത്തിറങ്ങുന്നതു് യൂറോപ്യവേഷത്തിലാണ്. ജപ്പാനിലെ സ്ത്രീകളുടെ പോതു, വിശേഷമായ വല്ല പുഷ്പത്തിന്റെയോ, ഭംഗിയുള്ള വല്ല സാധനത്തിന്റേയോ പോലെയായിരിക്കും. അവർ തലകെട്ടിവെക്കുന്നതിൽ വളരെ നിപുണതയുള്ളവരാണ്. തെയിലയിൽനിന്ന് എടുക്കുന്ന ഒരു വിശേഷമായ മെഴുകുപുരട്ടി തലമുടി ഭംഗിയിൽ കെട്ടി വലിയ സൂചികൾ കോർത്തു നിർത്തി പുഷ്പങ്ങൾകൊണ്ടും ആഭരണങ്ങൾകൊണ്ടും അലങ്കരിച്ചുവെക്കാത്ത സ്ത്രീകൾ അവിടങ്ങളിൽ വളരെ ദുർല്ലഭമായിരിക്കും. ഭർത്താക്കന്മാർക്ക് ഭാര്യകൾ ഇടകൊടുക്കാതിരിപ്പാൻവേണ്ടി, പണ്ടത്തെ കാലങ്ങളിൽ, ഭാര്യമാർ പല്ലുകറുപ്പിക്കുകയും, പുരികം വടിപ്പിക്കുകയും മററും ചെയ്തു് മുഖം അഭംഗിയാക്കി തീർത്തിരുന്നപ്പോൾ. അവിടെ സ്ത്രീകൾ സാധാരണയായി വിശറികൊണ്ടു നടക്കാറുണ്ട്.

ജപ്പാൻകാർ വളരെ വൃത്തിയുള്ളവരാണ്. ദിവസേന ചൂടുവെള്ളത്തിൽ ഒരിക്കലെങ്കിലും കുളിക്കാത്തവർ അവരുടെ ഇടയിൽ അപൂർവ്വമാകുന്നു. പച്ചവെള്ളത്തിൽ സാധാരണയായി ആരും കുളിക്കാറില്ല. ടോക്കിയോ നഗരത്തിൽ തന്നെ പൊതുജനങ്ങൾക്കു കുളിപ്പാനായി ൮൦൦ സ്ഥലങ്ങളുണ്ട്. ഇവയിലെല്ലാംകൂടി ശരാശരി മൂന്നുലക്ഷം ജനങ്ങൾ ദിവസേന കുളിക്കുന്നുണ്ടത്രെ.

ജപ്പാനിലുള്ള മിക്കവീടുകൾക്കും ഒരു തട്ടു മാത്രമേയുള്ളൂ. കെട്ടിടങ്ങൾ ഉയർത്തി പണിചെയ്യുന്നതു് ഭൂകമ്പം ഉണ്ടാവാറുള്ളതുകൊണ്ടു, രണ്ടാംനിലയിൽ പണിയിച്ചാൽ അപായംവരുവാൻ എളുപ്പമുണ്ടെന്നു വിചാരിച്ചിട്ടാ

യിരിക്കും. വീടുകൾക്കു ചുമരുവെക്കുകപതിവില്ല. ചുമരിന്റെ സ്ഥാനത്തു, നീക്കിവെക്കാവുന്ന മരംകൊണ്ടുള്ള നിരകളാണ്. വേനല്ക്കാലത്തു വീട്ടിലെല്ലാം കാററുകടക്കുവാൻവേണ്ടി, പകൽ സമയത്തു നിരകൾ മുഴുവനും സാധാരണയായി ഊരിവെക്കാറുണ്ട്. വിശാലമായ തളത്തിൽ ഇടക്കിടെ കടലാസ്സുതട്ടികകൾ വെച്ചാണ് മുറികൾ മുറിക്കുന്നത്. ഇങ്ങിനെ ചെയ്യുന്നതുകൊണ്ട് ആവശ്യംവരുമ്പോൾ തട്ടികകൾ എല്ലാം മടക്കിവെച്ചാൽ സ്ഥലം മുഴുവനും പിന്നെയും തളമായി ഉപയോഗിപ്പാൻ അവക്കു സാധിക്കുന്നുണ്ട്. മുറികളിൽ കസാലകളോ, മേശകളോ ഇടുന്ന പതിവില്ല. പായയിലാണ് എല്ലാവരും ഇരിക്കുന്നത്. എല്ലാ വീടുകളിലും കലാദേവതയെ പ്രതിഷ്ഠിച്ചിട്ടുണ്ടായിരിക്കും. പൂന്തോട്ടങ്ങളില്ലാത്ത വീടുകൾ അവിടങ്ങളിൽ നന്നെ കുറയും. എത്ര ദരിദ്രനായാലും വീട്ടുപണിയുന്നുണ്ടെങ്കിൽ അതോടുചേൎന്ന് ഒരു ചെറിയ പൂന്തോട്ടവും ഉണ്ടാക്കാതിരിക്കയില്ല. അതിഭംഗിയിലുള്ള പൂക്കാവുകൾ ഉണ്ടാക്കുന്നതിന്ന് ഇവക്കു പ്രത്യേക വാസനയുണ്ട്.

ജപ്പാൻകാർ മിതഭക്ഷണക്കാരാകുന്നു. കാലത്തും, ഉച്ചക്കും, രാത്രിയിലും, ഇങ്ങിനെ ൩ നേരമായിട്ടാണ് ഭക്ഷണം. കാൎയ്യമായിട്ട് ഉണ്ണുന്നതു ചോറുതന്നേയാണ്. ഉൾനാടുകളിൽ കോതമ്പു, യവം, കിഴങ്ങ്, പയറ മുതലായ സാധനങ്ങളും ഭക്ഷിക്കാറുണ്ട്. മിക്ക ജനങ്ങളും, ദിവസേന മത്സ്യവും, മാംസവും കഴിക്കും. മററുമംഗോളിയന്മാരെപ്പോലെതന്നെ ജപ്പാൻകാരും, പശുവിൻപാൽ കുടിക്കയില്ലത്രെ. പാലുമുഴുവൻ പശുക്കുട്ടിക്കു കൊടുക്കയാണത്രെ പതിവ്. ഭക്ഷണം കഴിക്കുന്നതിന് അവരവൎക്കു പ്രത്യേകം പ്രത്യേകം പിഞ്ഞാണങ്ങളും, തവികളും ഉണ്ടത്രെ. ഭക്ഷണപദാൎത്ഥങ്ങൾ തവികൊണ്ടെടുത്തു ഭക്ഷിക്കുന്നതല്ലാതെ കൈകൊണ്ടു യാതൊരു സാധനവും ആരും തൊടുകയില്ല. ഊണിന്റെ ഒടുവിൽ എല്ലാവരും ചായകുടിക്കാറുണ്ട്.

ജപ്പാൻ രാജ്യക്കാർ വളരെ മൎയ്യാദയുള്ളവരാകുന്നു. അ

സ്വരാജ്യക്കാരെ യഥായോഗ്യം സല്ക്കരിക്കുവാനും ബഹുമാനിക്കുവാനും അവൎക്കു നല്ല വാസനയുണ്ടു്. സല്ക്കാരത്തിനുള്ള പുകയിലത്തട്ടം, ഹുക്കയും, എല്ലാ വീട്ടിലും ഉണ്ടായിരിക്കും. ഒരു വിരുന്നു വന്നാൽ ആദ്യം ചെയ്യുന്ന പ്രവൃത്തി, അയാളുടെ പുകയിലക്കുഴൽ നിറച്ചുകൊടുക്കുകയാണു്. പിന്നെയാണു് ഒരു കോപ്പ ചായകൊണ്ടുപോയി സല്ക്കരിക്കേണ്ടതു്.

ഇന്ത്യയിൽ ഉള്ളതുപോലെ പച്ചകുത്തിക്കുന്ന സമ്പ്രദായം ജപ്പാനിലും നടപ്പുണ്ടു്. ഹിന്തുക്കളെപ്പോലെതന്നെ അവരും ദേഹത്തിൽ എന്ത്രങ്ങളും ചക്രങ്ങളും കെട്ടാറുണ്ടത്രേ.

പുരുഷന്നു ൨൦-ം സ്ത്രീക്കു ൧൬-ം വയസ്സു പ്രായമാകുന്നതിന്നുമുമ്പ വിവാഹം പാടില്ലെന്നാണു് നിയമം. വിവാഹം നിശ്ചയിക്കുന്നതു പുരുഷന്റേയും, സ്ത്രീയുടേയും പൂൎണ്ണസമ്മതത്തോടുകൂടിയാകുന്നു. വിവാഹാടിയന്തിരം പുരുഷന്റെ ഗൃഹത്തിൽ വെച്ചാണു് കഴിച്ചുവരുന്നതു്.

“നസ്ത്രീസ്വാതന്ത്ര്യമൎഹതി” എന്ന പ്രമാണം ജപ്പാനിലും നിഷ്കൎഷയോടെ ആചരിച്ചുവരുന്നുണ്ടു്. ബാല്യകാലത്തു് അച്ഛന്നും വിവാഹാനന്തരം ഭൎത്താവിന്നും വൈധവ്യാവസ്ഥയിൽ മകന്നും കീഴടങ്ങി നടക്കുന്നതാകുന്നു സ്ത്രീധൎമ്മം എന്നത്രെ അവരുടെ ശാസ്ത്രവിധി.

മരണാനന്തരം കൎമ്മങ്ങൾ ചെയ്യുന്നതിന്നു ഒരു പുത്രനില്ലെങ്കിൽ നരകമനുഭവിക്കേണ്ടിവരുമെന്നുള്ള വിശ്വാസം ഹിന്തുക്കൾക്കുള്ളതുപോലെ ഇവൎക്കുമുണ്ടു്. അതിനാൽ, വിവാഹം ചെയ്യാത്ത പുരുഷന്മാർ അവിടെ വളരെ ചുരുക്കമായിരിക്കും. സാധാരണയായി ശവം കുഴിച്ചിടുകയാണു് പതിവു്. എങ്കിലും ദഹിപ്പിക്കുന്ന സമ്പ്രദായവും ഇല്ലെന്നില്ല. ഇംഗ്ലീഷുകാർ ദുഃഖസൂചകമായി ധരിക്കുന്നതു കറുത്ത ഉടുപ്പാണെന്നു നമുക്കെല്ലാവൎക്കും അറിയാമല്ലൊ. എന്നാൽ ജപ്പാൻകാർ ദുഃഖകാലങ്ങളിൽ ധരിക്കുന്നതു വെളുത്ത വസ്ത്രങ്ങളാകുന്നു.

ബാലപരിചരണത്തിൽ ജപ്പാൻകാരെക്കാൾ ശ്രദ്ധിക്കുന്ന ജാതിക്കാർ വളരെ ഉണ്ടെന്നു തോന്നുന്നില്ല. കുട്ടിക

ളെ പഠിപ്പിക്കുന്നതിലും, കളിപ്പിക്കുന്നതിലും, രക്ഷിക്കുന്നതിലും അവർ ഒരുപോലെ മനസ്സുവെക്കുന്നുണ്ട്. ഇവക്ക് ഒന്നാമതായി കൊടുക്കുന്ന ഉപദേശം, മാതാപിതാക്കന്മാരെ സ്നേഹിക്കുകയും കീഴ്വണങ്ങുകയും ചെയ്യേണ്ടത് അവരുടെ ചുമതലയാണെന്നാകുന്നു. ആ രാജ്യത്തുള്ള കുട്ടികൾ മുഖപ്രസാദമുള്ളവരും, ദൃഢഗാത്രന്മാരും, ചൊടിയുള്ളവരും ആണത്രെ.

ജപ്പാനീസ്സുഭാഷയിലെ അക്ഷരങ്ങൾ ചൈനീസ്സു ഭാഷയിലുള്ള സംജ്ഞകളുടെ ഛായപിടിച്ച് നിൎമ്മിക്കപ്പെട്ടവയാകുന്നു. ജപ്പാനീസ്സിലുള്ള ഏറ്റവും പഴയഗ്രന്ഥത്തിന്റെ പേർ "കൊജികി" എന്നാകുന്നു. ജപ്പാൻരാജ്യത്തിന്റെ പ്രാചീനചരിത്രത്തെ ഈ പുരാണഗ്രന്ഥം വെളിപ്പെടുത്തുന്നുണ്ട്. മറ്റുവിഷയങ്ങളിൽ അഭിവൃദ്ധിയുണ്ടായതോടുകൂടി സാധാരണഭാഷക്കും പുഷ്ടി ഉണ്ടാവാതിരുന്നിട്ടില്ല. ക്രിസ്ത്വാബ്ദം ൧൮൭൧ ലാണ് ജപ്പാനിൽ ഒന്നാമതായി ഒരു വൎത്തമാനപത്രം പുറത്തുവന്നത്. ഇപ്പോൾ നാനാവിഷയങ്ങളെയുംകുറിച്ചു പ്രതിപാദിക്കുന്ന വൎത്തമാനക്കടലാസ്സുകളുടെയും മാസികകളുടെയും സംഖ്യ ൬൦൦-ൽ കുറയുന്നതല്ല. പത്രാധിപന്മാൎക്ക് ഇംഗ്ലണ്ടുരാജ്യത്തുള്ളതുപോലെ സ്വാതന്ത്ര്യമില്ല. ടോകിയോവിലെ പബ്ലിക്ക് പുസ്തകശാലയിലും, സൎവ്വകലാശാലവക പുസ്തകശാലയിലും യൂറോപ്യഭാഷകളിലുള്ള അസംഖ്യം പുസ്തകങ്ങൾക്കുപുറമെ, ജപ്പാനീസ്സിലും ചൈനീസ്സിലും അച്ചടിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ ഓരോ ലക്ഷമുണ്ടെന്നു കാണുന്നു.

ഒരു കുട്ടിക്കു ൬ കൊല്ലവും ൬ മാസവും ൬ ദിവസവും പ്രായംചെല്ലുമ്പോളാണ് അവരെ വിദ്യ അഭ്യസിപ്പിച്ചു തുടങ്ങുന്നത്. ജപ്പാനീസ്സുഭാഷ പഠിക്കുവാൻ വളരെ പ്രയാസമുണ്ട്. ക്രിസ്ത്വാബ്ദം ൧൮൭൦-ാമാണ്ടുവരെ കുട്ടികളെ വിദ്യ അഭ്യസിപ്പിച്ചിരുന്നതു ബുദ്ധമതപാതിരികളായിരുന്നു. ക്രിസ്ത്വാബ്ദം ൧൮൫൪ മുതൽക്ക് അന്യരാജ്യക്കാരെ ജപ്പാൻരാജ്യത്തുവന്നു താമസിപ്പാൻ അനുവദിച്ചു തുടങ്ങിയതോടുകൂടി,

വിദ്യാഭ്യാസത്തിന്റെ സമ്പ്രദായവും മാറിത്തുടങ്ങി. ചക്രവൎത്തിക്കു പൂൎണ്ണാധികാരം സിദ്ധിച്ചതിന്നുശേഷം അദ്ദേഹം പ്രജകളുടെ വിദ്യാഭ്യാസവിഷയത്തിൽ വളരെ മനസ്സുവെച്ചിട്ടുണ്ട്. നാട്ടിലെല്ലാം പള്ളിക്കൂടങ്ങൾ സ്ഥാപിക്കുകയും, ജൎമ്മനി, ഇംഗ്ലണ്ട്, അമേരിക്ക മുതലായ രാജ്യങ്ങളിൽനിന്നു നിപുണന്മാരായ വിദ്വാന്മാരെ വരുത്തി അദ്ധ്യാപകന്മാരായി നിയമിക്കുകയും, സമൎത്ഥന്മാരായ ജപ്പാനീസ്സ് വിദ്യാൎത്ഥികളെ വിദ്യാഭ്യാസത്തിന്നായി അന്യരാജ്യങ്ങളിലേക്ക് അയക്കുകയും മറ്റും ചെയ്തു് ജനങ്ങളുടെ അറിവിനെ വൎദ്ധിപ്പിച്ചിരിക്കുന്നു. യൂറോപ്പുരാജ്യത്തു പഠിപ്പിക്കുന്ന സകലശാസ്ത്രങ്ങളും കൈവേലകളും ഇപ്പോൾ ജപ്പാനിലും പഠിപ്പിക്കുന്നുണ്ട്. സ്ത്രീവിദ്യാഭ്യാസത്തിലും ഗവൎമ്മെണ്ടിൽനിന്നു പ്രത്യേകിച്ചു ദൃഷ്ടിവെച്ചു വരുന്നുണ്ട്.

തൊഴിലനുസരിച്ചു ജപ്പാൻകാരെ നാലഞ്ചു തരക്കാരായി തിരിച്ചിട്ടുണ്ടെങ്കിലും, അവർ ഇന്ത്യയിൽ ഉള്ളതുപോലെ, ജാതിവ്യത്യാസം ദീക്ഷിക്കുന്നില്ല. ജനങ്ങളുടെ പ്രധാനമായ തൊഴിൽ കൃഷിയാണ്. ധാന്യങ്ങളിൽ നെല്ലും, യവവും, ഗോതമ്പും അവർ സാധാരണയായി കൃഷി ചെയ്തുവരുന്നുണ്ട്. നിലം പണിയുന്നതു പരിഷ്കൃതസമ്പ്രദായത്തിലാണെങ്കിലും ഇന്ത്യയിൽ നടപ്പുള്ളതിൽ വളരെ ഭേദമാണെന്നു പറവാൻ പാടില്ല. പട്ടുനൂൽപ്പുഴുവിനെ ആ രാജ്യത്തു വളരെ വളൎത്തുന്നുണ്ട്. അവിടെ ഉണ്ടാക്കുന്ന പട്ടുനൂൽ, തുണിയായിട്ടും ചരടായിട്ടും ഉറുമാലയായിട്ടും അന്യരാജ്യങ്ങളിലേക്കു കയററി അയക്കുന്നു. ഇവരുടെ ലാഭം മുക്കാലും ജപ്പാൻവാൎണ്ണീസ്സ് ഇട്ടുവരുന്ന ചില്ലറസാമാനങ്ങളിൽനിന്നാണ്. തീപ്പെട്ടി, വിളക്ക, ചിമ്മിനി, കുട, കടലാസ്സ്, [illegible] മുതലായ സാമാനങ്ങളിൽനിന്ന് ഇവക്കു നല്ല ആദായം കിട്ടുന്നുണ്ട്. കളിമണ്ണുകൊണ്ടും, ലോഹങ്ങൾകൊണ്ടും അവർ ഉണ്ടാക്കി അയക്കുന്ന പലമാതിരിയിലുള്ള പാത്രങ്ങൾക്കും നല്ല ചിലവുണ്ട്. ജപ്പാൻരാജ്യത്തേക്ക് ആവശ്യമുള്ള മിക്കസാമാനങ്ങളും ഇപ്പോൾ അവിടെത്തന്നെ ഉണ്ടാക്കി തുടങ്ങിയിരിക്കുന്നു.

കച്ചവടത്തിലുള്ള ലാഭംകൊണ്ടാണ് ജപ്പാൻരാജ്യക്കാർ ഇത്രവേഗത്തിൽ പ്രമാണികളായിത്തീൎന്നത്. ൧൯൦൫-ാമാണ്ടിൽ അഞ്ഞൂറുകോടി ഇരുപതുലക്ഷം പവൻ വിലക്കുള്ള സാമാനങ്ങൾ ജപ്പാൻരാജ്യത്തുനിന്ന് അന്യരാജ്യങ്ങളിലേക്കു കയററി അയച്ചിട്ടുണ്ടത്രെ.

ആ രാജ്യക്കാർ ചിത്രമെഴുത്തിൽ വളരെ വാസനയുള്ളവരാകുന്നു. അവിടെ ഉണ്ടാകുന്ന സാമാനങ്ങളിന്മേൽ മനോഹരങ്ങളായ ചിത്രങ്ങളെഴുതി വളരെ ആളുകൾ സുഖമായി കാലക്ഷേപം ചെയ്യുവരുന്നുണ്ട്.

ജപ്പാനിൽ അധികജനങ്ങളും ഗതാഗതം ചെയ്യുന്നതു "ജിൻറിക്ഷാ" എന്ന വണ്ടിയിലാണ്. ഇരുഭാഗത്തും ഘനംകുറഞ്ഞ ഓരോ ചക്രവും മദ്ധ്യത്തിൽ ഒന്നോ രണ്ടോ പേൎക്ക് ഇരിക്കത്തക്ക വിസ്താരമുള്ള ആസനവും പിന്നിലേക്കു മടക്കിവെക്കാവുന്ന മൂടിയുമായി മുൻഭാഗത്തേക്കുള്ള തണ്ടുകളിന്മേൽ പിടിച്ചു വലിച്ചുകൊണ്ടുപോകുന്ന 'റിക്ഷാ'വണ്ടികളെ നാം എല്ലാവരും കണ്ടിട്ടുണ്ടല്ലോ. ഈ തരം വണ്ടി ആദ്യം പണിചെയ്തതു ജപ്പാൻകാരാണ്. ആ രാജ്യത്ത് എല്ലാംകൂടി ൬൨൦൦ നാഴിക ദൂരം തീവണ്ടി ഓടുന്നുണ്ട്.

ഇവൎക്കു നേരംപോക്കിന്നു ശീട്ടുകളിയും ചതുരംഗവുമാണ്. മുഷ്ടിയുദ്ധം, ഗുസ്തി, നാടകം മുതലായ വിനോദങ്ങളും കാണ്മാൻ ജനങ്ങൾ പോകാറുണ്ട്. ഇന്ത്യയിലെ മോഹിനിയാട്ടംപോലെതന്നെ ജപ്പാനിലും 'ഗീഷാ' എന്ന സ്ത്രീകളുടെ ആട്ടം ഉണ്ട്.

ജപ്പാൻചക്രവൎത്തിയെ 'മികാഡോ' എന്നാണ് വിളിക്കുന്നത്. ഈ വാക്കിന്നു 'പൂജ്യൻ' എന്നാണ് അൎത്ഥം. മികാഡോവിന്റെ ജനനം സൂൎയ്യനിൽനിന്നാണെന്നാകുന്നു ജനങ്ങളുടെ വിശ്വാസം. ജപ്പാനിലെ രാജ്യഭരണസമ്പ്രദായം ഇംഗ്ലണ്ടിലെപ്പോലെ തന്നെയാണ്. മികാഡോചക്രവൎത്തിയെ സഹായിക്കുന്നതിന്നും ഉപദേശിക്കുന്നതിന്നും അവിടെയും ഒരു പാൎല്ലിമെണ്ടുസഭയുണ്ട്. പാൎല്ലിമെണ്ടിന്റെ സമ്മതംകൂടാതെ രാജ്യത്തു യാതൊരു നിയമവും ഉണ്ടാവുന്നതല്ല.

രാജ്യകാൎയ്യങ്ങളെല്ലാം ഈ സഭയുടെ ഉപദേശത്തോടുകൂടി ചക്രവൎത്തിതന്നെ നടത്തണമെന്നാണ് നിശ്ചയമെങ്കിലും യഥാൎത്ഥത്തിൽ അധികാരം മുഴുവനും പാൎല്ലിമെണ്ടുസഭയുടെ കയ്യിലാകുന്നു.

ജപ്പാൻകാർ അംഗീകരിച്ചിരുന്ന പുരാതനമതത്തെ ‘ഷിൻറോയിസം’ എന്നു വിളിച്ചുവരുന്നു. ‘ദേവന്മാരുടെ സമ്പ്രദായം’ എന്നാകുന്നു ഈ വാക്കിന്റെ താല്പൎയ്യം. ഷിൻറോമതക്കാർ പ്രകൃതിയിൽകാണുന്ന സകലശക്തികളേയും തേജസ്സുകളേയും മൂൎത്തികളായി സങ്കല്പിച്ച് അവയെ സേവിക്കുന്നതിന്നു പുറമെ, മരിച്ചുപോയ തങ്ങളുടെ പൂൎവ്വികന്മാരേയും ഉപാസനചെയ്യുന്നുണ്ട്. ജന്മഭൂമിവാത്സല്യമാകുന്നു ഉൽകൃഷ്ടധൎമ്മമെന്നും, പ്രകൃതിയിൽനിന്നും പുരാണപുരുഷന്മാരുടെ പ്രവൃത്തികളിൽനിന്നും പഠിക്കാവുന്ന തത്വങ്ങളാണ് സദാചാരസംഹിത എന്നും, മിക്കാഡോ ദിവ്യപുരുഷനാണെന്നും, ഉപദേവതകളോടുള്ള സായൂജ്യമാണ് മുക്തി എന്നുമാണ് ഷിൻറോമതത്തിന്റെ പ്രധാനസിദ്ധാന്തങ്ങൾ. ഈ മതക്കാർ ചക്രവൎത്തിയുടെ ശാസനകളെ കണ്ണടച്ചനുഷ്ഠിക്കുന്നതിന് എപ്പോഴും സന്നദ്ധരാകുന്നു.

‘കല്പിച്ചുകിലിറാതെന്നല്ലാ—
തല്പ്രതിക്ഷക്കൊരിയാടില്ലടോ’.

ക്രിസ്ത്വാബ്ദം ൬-ാം നൂറ്റാണ്ടിൽ, ചൈനായിൽ നിന്നു ബുദ്ധമതപ്രസംഗികൾ ജപ്പാൻ രാജ്യത്തേക്ക് കടന്നു. ബുദ്ധമതം ജപ്പാനിൽ അതിവേഗത്തിൽ വ്യാപിച്ചു എന്നുമാത്രമല്ല, ആ മതത്തിന്ന് ഇപ്പോൾ ഷിൻറോ മതത്തേക്കാൾ അധികം പ്രചാരം സിദ്ധിക്കുകയും ചെയ്തു. ജപ്പാൻകാരിൽ അധികജനങ്ങൾക്കും ഈ രണ്ടു മതങ്ങളിലും ഇപ്പോൾ ഒരുപോലെ വിശ്വാസം ഉണ്ട്. ആ രാജ്യത്ത് പലേടങ്ങളിലും വിശേഷിച്ച്, ‘നരാ’, ‘കാമകുരാ’, എന്ന ദിക്കുകളിലും അതിവിശേഷമായി പണിചെയ്തിട്ടുള്ള ബുദ്ധവിഗ്രഹങ്ങളും ക്ഷേത്രങ്ങളും ഉണ്ടത്രെ.

ഇന്ത്യയിലെ ക്ഷത്രിയന്മാരെപ്പോലെതന്നെ, പ്രാചീന

കാലങ്ങളിൽ യുദ്ധം മാത്രം തൊഴിലായി 'സമുരായി' എന്ന ഒരു ജാതിക്കാർ ജപ്പാനിലും ഉണ്ടായിരുന്നു. അവരുടെ യുദ്ധസാമഗ്രികൾ വാളും, വില്ലും, കുന്തവുമായിരുന്നു. ക്രിസ്ത്വാബ്ദം ൧൮൭൨-നുശേഷം യൂറോപ്പുരാജ്യങ്ങളിൽ നിന്നു നിപുണന്മാരായ സേനാധിപന്മാരെ വരുത്തി, ജപ്പാൻപട്ടാളക്കാരെ യൂറോപ്യസമ്പ്രദായത്തിൽ കവാത്തും, യുദ്ധവും അഭ്യസിപ്പിച്ചുതുടങ്ങി. അംഗവൈകല്യമില്ലാത്ത പുരുഷന്മാർ എല്ലാവരും സൈന്യത്തിൽ ചേർന്നു മൂന്നുകൊല്ലം യുദ്ധം അഭ്യസിക്കണമെന്നു നിർബ്ബന്ധമുണ്ട്. ജനനാൽതന്നെ ദൃഢഗാത്രന്മാരും രണനിപുണന്മാരുമായ ഈ കൂട്ടർ പരിഷ്കൃതസമ്പ്രദായത്തിലുള്ള അഭ്യാസം നിമിത്തം ഇപ്പോൾ അതിവിദഗ്ദ്ധന്മാരായിത്തീർന്നിരിക്കുന്നു. ജപ്പാനിൽ സ്വയരക്ഷക്കു മാത്രമായി രണ്ടുലക്ഷം പട്ടാളക്കാരുണ്ട്. യുദ്ധം വേണ്ടിവരുമ്പോൾ പത്തുലക്ഷം യോദ്ധാക്കളെക്കൂടി ഒരാഴ്ചക്കുള്ളിൽ ശേഖരിക്കുവാൻ ഗവർമ്മെണ്ടിനു സാധിക്കുന്നതാണത്രെ.

ജപ്പാനിലെ കപ്പൽ സൈന്യം മുഴുവനും ഈ കഴിഞ്ഞ ൩൦ വർഷങ്ങൾക്കകത്തുണ്ടായിട്ടുള്ളതാകുന്നു. ഇംഗ്ലീഷുകാരെപ്പോലെതന്നെ ദ്വീപുകളിൽ വസിക്കുന്ന ഇവരും, കടലിൽ കളിച്ചുവളർന്നവരും കടൽയുദ്ധത്തിനു ജാത്യാവാസനയുള്ളവരും ആണെങ്കിലും, ഈ വാസനയെ വർദ്ധിപ്പിക്കുവാൻ യാതൊരു ശ്രമവും അവർ ചെയ്തിരുന്നില്ല. കടൽസൈന്യത്തിൽ ചേർന്നിരുന്നവരെ പരിഷ്കൃതരീതിയിൽ യുദ്ധംചെയ്യാൻ പഠിപ്പിക്കുന്നതിനായി ൧൮൭൩-ൽ ചക്രവർത്തി ഒരു 'കാളേജ്' ഏർപ്പെടുത്തുകയും, ബ്രിട്ടീഷ്ഗവർമ്മെണ്ടിൽനിന്നും ൩൦ സേനാധിപന്മാരെ വായ്പവാങ്ങി അദ്ധ്യാപകന്മാരായി നിയമിക്കുകയും ചെയ്തു. ജപ്പാനിൽ ഇപ്പോൾ ൩൭ വലിയ പടക്കപ്പലുകളും ൧൦൦ 'ടോർപ്പിഡോ' ബോട്ടുകളുമുണ്ട്. മുപ്പതുകൊല്ലംകൊണ്ടു കടൽയുദ്ധത്തിൽ ഇവർ സമ്പാദിച്ചിട്ടുള്ള പാണ്ഡിത്യം ആലോചിച്ചുനോക്കി

യാൽ ഏവനും വിസ്മയം തോന്നിപ്പോകും. ധൈര്യമായി യുദ്ധം ചെയ്വാനും, യുദ്ധതന്ത്രങ്ങളും കൌശലങ്ങളും കണ്ടു മനസ്സിലാക്കുവാനും, അവരവരുടെ ജോലി ശരിയായി നടത്തുവാനും, ഇവർ കാണിക്കുന്ന താല്പൎയ്യവും പ്രാപ്തിയും ഇംഗ്ലീഷ്കാൎക്കുള്ളതിൽ ഒട്ടും കുറവല്ലാത്തു. ൧൮൯൪-ൽ ചൈനയും ജപ്പാനുമായി ഉണ്ടായ യുദ്ധത്തിലാണ് ജപ്പാൻകാർ യുദ്ധത്തിൽസമൎത്ഥന്മാരാണെന്ന പരബോദ്ധ്യം വന്നത്.

ജപ്പാനും റഷ്യയുമായി ചെയ്തിട്ടുള്ള ഉടമ്പടികൾക്കു വിരോധമായി മഞ്ചൂരിയാരാജ്യം അപഹരിക്കുവാൻ ഈയിടയിൽ റഷ്യക്കാർ നാനാപ്രകാരേണ ചെയ്തുവന്നിരുന്ന അക്രമപ്രവൃത്തികളെ ജപ്പാൻകാർ വിരോധിച്ചിട്ടും നിൎത്താത്തതിനിമിത്തം, സ്വയരക്ഷക്കുവേണ്ടി ജപ്പാൻ റഷ്യയോടു യുദ്ധത്തിനു പുറപ്പെട്ടതും, യുദ്ധം ആരംഭിച്ചദിവസമായ ഫിബ്രുവരി ൮-ാംനു- അൎദ്ധരാത്രി 'ആൎതർ' എന്ന തുറമുഖത്തു വെച്ച് റഷ്യക്കാരുടെ മൂന്നു വലിയ പടക്കപ്പലുകളെ നശിപ്പിച്ചതുമുതല്ക്ക് കടലിലും കരയിലും ജപ്പാൻ ഇന്നുവരെ ഇടവിടാതെ ജയം നേടിവന്നിട്ടുള്ള വിവരവും വായനക്കാൎക്ക് അറിവുള്ള സംഗതികളാകയാൽ അവയെപ്പറ്റി ഇവിടെ വിസ്തരിച്ചു പറയുന്നില്ല. 'ആൎതർ', 'വ്ളാഡിവോസ്റ്റാക്ക്' എന്ന തുറമുഖങ്ങളിലാണ് റഷ്യക്കാർ പടക്കപ്പലുകൾ ശേഖരിച്ചിട്ടുള്ളത്. ജപ്പാനിലെ മുഖ്യമായ തുറമുഖങ്ങൾ 'യോകഹാമ', 'ഹാക്കൊഡേറ്റ', 'നാഗസാകി', എന്നിവയാകുന്നു.

ജപ്പാൻ സാമ്രാജ്യത്തെക്കുറിച്ച് രസകരമായ പല സംഗതികൾ ഇനിയും പ്രസ്താവിക്കുവാൻ ഉണ്ടെങ്കിലും സ്ഥലച്ചുരുക്കത്താൽ നിവൃത്തിയില്ലാതെ വന്നിരിക്കുന്നു. അന്യജാതിക്കാൎക്കില്ലാത്തതായ ചില അപൂൎവ്വഗുണങ്ങൾ ജപ്പാൻകാൎക്കുള്ളതായി കാണുന്നുണ്ട്. ഒന്നാമത്തേത് കീഴ്‌വണക്കമാകുന്നു. മേലധികാരികളേയും, വയസ്സുമൂത്തവരെയും ഇവർ [illegible] മറന്നും ബഹുമാനിക്കുകയോ കീഴ്‌വണങ്ങുക

യോ ചെയ്യുന്നില്ല. ആത്മാഭിമാനത്തിന്നു കുറവുവരാത്ത വിധത്തിൽ ബുദ്ധിമതി ചെലുത്തുന്നത് നമ്മുടെ എല്ലാവരുടേയും ചുമതലയാകുന്നു. ബോധിവെക്കുമ്പോൾതന്നെ ജപ്പാൻകുട്ടികൾക്ക് കൊടുക്കുന്ന ഉപദേശവും, ഷിൻതോമതത്തിന്റെ പ്രഥമ സിദ്ധാന്തവും ഇതുതന്നെയാണല്ലോ. എല്ലാവരും പ്രമാണിത്വം നടിച്ച് പുറപ്പെട്ടാൽ യാതൊരു കാൎയ്യവും ശരിയായി നടക്കുന്നതല്ലെന്നു ഇവർ നല്ലവണ്ണം മനസ്സിലാക്കീട്ടുണ്ട്.

അറിവ് സമ്പാദിക്കുന്നതിനുള്ള അതിതാല്പൎയ്യമാകുന്നു പിന്നത്തെ പ്രത്യേകഗുണം. എന്തു വിദ്യയായാലും, കൈത്തൊഴിലായാലും, ശാസ്ത്രമായാലും, കണ്ടാൽ അതു പഠിച്ചുതീരുന്നവരെ ഇവൎക്ക് സമാധാനമില്ല. ഈ കാൎയ്യത്തിൽ ഇവൎക്ക് അലംഭാവവും അഹംഭാവവുമില്ല.

ഇനി ഒരു ഗുണമുള്ളത് അവരവരുടെ പ്രവൃത്തി എടുക്കുന്നതിൽ എല്ലാവൎക്കുമുള്ള സന്തോഷമാണ്. ഈ സ്വഭാവം എല്ലാജാതിക്കാൎക്കും, തൊഴിലുകാൎക്കും ഒരുപോലെയുള്ളതാകുന്നു. പ്രധാനമന്ത്രി ഗൌരവമായ ഒരു രാജ്യകാൎയ്യത്തെപ്പറ്റി പ്രതിപാദിക്കുന്ന സമയത്ത് അദ്ദേഹത്തിന്റെ മുഖത്തുനോക്കിയാൽ മന്ദഹാസം കിടന്നുകളിക്കുന്നതുകാണാം. മുൻകൂട്ടി കരുതാത്തതായ ഒരു ചിലവിന്നു കുറെ അധികം പണം വേണ്ടിവരികയും, ഖജാന ഒഴിഞ്ഞുകിടക്കയും ചെയ്യുമ്പോഴും സചിവൻ നിവൃത്തിമാൎഗ്ഗം ആലോചിക്കുന്നത് ചാരുകസാലയിൽ കിടന്ന് അലക്ഷ്യമായി പുഞ്ചിരിയിട്ടുകൊണ്ടായിരിക്കും. ചിരിച്ചുകൊണ്ടാണ് പാതിരിമാർ പ്രസംഗം ചെയ്യുന്നത്. ഗുമസ്തൻ മേശയിന്മേൽ കൈവെച്ചു ബാക്കിതീൎക്കാൻവേണ്ടി ധൃതിപ്പെട്ട് എഴുതുമ്പോഴും, ഇഞ്ചിനിയർ വെയിലത്തുനിന്ന് പ്ലാൻ വരക്കുമ്പോഴും, മുട്ടിനൊപ്പം ചെളിയുള്ള നെൽക്കണ്ടങ്ങളിൽനിന്നു കൃഷിക്കാരൻ കണ്ടംപൂട്ടുമ്പോഴും, കൂലിക്കാർ ഘനമുള്ള ചുമട് ഏറ്റിക്കൊണ്ടുപോകുമ്പോഴും, എന്നുവേണ്ട, കഠിനശിക്ഷ അനുഭവിക്കുന്ന ത

ടവുകാരൻ വഴിപ്പണിചെയ്യുമ്പോൾകൂടി, അവരവരുടെ ജോലി എടുക്കുന്നസമയം, എല്ലാവക്കും മുഖപ്രസാദം സുലഭമായിട്ടുണ്ടായിരിക്കും. ഇത്ര വലിയഗുണം മറ്റാരെങ്കിലും ഉണ്ടോ?

ഈ ഉപന്യാസത്തിൽനിന്ന്, ജപ്പാൻകാർ വളരെ താണനിലയിൽ കിടന്നിരുന്നവരാണെന്നും, അവരുടെ സൎവ്വസമൃദ്ധിയും പരിഷ്കാരവും അടുത്തകാലത്തിനുള്ളിൽ ഉണ്ടായിട്ടുള്ളതാണെന്നും കാണുന്നുണ്ട്. ഏഷ്യാരാജ്യനിവാസികൾക്ക് യൂറോപ്പിലും അമേരിക്കയിലും ഉള്ളവരെപ്പോലെ ബുദ്ധിസാമൎത്ഥ്യവും മിടുക്കുമില്ലെന്നു പാശ്ചാത്യന്മാൎക്കുണ്ടായിരുന്ന അബദ്ധധാരണയെ ജപ്പാൻകാര് ഇല്ലാതാക്കിച്ചെയ്തിട്ടുണ്ടെന്നു നിസ്സംശയം പറയാം. ബുദ്ധിമാനും രാജ്യപരിഷ്കാരപ്രിയനുമായ ഒരു ചക്രവൎത്തിയും, അദ്ദേഹത്തിനുചേൎന്ന 'മെഎറാറാ' എന്ന ഗംഭീരാശയനായ മന്ത്രിയും, ജന്മഭൂമിസ്നേഹവും, കീൎത്തിമോഹവും, ഐകമത്യവും, അശ്രാന്തപരിശ്രമശീലവും ഉള്ള പ്രജകളും, ആ രാജ്യത്ത് ഒന്നിച്ചുണ്ടായതിനാലാണ്, ജപ്പാൻസാമ്രാജ്യത്തിന്ന് അത്ഭുതപൂൎവ്വമായ അഭിവൃദ്ധിക്കും യശസ്സിന്നും ഇപ്പോൾ സംഗതിവന്നത്.

എം. ശങ്കരപ്പുതുവാൾ ബി. എ., ബി. എൽ.

---

## ഹെൎമ്മൻഗുണ്ടൎത്ത് പണ്ഡിതർ.

കഴിഞ്ഞ നൂറ്റാണ്ടിൽ ഇംഗ്ലീഷുപള്ളിക്കൂടങ്ങളും സൎവ്വകലാലയവും സ്ഥാപിക്കപ്പെട്ടതിനു മുമ്പ്, കേരളത്തിൽ മലയാളഭാഷയിൽ ഗദ്യകാവ്യങ്ങൾ എഴുതി പ്രചരിപ്പിക്കുന്നതിന്നു കേരളീയരിൽ ആരും ഉദ്യമിച്ചിരുന്നില്ല. ഇങ്ങിനെയിരിക്കെ, ഏകദേശം എഴുപതഞ്ചുസംവത്സരങ്ങൾക്കുമുമ്പ്, കേരളീയരോടും അവരുടെ ഭാഷയോടും ഉള്ള പ്രതിപത്തിനിമിത്തം മാത്രം, അദ്ധ്വാനിച്ചു ഭാഷപഠിച്ചു, നിൎദ്ദാക്ഷിണ്യം

ധനവ്യയംചെയ്തു്, അച്ചുക്കൂടങ്ങളും സ്ഥാപിച്ചു, പുസ്തകങ്ങളും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള മിഷ്യനറിമാരായിരുന്നു എന്നതു് ഒരിക്കലും വിസ്മരിച്ചുകൂടാത്ത ഒരു കാൎയ്യമാകുന്നു. കേരളത്തിൽ പ്രവൃത്തി ചെയ്തുപോരുന്ന മൂന്നോ നാലോ മിഷ്യൻസമൂഹങ്ങളിൽ ഒന്നായ ബാസൽമിഷ്യൻ സംഘത്തിന്റെ ശാഖയെ മലയാളജില്ലയിൽ സ്ഥാപിച്ച ഹെൎമ്മൻ ഗുണ്ടൎത്തുപണ്ഡിതർ, മലയാളഭാഷയുടെ അനാഥസ്ഥിതിയെ കണ്ടു പരിതപിച്ചു്, അതിന്റെ പോഷണത്തിന്നും അഭ്യുദയത്തിന്നും ഉൽകൎഷത്തിന്നും വേണ്ടി യത്നിക്കേണ്ടതിന്നു കേരളീയരെ പ്രോത്സാഹിപ്പിപ്പാൻ തന്നാൽ കഴിയുംവണ്ണം മുപ്പത്തുവൎഷത്തിൽപരം അശ്രാന്തപരിശ്രമം ചെയ്കതിനാൽ, അദ്ദേഹത്തിന്റെ നാമധേയത്തെ കേട്ടിട്ടുള്ള എവൎക്കും ആ മഹാന്റെ ജീവചരിത്രത്തിന്റെ ഒരു സംക്ഷേപമെങ്കിലും വായിക്കുന്നതു രസകരമായിരിക്കുമെന്നതിന്നു സംശയമില്ല.

൧൮൧൪-ാം കൊല്ലം ഫെബ്രുവരിമാസം ൪-ാം തിയ്യതി ജൎമ്മനിയിലെ സ്റ്റുട്ട്ഗാൎട്ട് എന്ന പട്ടണത്തിൽ ജനിച്ച ഹെൎമ്മൻ ഗുണ്ടൎത്ത്, ശൈശവത്തിൽ തന്നെ തന്റെ അസാമാന്യമായ ബുദ്ധിശക്തി പ്രത്യക്ഷപ്പെടുത്തിയിരുന്നു. നാലാംവയസ്സുമുതൽ ആറാം വയസ്സുവരെ, വീട്ടിൽവെച്ചുതന്നെ, ജൎമ്മൻ, ലത്തീൻ എന്നീ രണ്ടുഭാഷകളും പഠിച്ചുശേഷം, ഒന്നാമതു സ്റ്റുട്ട്ഗാൎട്ടിലെ ഒരു ചെറിയ പള്ളിക്കൂടത്തിലും, അതിൽപിന്നെ അവിടത്തെ മുഖ്യമായ ഹൈസ്കൂളിലും പഠിച്ചു, പതിനേഴാംവയസ്സിൽ സൎവ്വകലാശാലയിൽ പ്രവേശനം ലഭിപ്പാനുള്ള മെട്രിക്കുലേഷൻ പരീക്ഷ എത്രയും ബഹുമതിയോടെ ജയിച്ചു ട്യൂബിങ്ങൻ നഗരത്തിലെ സൎവ്വകലാശാലയിൽ ചെന്നു ചേൎന്നു. ഹൈസ്കൂളിൽ പഠിച്ചിരുന്ന അവസാനത്തെ രണ്ടു വൎഷങ്ങളിൽ അവിടെ ഒന്നാം ഉപാദ്ധ്യായനായിരുന്നതു, വിലാത്തിയിലെ നാസ്തികന്മാരിൽ ശ്രുതിപ്പെട്ട ഒരുവനായ ഡേവിഡ്സ്ത്രൗസ് പണ്ഡിതരായിരുന്നു. അദ്ദേഹം അക്കാലത്തു തീരെ നാസ്തികനായിരുന്നി

ല്ലെങ്കിലും, അദ്ദേഹത്തിൻെറ ആശ്ചൎയ്യകരമായ ജ്ഞാനവും, അസാമാന്യമായ പ്രാപ്തിയും യുവാക്കളുടെ മനസ്സിനെ ആകൎഷിക്കയും, തൻെറ അഭിപ്രായത്തെ അന്യരെക്കൊണ്ടു സ്വീകരിപ്പിക്കയും ചെയ്വാൻ തക്കവണ്ണം അദ്ദേഹത്തിനുണ്ടായിരുന്ന വാഗ്വൈഭവവും, വൈദഗ്ദ്ധ്യവും, ഹെൎമൻജുങ്ങൾക്കിനേയും, മററു പല സമൎത്ഥരായ വിദ്യാൎത്ഥികളേയും, ലൌകികജ്ഞാനത്തിൽ നൈപുണ്യം സമ്പാദിക്കുന്നതാണ്" പുരുഷാൎത്ഥം എന്നുള്ള വിചാരത്തിന്മേൽ അതിന്നായി യത്നിപ്പാൻ ഉദ്യമിപ്പിച്ചു.

സൎവ്വകലാശാലയിൽ ചെന്നു ചേൎന്നശേഷം, അവിടത്തെ നിബന്ധനപ്രകാരം, ഒന്നാം വൎഷംമുതൽ തന്നെ ഉണ്ണത്ത് തത്വശാസ്ത്രം പഠിപ്പാനാരംഭിച്ചു. ഏറെത്താമസിയാതെ, മുൻപറഞ്ഞ സ്ത്രൗസ് പണ്ഡിതരും, ബെല്ലിൻപട്ടണത്തിൽ ചെന്നു ജൎമ്മൻകാരുടെ ഇടയിൽ ശ്രുതിപ്പെട്ട തത്വശാസ്ത്രജ്ഞനായ 'ഹെഗൽ' എന്ന വേദാന്തിയുടെ സിദ്ധാന്തത്തെ അവലംബിച്ചു, ട്യൂബിങ്ങൻ സൎവ്വകലാലയത്തിലെ ഒരു ഉപാദ്ധ്യായനായി, ഉണ്ണത്ത് പഠിച്ചിരുന്ന ശാലയിലേക്കു ചെന്നു. അവിടെ വെച്ച് ഈ നവീനവിശ്വാസത്തെ ഏറ്റവും കൌതുകമായ രീതിയിൽ പഠിപ്പിപ്പാൻ തുടങ്ങിയപ്പോൾ, തൻെറ പഴയ ശിഷ്യനും ഇഷ്ടജനമായ ഉണ്ണത്തും, ആ യുവാവെന്നപോലെതന്നെ ബുദ്ധിശാലിയും സമൎത്ഥനുമായ 'ഷ്ലൈങ്ങ' എന്ന വേദാന്ത വിദ്യാൎത്ഥിയും ഹേഗെലിൻെറ വേദാന്തസിദ്ധാന്തത്തെ അംഗീകരിച്ചു ക്രിസ്തുമതത്തെ തീരെ നിരാകരിച്ചുകളഞ്ഞു.

ഹേഗൽ എന്ന വേദാന്തിയും, വിഖ്യാതനായ 'ഗെഥെ' എന്ന കവിശ്രേഷ്ഠനും എഴുതിയ പുസ്തകങ്ങൾ ഉണ്ണത്തിനെ ഒരു പാഷണ്ഡിയാക്കിത്തീൎത്തെന്ന് അപ്പനമ്മമാർ കേട്ടപ്പോൾ, അവർ ഭ്രമിച്ചു കൂടക്കൂടെ മകനു ഹിതോപദേശങ്ങളടങ്ങിയ അനേകം എഴുത്തുകൾ എഴുതി അയച്ചെങ്കിലും, അവയൊന്നും മകൻെറ ഹൃദയത്തിൽ പ്രതിഫ

ലിച്ചില്ല. ഗുണ്ടെർത്തിനെയും മെഗ്ലിങ്ങിനെയും സ്ത്രൗസ്‌പണ്ഡിതർ തന്റെ ഉത്തമശിഷ്യന്മാരായി ഗണിക്കയും, മേലാൽ ഈ സിദ്ധാന്തത്തെ രാജ്യമെങ്ങും വ്യാപിപ്പിക്കുന്ന പണ്ഡിതാഗ്രഗണ്യന്മാരായി അവർ കീർത്തിസമ്പാദിക്കുമെന്നു പ്രസ്താവിക്കയും ചെയ്തിരുന്നപ്പോൾ. എങ്കിലും സ്ത്രൗസ് പണ്ഡിതരുടെ ആഗ്രഹം സാധിച്ചില്ല. ഈ യുവാക്കൾ ഇരുവരും, ബുദ്ധിമാന്മാരായ ഗ്രന്ഥകർത്താക്കന്മാരുടെ കൃതികളെയും സമർത്ഥന്മാരായ ഗുരുഭൂതന്മാരുടെ അദ്ധ്യാപനത്തെയും വിലമതിച്ചിരുന്നെങ്കിലും, അടിമകളെപ്പോലെ അന്യാഭിപ്രായത്തെ പിന്തുടരാതെ, സ്വന്തബുദ്ധിയും ആലോചനയും വേണ്ടുംവണ്ണം ഉപയോഗിക്കുന്ന സ്വഭാവവും അവർക്കുണ്ടായിരുന്നതിനാൽ, സർവ്വകലാശാലയെ വിടുന്നതിനു മുമ്പെതന്നെ, ഹേഗലിന്റെയും സ്ത്രൗസിന്റെയും ഉപദേശങ്ങളെ ഓരോന്നോരോന്നായി ഖണ്ഡിക്കയും, ക്രമേണ അവയുടെ ദോഷങ്ങളെയും ന്യൂനതകളെയും പ്രത്യക്ഷമായി ഗ്രഹിക്കയും, ഒടുവിൽ, ഗുരുനാഥന്നു വലുതായ ഇച്ഛാഭംഗം നേരിടത്തക്കവണ്ണം, ഈ നവീനവിശ്വാസത്തെ ഇരുവരും ത്യജിച്ചു, തങ്ങളുടെ പൂർവ്വവിശ്വാസത്തെ തന്നെ വീണ്ടും പുനസ്സ്വീകരിക്കയും ചെയ്തു.

മെഗ്ലിങ്ങ് പരീക്ഷജയിച്ചു, തത്വശാസ്ത്രപണ്ഡിതർ (ഡാക്ടർ ഓഫ് ഫിലോസോഫി) എന്ന സ്ഥാനവും ലഭിച്ച്, ഒരു മിഷ്യനറിയായി തീരേണം എന്ന ആകാംക്ഷയോടെ വൈദികവിദ്യാഭ്യാസത്തിന്നായി ബാസലിലെ മിഷ്യൻകോളേജിൽ ചെന്നു ചേർന്നു. ഗുണ്ടെർത്തും, ഏററവും ബഹുമതിയോടെ, ആ പരീക്ഷ ജയിച്ച് അതേ സ്ഥാനവും സമ്പാദിച്ചുവെങ്കിലും, മേലാൽ എന്തുവേണ്ടു എന്നു സംശയിച്ചിരിക്കുമ്പോൾ, അപ്രതീക്ഷിതമായി ഈ രാജ്യത്തിൽ വരേണ്ടതിന്നുള്ള ഒരു മാർഗ്ഗമുണ്ടായി. അന്നു, മതിരാശിപട്ടണത്തിൽ, ഗ്രോവ്സ് (Groves) എന്നു പേരായി വളരെ ധനികനായ ഒരു

ഇംഗ്ലീഷുകാരൻ സ്വന്തപണം ചിലവുചെയ്തു മിഷ്യൻവേല നടത്തിവന്നിരുന്നു. അതിന്റെ ശാഖകളായി, തിരുനെൽവേലിയിലും, വടക്കൻ ആർക്കാട്ടിലും അദ്ദേഹത്തിന്റെ ശമ്പളത്തിന്മേൽ വേലചെയ്യുന്നവരുണ്ടായിരുന്നു. ഈ സായ്പ് വിലാത്തിയിൽ ദേഹസുഖത്തിന്നായി ചെന്നപ്പോൾ ഉണ്ണത്തിനെക്കുറിച്ച് കേൾപ്പാനിടയായതിനാൽ, ത്യൂബിങ്ങനിൽചെന്ന് അദ്ദേഹത്തെയും മാതാപിതാക്കന്മാരെയും പറഞ്ഞു സമ്മതിപ്പിച്ച്, മതിരാശിയിൽ താൻ ആരംഭിപ്പാൻ നിശ്ചയിച്ചിരുന്ന ഒരു ശാലയിലെ പ്രധാനാദ്ധ്യാപകനായിത്തീരുവാൻ തക്കവണ്ണം, ഇംഗ്ലീഷു പഠിപ്പാനായി ആറുമാസം ലണ്ടനിൽ ചെന്നു പാർക്കേണമെന്നു പറഞ്ഞു ഉണ്ണത്തിനെ തന്റെ കൂടെതന്നെ അവിടെക്കു കൂട്ടിക്കൊണ്ടുപോയി. ആറുമാസം താവിടെ പാർത്ത് ഇംഗ്ലീഷുപഠിച്ചശേഷം ഉണ്ണത്തും ഗ്രോവ്സ് സായ്പും, പ്രവൃത്തിക്കായി അദ്ദേഹം നിയമിച്ചിരുന്ന വേറെ രണ്ടു സായ്പന്മാരും രണ്ടു മദാമ്മമാരും കൂടി, മതിരാശിയിലേക്കു പുറപ്പെട്ടു. അക്കാലത്തെ യാത്രാസമ്പ്രദായപ്രകാരം, മൂന്നുമാസംകൊണ്ടു മതിരാശിയിലെത്തി. കുറെ മാസത്തോളം മതിരാശിയിൽ പ്രവൃത്തിച്ചശേഷം, ഗ്രോവ്സ് സായ്പ് തിരുനെൽവേലിയിൽ റീനിയസ്സ് എന്ന ഒരു ജർമ്മൻമിഷ്യനറി മുഖാന്തരം നടത്തിക്കൊണ്ടിരുന്ന പ്രവൃത്തിയിൽ ആ മിഷ്യനറിയെ സഹായിപ്പാനായി, അദ്ദേഹത്തിന്റെ ആവശ്യപ്രകാരം, ഉണ്ണത്ത് അവിടേക്കു പോകേണ്ടിവന്നു. അഞ്ചാറു മാസത്തിന്നു ശേഷം ഗ്രോവ്സ് സായ്പ്, ഉണ്ണത്തിനെ അവിടെനിന്നു ആർക്കാട്ടിലെ ചിറ്റൂരിലേക്കു സ്ഥലംമാറ്റിയെങ്കിലും, ആ കൊല്ലത്തിൽ തന്നെ റീനിയസ്സ് സായ്പ് മരിച്ചുപോയതിനാൽ ഉണ്ണത്തിനെ വീണ്ടും തിരുനെൽവേലിയിലേക്കുതന്നെ സ്ഥിരമായി അയച്ചു. ഇങ്ങിനെയാകുന്നു അദ്ധ്യാപകനായിവന്ന ഉണ്ണത്ത് പണ്ഡിതർ ഒരു മിഷ്യനറിയായി തീർന്നത്.

ഈ സമയംകൊണ്ടു ഉണ്ണത്ത് പണ്ഡിതർ തമിഴും,

തെലുങ്കും നല്ലവണ്ണം വശമാക്കിയിരുന്നു. എന്നാൽ, തിരുനെല്വേലിയിൽ ഒരു കൊല്ലത്തിലധികം ഇരിക്കേണ്ടിവന്നില്ല. തന്റെ സ്നേഹിതനായ മെഗ്ലിങ്ങ്പണ്ഡിതർ ഇതിന്നിടയിൽ, ബാസൽമിഷ്യനറിയായി മംഗലാപുരത്തു വന്നു വേല ചെയ്യുകയായിരുന്നു. മലയാളജില്ലയിലെ തലശ്ശേരിനഗരത്തിൽ ഡിസ്ത്രിക്ടജഡ്ജിയായിരുന്ന സ്ട്രേഞ്ച്സായ്പ് (Strange) ഉദ്യോഗത്തിൽനിന്നു പെൻഷൻവാങ്ങി പിരിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ സ്വന്തമായ ഇല്ലിക്കുന്നു ഒരു വലിയകുന്നും അതിന്മേൽ താൻ പണിയിച്ചിരുന്ന ഒരു വലിയ ബങ്കളാവും ബാസൽമിഷ്യന്നു സമ്മാനിച്ചിരുന്നതിനാൽ ഗുണ്ടൎത്ത്പണ്ഡിതർ അവിടെ വന്നു താമസിച്ച് ബാസൽമിഷ്യൻവകയായി പ്രവൃത്തി ആരംഭിക്കണം എന്നു മെഗ്ലിങ്ങ് താല്പൎയ്യമായി ഒരു എഴുത്തെഴുതി അയക്കയുണ്ടായി. ഗുണ്ടൎത്ത്പണ്ഡിതർ ഉടനെതന്നെ ഗ്രേവ്സ്സായ്പിന്റെ അനന്തിരവളോടുകൂടെ, അടുത്തസമയത്തു വിവാഹം ചെയ്തിരുന്ന ഭാൎയ്യയുമായി, തലശ്ശേരിയിൽചെന്ന് അവിടെ പാൎത്തുവരുതുടങ്ങി. ഇതായിരുന്നു മലയാളജില്ലയിൽ ബാസൽമിഷ്യൻപ്രവൃത്തിയുടെ ആരംഭം. ഇതു ൧൮൩൯-ാം കൊല്ലത്തിലായിരുന്നു. ഗുണ്ടൎത്ത്പണ്ഡിതർ തമിഴും, തെലുങ്കും നല്ലവണ്ണം അറിഞ്ഞിരുന്നതിനാൽ നാലഞ്ചുമാസംകൊണ്ടു മലയാളം സാമാന്യം നല്ലവണ്ണം പഠിച്ചുവെങ്കിലും, അവയുടെ സഹോദരിയായ മലയാളം ആ രണ്ടു ഭാഷകളെക്കാൾ അത്യന്തം ദാരിദ്ര്യസ്ഥിതിയിലാണിരിക്കുന്നതെന്നും, മലയാളികൾ അതു ഗ്രഹിക്കേണമെങ്കിൽ അവരെ ബാധിച്ചിരിക്കുന്ന നിദ്രാമയക്കത്തിൽനിന്ന് അവരെ ഉണൎത്തേണ്ടതാണെന്നും ഉടനെ ബോധിക്കയും, മലയാളഭാഷയിൽ എഴുതപ്പെട്ടിരുന്ന എല്ലാവിധഗ്രന്ഥങ്ങളും ശേഖരിപ്പാൻ ആ കാലം മുതൽതന്നെ ഉത്സാഹിക്കയും ചെയ്യുതുകൂടാതെ, ഇല്ലിക്കുന്നിന്മേൽ ഒരു കല്ലച്ചുശാല സ്ഥാപിച്ച് അവിടെനിന്നു ചെറുപുസ്തകങ്ങളും (മതസംബന്ധമായും, വിദ്യാവിഷ

പുസ്തകങ്ങൾ അച്ചടിച്ചു പ്രചാരംവരുത്തുകകൂടി ചെയ്തിരുന്നു. ഈ പ്രവൃത്തിയിലെല്ലാം സായ്പിന്നു മുഖ്യമായി സഹായിച്ചവരിൽ ഒരാൾ, കൊല്ലം ൯൮൫-ൽ മൂപ്പുകിട്ടിയ കൊച്ചിയിലെ വീരകേരളമഹാരാജാവ് തിരുമനസ്സിലെ പുത്രനും, ക്രിസ്തുമതാവലംബിയും ആയിരുന്ന ദിവ്യശ്രീ യാക്കോബ് രാമവർമ്മൻ എന്ന ആളായിരുന്നു. ഇദ്ദേഹം മലയാളത്തിലും സംസ്കൃതത്തിലും നല്ല നിപുണനായിരുന്നതുകൂടാതെ, മരാമണ്ണ് മെത്രാന്റെകൂടെ (മാർ അത്താനാസ്യാസ്) മതിരാശി ബിഷപ്പ് കോറീസ് സ്കൂളിലും, പൂനായിലെ ഒരു ശാലയിലും ഇംഗ്ലീഷ് പഠിച്ചിരുന്നതിനാൽ, ആ ഭാഷയിലും സാമാന്യത്തിലധികം പാണ്ഡിത്യമുള്ള ഒരാളായിരുന്നു.

ശീമയിലേക്കുപോകുമ്പോൾ കപ്പലിലും, സ്വദേശത്തിലും വെച്ചു പ്രവർത്തിക്കേണം എന്ന ഉദ്ദേശത്തിന്മേൽ മലയാളനിഘണ്ടുവിന്നും, വ്യാകരണത്തിന്നുംവേണ്ടി ശേഖരിച്ചിരുന്ന പുസ്തകങ്ങളും, കുറിപ്പുകളും കൂടെ കൊണ്ടുപോയിരുന്നതിനാൽ, (അവിടെനിന്നു മേലാൽ ഇന്ത്യാരാജ്യത്തേക്കു തിരിച്ചുപോവാൻ പാടില്ലെന്നു വൈദ്യന്മാർ ഖണ്ഡിതമായി കല്പിച്ചതുനിമിത്തം) ൧൮൫൯-൬൦-ാം കൊല്ലത്തിന്നിടയിൽ ഈ രണ്ടു വിലയേറിയ പുസ്തകങ്ങളും എഴുതിതീർത്തു, മംഗലപുരത്തു സ്ഥാപിച്ചിരുന്ന പുതിയ അച്ചുശാലയിലേക്ക് അയച്ചുകൊടുത്തു. വിദ്യാപരിശീലനമുള്ള മലയാളികളെല്ലാവരും ഈ രണ്ടു പുസ്തകങ്ങളും കണ്ടിരിപ്പാൻ ഇടയുള്ളതിനാൽ, അന്യദിക്കുകാരനായ ഒരാൾ നമ്മുടെ ഭാഷക്കുവേണ്ടി എത്ര അദ്ധ്വാനിച്ചിരിക്കുന്നു എന്നത് ഇവിടെ പ്രസ്താവിപ്പാനാവശ്യമില്ല. എങ്കിലും, 'ഗദ്യകവിഭാരത'ത്തിൽ ഇദ്ദേഹത്തെ 'പുരൂരവസ്സി'നോടുപമിച്ചിട്ടുണ്ടെന്നുള്ള സംഗതി ഇവിടെ പ്രസ്താവയോഗ്യമായിരിക്കുന്നു. മലയാളത്തിലേക്കു പോവാൻ പാടില്ലെന്നു വൈദ്യന്മാർ കല്പിച്ചതു ഗുണ്ടെർത്ത് പണ്ഡിതർക്ക് അത്യന്തം മനഃക്ലേശത്തിന്നു കാരണമായിരുന്നെങ്കിലും, ൩൫ വർഷങ്ങളോളം പിന്നെയും മിഷ്യനെ ചേർന്നുതന്നെ വി

ലാത്തിയിൽ ഇരുന്നു വേല ചെയ്തു. പരന്ത്രീസു ഭാഷകൾ എഴുതുവാനും, വായിപ്പാനും നല്ല ശീലമുണ്ടായിരുന്നതിനാൽ പല ഭാഷകളിൽ പുസ്തകങ്ങളും, വൎത്തമാനപത്രികകളും എഴുതി പ്രസിദ്ധമാക്കുകയായിരുന്നു അവിടത്തെ പ്രവൃത്തി. അതിനിടക്ക മതസംബന്ധമായ ചില പുസ്തകങ്ങളും എഴുതി ഇങ്ങോട്ടയച്ചിരുന്നു. ൧൦൬൦-ാം കൊല്ലം ഗുണ്ടൎട്ട് പണ്ഡിതൎക്ക് മഹോദരം എന്ന വ്യാധി പിടിപെട്ടു ഒരു വൎഷത്തോളം കിടപ്പിലായെങ്കിലും, യാതൊരു പ്രവൃത്തിയും ചെയ്യാൻ വഹിയാത്ത മട്ടായ കിടക്കേണ്ടിവന്നുള്ളു. ൧൦൬൮-ാം കൊല്ലം ഏപ്രിൽമാസം ൨൫-ാംനു തന്റെ ൮൦-ാം വയസ്സിൽ, ഈ മഹാൻ പുത്രമിത്രാദികൾക്ക ഓരോ സദുപദേശങ്ങൾ നല്കിക്കൊണ്ടു, ൧ വൎഷത്തിനുമുമ്പെ ചരമഗതി പ്രാപിച്ച തന്റെ പത്നിയെ പിന്തുടരുകയും ചെയ്തു.

ജോസെഫ് മൂളിയിൽ ബി. എ.

---

## നിത്യശക്തികൾ. *

പ്രകൃതിജനനി പണ്ടേ പോറ്റുപൈതങ്ങളല്ലേ
സുകൃതിമണികളാകും മാനവന്മാരശേഷം
വികൃതിവെടിയുമാറായ് മാനസോല്ലാസമേകി-
ത്തകൃതിയിലരുളുന്നു നന്ദനോദ്യാനസൌഖ്യം

പണ്ടു ഭഗീരഥൻ ഗംഗയെ അവതരിപ്പിച്ചു, അഗസ്ത്യമഹൎഷി സമുദ്രത്തെ മുഴുവനെ ആചമിച്ചു, ഭാൎഗ്ഗവരാമൻ കലപ്പ എറിഞ്ഞ് സമുദ്രത്തിൽനിന്നും മലയാളത്തെ വീണ്ടെടുത്തു, വിക്രമാദിത്യൻ പക്ഷിമൃഗാദികളുമായി സംഭാഷണംചെയ്തു, ഇപ്രകാരം അനേകം ദിവ്യശക്തികൾ മനുഷ്യന്മാൎക്കുണ്ടായിരുന്നതായി ഇതിഹാസപുരാണാദികൾ ഘോഷിക്കുന്നതു നമുക്ക ആശ്ചൎയ്യത്തെ ജനിപ്പിക്കുന്നുണ്ട്. എന്നാൽ

---

* ഇംഗ്ലീഷിൽനിന്നും എടുത്തത്.

ഇവയൊക്കെയും മഹത്തരകളായ ശക്തികൾ മനുഷ്യന്റെ പ്രാശുഭവൎത്തിനികളാണെന്നു പറഞ്ഞാൽ, അല്ലയോ വായനക്കാരേ!, നിങ്ങൾ വിശ്വസിക്കുമോ? ഈ മഹാശക്തികൾ, സ്വതന്ത്രന്മാരായ നാട്ടുവാഴികളെപ്പോലെ, തമ്മിൽ തിരക്കുള്ളവയാണെങ്കിലും, കൂടിക്കാഴ്ചയിൽ വൈരം വെടിഞ്ഞ് ലോകത്തിലെ ക്ഷേമത്തെ വൎദ്ധിപ്പിക്കുന്നതു മനുഷ്യനുത്സാഹത്തിന്റെ ഫലമാകുന്നു.

ഒന്നുംതന്നെ ഇപ്പോഴത്തെ തള്ളിക്കളയാവുന്നതല്ല. സ്വകൃത്യനിൎവ്വഹണത്തിൽ മനുഷ്യന്റെ സാമൎത്ഥ്യം, മറിക്കവും കൂടിപ്പോയി എന്നു വരികയില്ല. അവന്റെ ജീവിതകാലം സ്വല്പം, നിൎവ്വഹിക്കേണ്ട കാൎയ്യമോ അനന്തം. പ്രകൃതിശക്തികളെ വശംവദകളാക്കി സ്വകൃത്യനിൎവ്വഹണത്തിൽ പ്രവൎത്തിപ്പിക്കുന്നതുകൊണ്ടു വേണം, ആയുസ്സിന്റെ കാവിനെ നികത്താൻ. അതുമാത്രം പോരാ. ആത്മാഭിമാനത്തെ വൎദ്ധിപ്പിക്കണം; കായികവും മാനസികവുമായുള്ള ശക്തിയെ മനസ്സിലാക്കണം; ദുൎബ്ബലനും നിൎദ്ധനനുമായ മനുഷ്യന് എത്ര ഓജസ്സുള്ള ധനികന്മാരായ സഹായികളുണ്ടെന്നു കാണണം. അരയിൽ കെട്ടിവെക്കുന്ന ധനത്തെ എണ്ണിത്തിട്ടപ്പെടുത്തുന്നതുകൊണ്ടു ഫലം വിശേഷിച്ചൊന്നുമില്ലായിരിക്കാം; എങ്കിലും എത്ര ദ്രവ്യശക്തിയുണ്ടെന്നും അതുകൊണ്ടു ലോകത്തിൽ എന്തെല്ലാം സാധിക്കാമെന്നും പരിഗണിക്കുന്നതു മനസ്സിന് ഉന്മേഷപ്രദമാകാതിരിക്കയില്ല.

പുറത്തു വെളിയിൽ നമുക്കു ഇറങ്ങാം. മന്ദമാരുതൻ തലോടി നമ്മെ ആനന്ദിപ്പിക്കുന്നു. ഈ വായുഭഗവാന്റെ ശക്തി എത്രയെന്നു നിങ്ങൾ ആലോചിച്ചിട്ടുണ്ടോ? പുറത്തു സഞ്ചരിച്ചു കാലക്ഷേപം ചെയ്യുവാൻ മടിക്കാത്ത ദൃഢഗാത്രനായ നിങ്ങളുടെ അയൽക്കാരനെ കാണുക. അയാൾക്ക് എത്ര കായബലം! അയാൾക്കുള്ള ഉത്സാഹമെന്ത്! പരമാഹ്ലാദം ജനിപ്പിക്കാനുള്ള ശക്തി, സമബുദ്ധി, സൌമനസ്യം, മുതലായ വിശിഷ്ടഗുണങ്ങളെത്ര!

ഭൂമിയിൽ നാം കാണുന്ന മണ്ണ് ഉരുകി പൊടിഞ്ഞ

ലോഹങ്ങളാകുന്നെന്നും, സ്വച്ഛമായ ആകാശത്തിനു ആവരണമായിരിക്കുന്ന പാറകളുടെ അധോഭാഗവും അലൂമിനകധാതുവും (അലൂമിനൻ) ആകുന്നെന്നും ശാസ്ത്രം പ്രതിപാദിക്കുന്നു. രാപ്പകൽ എന്നുള്ള ക്രമമില്ലാതെ സൂൎയ്യൻ സൎവ്വദാ ജ്വലിച്ചുകൊണ്ടിരുന്നെങ്കിൽ നാം കാണുന്ന വൈരക്കല്ലു പുകയായി പോകുമായിരുന്നു; ശുദ്ധലോഹനിൎമ്മിതങ്ങളായ ചന്ദ്രശാലകൾ ഭസ്മമാകുമായിരുന്നു. ഇതുപോലെ, ജ്യോതിസ്സ്, വിദ്യുച്ഛക്തി, ആകൎഷണശക്തി മുതലായവയുടെ പ്രവൃത്തി നിമിത്തമത്രെ, വൃക്ഷലതാദികൾ മുളച്ചു ഭൂമി ഇപ്പോഴത്തെ അവസ്ഥയെ പ്രാപിച്ചിരിക്കുന്നതു്. ഈ തത്വങ്ങൾ അറിയുന്നവർ എത്രപേരുണ്ട്? ഈ മഹാശക്തികൾ ഉണ്ടെന്നു പറഞ്ഞാൽ വിശ്വസിക്കുന്നവർതന്നെ ചുരുക്കം. ഒരു തുള്ളി വെള്ളത്തിൽ കടുത്ത മിന്നലിനോടൊപ്പം വിദ്യുച്ഛക്തിയുണ്ടെന്നു പ്രസിദ്ധനായ ഫാറഡെ (Faraday) എന്ന രസതന്ത്രശാസ്ത്രജ്ഞൻ പ്രസ്താവിച്ചിട്ടുണ്ട്. മാവിൽനിന്നു പഴുത്തുപൊഴിയുന്ന മാങ്ങ പെറുക്കാൻ നാം ഓടുന്നുണ്ടല്ലൊ. ഈ മാങ്ങയ്ക്കുള്ള മണവും സ്വാദും എവിടെനിന്നുണ്ടായി? എത്ര ചതുൎയ്യുഗകാലം വിദ്യുച്ഛക്തി മുതലായ മഹാശക്തികൾ ഭൂമിയെ പിളൎന്നു് അടിയിലുണ്ടായിരുന്ന മണ്ണുകളെ കിളൎത്തി മഴയും കാററും തട്ടിക്കഴിഞ്ഞതിനു മേലാണു് ഫലങ്ങൾക്കു മണവും സ്വാദും ഉണ്ടായതു്? റെയിൽവണ്ടിയിലും മററും കല്ക്കരി എരിയുന്നതു നാം കണ്ടിട്ടുണ്ടല്ലൊ. പ്രളയകാലത്തിനുമുമ്പുണ്ടായിരുന്ന മരങ്ങൾ സംഗ്രഹിച്ചുവെച്ചിരുന്ന സൂൎയ്യരശ്മികളുടെ ചൂടിനേയും വെളിച്ചത്തെയുമാണു് ഇന്നു കല്ക്കരി വെളിപ്പെടുത്തുന്നതു്.

വളക്കുഴിയിൽനിന്നും ഒരു കൊട്ട മണ്ണെടുത്തു നോക്കുക. അതിൽ എന്തുണ്ടെന്നു നാം അറിയുന്നുണ്ടോ? ഒരു കൃഷിക്കാരനാകട്ടെ അതിൽ നല്ല മാമ്പഴം, നാരങ്ങ മുതലായ ഫലങ്ങളുണ്ടെന്നു കാണുന്നു. അവൻ ഏതാനും വിത്തു് അതിൽ വിതച്ചു കാററും മഴയും വെയിലും കൊള്ളത്തക്കവിധം

വെക്കുന്നു. അചിരേണ മണ്ണിന്റെ ഗുണങ്ങൾ വെളിവാകുന്നു. നല്ല മാവും നാരകവുമുണ്ടായി ഫലഭരത്താൽ ശോഭിക്കുന്നു.

ഈ പ്രകൃതിശക്തികളെയാണ് വേദങ്ങൾ സ്തുതിക്കുന്നത്. അഗ്നി, വായു, ജലം മുതലായവയുടെ മാഹാത്മ്യത്തെയാണ് വേദമന്ത്രങ്ങൾ ഉൽഘോഷിക്കുന്നത്. അമൎത്ത്യത, അനശ്വരത മുതലായ ദിവ്യഗുണങ്ങൾ ഈ ശക്തികൾക്കുണ്ട്. സൂൎയ്യന്റെ ഒരു രശ്മിപോലും നശിച്ചിട്ടില്ല, ഭൂമിയുടെ ഒരു അണുപോലും ഇല്ലാതായിട്ടില്ല, ആകൎഷണശക്തി പദാൎത്ഥങ്ങളെ സദാ സംഗമിപ്പിക്കതന്നെ ചെയ്യുന്നു, ചൂട് അണുക്കളെ സൎവ്വദാ പ്രസരിപ്പിക്കുന്നു, വെളിച്ചം എപ്പോഴും ആനന്ദപ്രദമായിത്തന്നെയിരിക്കുന്നു, കാററു സുഖമാരുതം നൽകുന്നു, ജലത്തിനു സൃഷ്ടികാലത്തുണ്ടായിരുന്ന രസഗുണം ഇന്നുമുണ്ട്. ഒന്നിനും നാശമില്ല സ്ഥാനഭേദമേയുള്ളൂ. ഉഷ്ണം ഇവിടെ കുറവാണെങ്കിൽ മറുദിക്കിൽ കൂടുതലുണ്ട്, മലയാളത്തു മഴയധികമുണ്ടെങ്കിൽ പരദേശത്തു അതിന് അത്രത്തോളം കുറവുണ്ട്, കടൽ ഒരു കരയിൽ ഇറങ്ങിയാൽ മറുകരയിൽ ഏറുന്നു.

പഞ്ചഭൂതാത്മകമായ ഈ പ്രപഞ്ചത്തിൽ മനുഷ്യനു എവിടെയാണ് അവകാശം? മൃഗവും മനുഷ്യനും ഒരുപോലെ ഈ പ്രകൃതിശക്തികൾക്ക് അടിമകളത്രെ. കാററടിക്കുന്ന വഴിക്ക കപ്പലോട്ടുമ്പോലെ, പ്രകൃതിശക്തികളെ അനുസരിക്കയല്ലാതെ മനുഷ്യനു ഗത്യന്തരമുണ്ടോ? ഉണ്ട്. ഇവയെക്കാൾ മഹത്തരങ്ങളായ ഒരുതരം ദിവ്യശക്തികൾ മനുഷ്യനുണ്ട്. ഈ മാനസശക്തികൾ — എന്നുവെച്ചാൽ മനസ്സ്, ബുദ്ധി, ധൎമ്മബോധം, സങ്കല്പം, മുതലായവ — "തീ വെള്ളം പുക കാററിവയാ"ലെന്നപോലെ ബാഹ്യേന്ദ്രിയഗോചരങ്ങളല്ലെങ്കിലും അന്തരിന്ദ്രിയങ്ങൾക്ക വിഷയീഭവിക്കുന്നു. പ്രകൃതിശക്തികൾക്കുള്ളതുപോലെ, മാനസശക്തികൾക്കും നിയമങ്ങളുണ്ട്. മഹാകവിവചസ്സുപോലെ പ്രസന്ന

ഗംഭീരങ്ങളായ ഈ നിയമങ്ങളെ മനസ്സിലാക്കുന്നതു് അത്ര സുകരമല്ല.

വെളിച്ചം, ചൂടു, നീരാവി, മുതലായവയെല്ലാം നാശമില്ലാത്തതുപോലെ മനശ്ശക്തികൾക്കും ലയമില്ല. പരിണാമം ഉണ്ടിരുണ്ടു്. മനശ്ശക്തികളെക്കൊണ്ടു മനുഷ്യൻ പ്രകൃതിശക്തികളെ നിയമനം ചെയ്തു് സ്വാധീനപ്പെടുത്തുന്നു. ഇതരപ്രാണികൾക്കു് ഇതു സാദ്ധ്യമല്ല. മനുഷ്യനു തന്നെയും ജ്ഞാനോല്പന്നശേഷമേ ഇതു സാധ്യമാകുന്നുള്ളൂ. അതുവരെ, ആകർഷണശക്തികൊണ്ടു ഫലങ്ങൾ ഭൂമിയിൽ വീഴുന്നവണ്ണം, പ്രകൃതിശക്തികൾക്കു നാം വശംവദരായിരിക്കുന്നു. ജ്ഞാനം വരുന്നതിനുമുമ്പിൽ പ്രകൃതിശക്തികൾ നമ്മെ ബലാൽ ബാധിച്ചു കളിപ്പിക്കുന്നതിനെ തലയിലെഴുത്തെന്നും അദൃഷ്ടവ്യവസ്ഥയെന്നും മറ്റും നാം പേർ വിളിക്കുന്നു. ജ്ഞാനശക്തി വർദ്ധിക്കുന്തോറും വിധിബലം കുറയുന്നു. അപ്പോൾ നമ്മെ ബാധിക്കുന്ന മഹാശക്തികളുടെ ബലാബലത്തെയും മർമ്മത്തെയും അറിഞ്ഞു് അവയെ ഉപയുക്തമാർഗ്ഗങ്ങളിൽ നയിപ്പിക്കാൻ നമുക്കു അറിവുണ്ടാകുന്നു. മനുഷ്യൻ എത്ര ദുർബ്ബലനാണു്! നിരായുധനായ മനുഷ്യനെ പശുക്കൾക്കുപോലും തോല്പിക്കാം. അവനു മൃഗങ്ങളോടു നേരിടുന്നതിനുള്ള കൊമ്പുകളാകട്ടെ, നഖങ്ങളാകട്ടെ, വിഷപ്പല്ലുകളാകട്ടെ, കായബലമാകട്ടെ ഒന്നുമില്ല; തണുപ്പിനെ അകറ്റത്തക്ക രോമകവചമില്ല; ആകാശത്തിൽ പറന്നുകയറാനുള്ള ചിറകുകളില്ല; എന്നുവേണ്ട, ഈച്ച മുതലായ അല്പപ്രാണികൾക്കുപോലുമുള്ള ആയുധങ്ങളില്ല. എത്ര നിസ്സാരജന്തുക്കൾക്കും മനുഷ്യനെ നിത്യം ഉപദ്രവിക്കാനും, അഥവാ അവന്റെ ജീവഹാനി വരുത്താനും കഴിയും. ഇത്ര അതിദുർബ്ബലനായ മനുഷ്യൻ ഭൂലോകശക്തികളെ അടക്കി സ്വാധീനപ്പെടുത്തുന്നു! എന്നല്ല, പ്രകൃതിശക്തികൾ അവനുവേണ്ടി സൃഷ്ടിക്കപ്പെട്ടോ എന്നു തോന്നിപ്പോകുന്നു. അവന്റെ അല്ലാത്ത ലോകത്തിൽ ശക്തികളൊന്നുമില്ല. എ

ന്നാൽ അവനെന്തോ ശക്തി? അവൻ ഉപയോഗിക്കാത്ത ഒരു ശക്തികളും പ്രവൃത്തിയാറ്റുമില്ല. അതിഗംഭീരമായി പ്രവഹിക്കുന്ന ഗംഗാനദിയെ ഒരു കുഴലിൽകൂടി ഒലിപ്പിക്കുന്നപോലെ, പ്രകൃതിശക്തികളെ മനുഷ്യൻ അവനിൽ കൂടി പ്രവർത്തിപ്പിക്കുന്നു. കാക്കാലൻ കരടിയെ കളിപ്പിക്കുന്നപോലെ മനുഷ്യൻ പ്രകൃതിശക്തികളെ കൂത്താടിക്കുന്നു. അവയോടു നേരിടാൻ അവനു ശക്തിയില്ല. അവന്റെ കപ്പലുംകൊണ്ടു സമുദ്രത്തിനോടോ കൊടുങ്കാറ്റിനോടോ നേരിട്ടാൽ, കപ്പൽ പപ്പടംപോലെ പൊടിഞ്ഞു നാമാവശേഷമായി പോകുമല്ലൊ. പിന്നെ എന്തുവിധമാണ് മനുഷ്യൻ ഈ ശക്തികളെ അടക്കുന്നത്? അതിന്റെ വിധമൊന്നു വേറെതന്നെ. തുല്യബലമുള്ള ശക്തികളെ തമ്മിൽ കൂട്ടിമുട്ടിച്ചു തടസ്ഥനായി നിന്നു മനുഷ്യൻ താനിച്ഛിക്കുന്ന വഴിയിൽ നയിപ്പിക്കുന്നു. അവന്റെ ഈ സൂത്രധാരത്വം വിസ്മയനീയംതന്നെ. അതിൽ അവന്റെ സാമർത്ഥ്യത്തിനു കണക്കും കയ്യുമില്ല. അവന്റെ ശക്തി സാക്ഷാൽ പ്രത്യക്ഷപ്പെടുന്നില്ല; ഫലത്തിൽ മാത്രമെ വെളിപ്പെടുന്നുള്ളു. കൃഷിവലനായാലും ശരി, യന്ത്രവേലക്കാരനായാലും ശരി, കൈത്തൊഴില്കാരനായാലും ശരി, ഗായകനായാലും ശരി, ജ്യോതിഷിയായാലും ശരി, മഹാമാന്യനായാലും ശരി, ഏതു പ്രവൃത്തിയിലും മനുഷ്യൻ മനശ്ശക്തി ഒന്നുകൊണ്ടു, പ്രകൃതിശക്തികളെ നിയമനംചെയ്ത് ഫലിപ്പിക്കുകയത്രെ ചെയ്യുന്നത്.

എവിടെ നോക്കിയാലും മനുഷ്യന്റെ ബുദ്ധിയുടെയും പ്രയത്നത്തിന്റെയും ഫലമല്ലാത്ത കാണ്മാനുണ്ടോ? മരുസ്ഥലമായിരുന്നേടത്തിൽ നെല്ലു കതിരായിനില്ക്കുന്നത് എത്ര പ്രയത്നത്തെ സൂചിപ്പിക്കുന്നു? എത്രയോ ശതവർഷങ്ങൾ കഴിഞ്ഞിട്ടും കലുഷമില്ലാതെ നില്ക്കുന്ന കെട്ടിടത്തിൽ എത്ര പ്രയത്നം അന്തർഭൂതമായിരിക്കുന്നു? ഇക്കാണുന്ന വള്ളുവാൽ പന്തൽ എന്തിനെ വെളിപ്പെടുത്തുന്നു? ഇതാ, ഈ തോട്ടം കാണുക. അതിലെ ഒട്ടുമാവുകൾ ഇതളില്ലാതെയും, വണ്ടുകളും പുഴുക്കളും ഇല്ലാതെയും, പഴയമാവുകൾ കോതി വൃത്തി

യാക്കപ്പെട്ടു, മാങ്ങ കായ്ച്ച് മനോഹരമായും നില്ക്കുന്നത് എന്തിനെ കാണിക്കുന്നു? നാം വെള്ളംകോരുന്ന കിണറും, അറയിൽകിടക്കുന്ന നെല്ലും, മേല്പുരമേഞ്ഞിട്ടുള്ള മാടും മനുഷ്യപ്രയത്നത്തിന്റെ ഫലങ്ങളല്ലേ? കാലികേറി വിളതിന്നാതെയും, മഴപെയ്തു വീടു നനയാതെയും, മഹാമാരി പരന്നു പട്ടണങ്ങളും ഗ്രാമങ്ങളും നശിക്കാതെയും ഇരിക്കുന്നതിനും കാരണം മനുഷ്യയത്നംതന്നെ. വസ്ത്രങ്ങളിലും പടങ്ങളിലും, പാടങ്ങളിലും പാലങ്ങളിലും; പടക്കപ്പലുകളിലും പീരങ്കികളിലും, മരത്തിലും വള്ളത്തിലും, ഗാനത്തിലും പാനത്തിലും, സുഖത്തിലും ദുഃഖത്തിലും, ശസ്ത്രത്തിലും ശാസ്ത്രത്തിലും ഒന്നുപോലെ അന്തർഭൂതമായിരിക്കുന്നതു മനുഷ്യപ്രയത്നം തന്നെ.

മനുഷ്യന്റെ ബുദ്ധിശക്തി എത്രയുണ്ടെന്ന് ഒരുവനും കണ്ടിട്ടില്ല. ബുദ്ധി പ്രവർത്തിക്കുന്നതിനാലോകത്തെ കഷ്ടങ്ങൾ തീർക്കപ്പെടുന്നു; ഇല്ലാപ്പദാർത്ഥങ്ങൾ ബുദ്ധിമാന്റെ ദൃഷ്ടിയിൽ സാരവത്തുക്കളാകുന്നു; ബുദ്ധിമാനു ബ്രഹ്മാവിനെപ്പോലെ സൃഷ്ടിശക്തി ഉണ്ടാകുന്നു; എല്ലാശക്തികൾക്കും ബുദ്ധിമാൻ സ്വാമിയായിത്തീരുന്നു. ഇടപാടുകളിലുള്ള സത്യംകൊണ്ടും, കോൽകൊണ്ടും വ്യാപാരി ലോകത്തിലുള്ള സാധനങ്ങളെക്കൊണ്ടു കച്ചവടം നടത്തുന്നു, അതുപോലെ ബുദ്ധികൊണ്ടു മനുഷ്യൻ പ്രകൃതിശക്തികളെവെച്ച് ഇതുപോലെ വ്യാപാരംചെയ്യുന്നു. എത്ര വായു ആവശ്യമുണ്ടോ അത്രയും എടുത്തുകൊള്ളുന്നതിന് ഒരു തടസ്ഥവുമില്ല. അതുകൊണ്ടു ശ്വസിക്കുന്നതിനു വേറെ പ്രാണികൾ ഇല്ലെന്നു തോന്നിപ്പോകും. വേറെ ഒരു ജലചരവുമില്ലാത്തപോലെ സമുദ്രത്തെ മുഴുവൻ സ്വാധീനമാക്കി മനുഷ്യൻ ഉപയോഗിക്കുന്നു. ആനന്ദിപ്പിക്കാൻ ജീവികൾ വേറെ ഇല്ലെന്നു തോന്നുമാറു മനുഷ്യൻ സൃഷ്ടികരണങ്ങളെ സ്വായത്തമാക്കുന്നു. മനുഷ്യൻ തന്നെയാണ് സർവ്വശക്തികൾക്കും ഉടമസ്ഥൻ. എത്ര യത്ര ശക്തികളെ സ്വാധീനമാക്കാൻ കഴിയുന്നുവോ, അത്രയത്ര മനുഷ്യന്റെ സാമർത്ഥ്യവും ശേഷിയും കൂടുതലാകുന്നു. മേ

വിചാരമനനത്തിന്റെ ലക്ഷണമെന്താണ്? എല്ലാ ലോകശക്തികളുടെയും തത്വത്തെ ഗ്രഹിച്ച് അവയെ സ്വാധീനപ്പെടുത്തി ഉപയുക്തമാര്‍ഗ്ഗങ്ങളിൽ തിരിച്ചുവിടുന്നതിനുള്ള സാമർത്ഥ്യമാകുന്നു. മനസ്സിലാക്കിയതുകൊണ്ടു പോരാ; ഉപയോഗയുക്തങ്ങളാക്കണം. സംഗ്രഹിച്ചതുകൊണ്ടു മാത്രമായില്ല; സംഗ്രഹിച്ചതിനെ ഫലവത്താക്കി പുറത്തുവിടണം. സമ്പാദ്യത്തിനുള്ള പ്രയോജനം സദ്വിനിയോഗത്തിൽ ചിലവഴിക്കുന്നതാകുന്നു. പ്രയോജനപ്പെടുത്താതെ കഴിച്ചിടുന്ന വിധി പ്രമേഹത്തെപോലെ ദ്രവ്യവും ഹാനികരവുമത്രേ.

നമുക്കുള്ള സ്വത്തിന്റെ ഒരു കണക്കെടുക്കയാണെങ്കിൽ അതു കുറെയുണ്ട്. എന്നാൽ നമ്മുടെ വാസ്തവസ്വത്ത് നമുക്കുണ്ടായിട്ടുള്ള ജ്ഞാനമാകുന്നു. നാം കണ്ടതും കേട്ടതുമൊക്കെ നമ്മുടെ സമ്പാദ്യമല്ല. പിന്നെയോ? ഏതൊന്നിനെ നാം ധരിച്ചു സ്വാധീനപ്പെടുത്തി പ്രവൃത്തിയിൽ ഫലിപ്പിക്കുന്നുവോ, അതു മാത്രമേ നമ്മുടെ ജ്ഞാനധനമായിത്തീരുന്നുള്ളൂ. സ്ഥിരമായ ജ്ഞാനഭൂമിയിൽ പിന്നീടു പലതും വിളയും. മനുഷ്യനു ധർമ്മാധർമ്മവിവേകം എങ്ങനെയാണ് ഉളവാകുന്നതു? ധർമ്മദ്യോതകങ്ങളായ ചില നിയമങ്ങൾ അനുഭവത്താൽ മനസ്സിൽ പതിയുന്നു. അതിന്റെ തത്വത്തെ അറിഞ്ഞു നാം സ്വാധീനപ്പെടുത്തി പ്രവൃത്തിയിൽ ഫലിപ്പിക്കുന്നു. അവയുടെ സഹായത്താൽ പല നീതിരഹസ്യങ്ങളെ നാം മനസ്സിലാക്കുന്നു. അനേകനീതിരഹസ്യങ്ങൾ നമ്മുടെ മനസ്സിനു ഗോചരീഭവിക്കുമ്പോൾ അവയെ ഒന്നിച്ചു ചേർത്തു സ്ഥിരമായ ധർമ്മജ്ഞാനം നമുക്ക് ഉണ്ടാകുന്നു. ഈ ധർമ്മരഹസ്യങ്ങളാണ് നമ്മുടെ മുഖ്യധനം. നാം കാശിക്കുപോയാലും, ശീമെക്കുപോയാലും, അതിലും കവിഞ്ഞ് വ്യാഴമണ്ഡലത്തിലോ കുജമണ്ഡലത്തിലോ പറന്നുപോയാലും, അതല്ല, ദേവലോകത്തിൽതന്നെ ചെന്നാലും നമ്മുടെകൂടെ വരുന്ന ധനം ജ്ഞാനവും ധർമ്മവും മാത്രമേയുള്ളൂ. ഒരു തൊഴിലേർപ്പെടുത്തുന്നതിലോ, ഒരു വിദ്യാശാല സ്ഥാപിക്കുന്നതിലോ, ഒരു ദുരാചാരത്തെ നീക്കിക്കളയുന്നതിലോ, ഒരു പരിഷ്കൃതസ

ന്ത്രമായത്തെ ആരംഭിക്കുന്നതിലോ, ഏതു് ഉദ്യമത്തിലും ഉൾപ്പെടുന്നവർ, അവരുടെ നിലമോ പുരയിടമോ, പണമോ പണ്ടമോ കൊണ്ടല്ല, ബുദ്ധിശക്തി, നിരീക്ഷണവിചക്ഷണത, ശീലിപ്പെട്ടതായുള്ള സാമർത്ഥ്യം, നടത്തുവാനുള്ള അടുക്കു്, ഇവയെ കൊണ്ടാണു് സഹായിക്കുന്നതു്. ഒരു സംഘത്തിൽ ചേരുന്ന ഓരോരുത്തരും ഒരു പുതിയശക്തിയെ കൊണ്ടു സഹായിക്കുന്നു. എത്രത്തോളം ബുദ്ധിക്കു അഗാധതയുണ്ടോ അത്രത്തോളം മനുഷ്യൻ ലോകത്തെ ഭരിക്കുന്നു.

ബുദ്ധിശക്തിയുടെ ഓരോപ്രവൃത്തിയേയും വർണ്ണിക്കാൻ തുടങ്ങിയാൽ ആശ്ചര്യത്തിൽ നാം മുഴുകിപ്പോകും. അത്യഗാധമായ സമുദ്രത്തിൽമുങ്ങി അടിയിൽകിടക്കുന്ന മുത്തു്, പവിഴം, മുതലായ രത്നങ്ങളെ എടുത്തുകൊണ്ടുവരുന്നതിന്നു് ഒരു മാതിരി കവചമുള്ളതു പലരും കണ്ടറിഞ്ഞിരിക്കാൻ ഇടയില്ല. എന്നാൽ മനോരത്നാകരത്തിന്റെ അത്യഗാധപ്രദേശങ്ങളിൽ അടിഞ്ഞുകിടക്കുന്ന പുരാതനജ്ഞാനരത്നങ്ങളെ ഉദ്ധരിപ്പിക്കുന്ന സ്മൃതികവചത്തെ അറിയാത്തവർ ആരെങ്കിലുമുണ്ടോ? വ്യോമയാനത്തിൽകയറി ഉല്ലാസത്തോടെ ആകാശത്തിൽ സഞ്ചരിക്കുന്നതിനെപ്പററി പുരാണങ്ങളിലും, ഈയിടെ വർത്തമാനപത്രങ്ങളിലും വായിച്ചിട്ടുള്ളതല്ലാതെ കണ്ടോ അനുഭവിച്ചോ അറിഞ്ഞിട്ടുള്ളവർ ചുരുക്കമേയുള്ളല്ലോ. എന്നാൽ കല്പനാശക്തികൊണ്ടു സ്വർഗ്ഗത്തെക്കൂടി അധീകരിച്ചു സുഖസഞ്ചാരണം ചെയ്യിട്ടില്ലാത്തവർ എത്രപേരുണ്ടു്? സൃഷ്ടിശക്തി ബ്രഹ്മാവിന്നു് ഒരാൾക്കുമാത്രമേ ഉള്ളതായി കേട്ടിട്ടുള്ളൂ. എന്നാൽ ഉല്ലേഖനാശക്തികൊണ്ടു് എത്ര ലോകങ്ങളെ മനുഷ്യർ സൃഷ്ടിക്കുന്നില്ല? കവിയുടെ ഉല്ലേഖനംകൊണ്ടു തുച്ഛപദാർത്ഥങ്ങളും അല്പസംഗതികളും അതിരമണീയങ്ങളായിത്തീരുന്നു. ഉല്ലേഖനാശക്തിയും വിചാരണാവൈദഗ്ദ്ധ്യവും യോജിക്കുമ്പോൾ വാഗ്മിതയുണ്ടാകുന്നു. വാഗ്മിയുടെ വചസ്സു ഹാൽവിശ്വാസത്തെ ജനിപ്പിക്കുന്നതു കൂടാതെ, പാമ്പാട്ടി ഊതുന്നക്രമത്തിനു സർപ്പം കൂത്താടുമ്പോലെ, നമ്മുടെ മനസ്സിനെ നൃത്തംചെയ്യിപ്പിക്കുന്നു. ഇ

തിൎവ്വഹണം, നിരൂപണശീലം, ക്ഷമ, മനഃസ്ഥൈൎയ്യം, പരിശ്രമം, സ്നേഹം, സത്യം, ജ്ഞാനാകാംക്ഷ, ഈ ഓരോ ഗുണങ്ങളും നമുക്കു ശക്തിയേയും ആനന്ദത്തെയും നൽകുന്നു. അനശ്വരങ്ങളായും അമൎത്ത്യങ്ങളായുമുള്ള ഈ ഗുണങ്ങളത്രെ നമ്മെ, ജീവിതസാഗരത്തിൽ കുടിച്ചു ചാകാതെ, ഹസ്താവലംബം തന്നു കരയ്ക്കു കയറ്റി വിടുന്നത്. ഇവയുടെ സഹായമില്ലാതെ നമുക്കൊന്നുമില്ല. ദുൎഘടഘട്ടങ്ങളിൽ നമ്മെ സഹായിക്കുന്നത് ഇവയത്രെ. സ്വാൎത്ഥപരതയാലും, മൂഢബോധതയാലും, ദുരഭ്യാസങ്ങളാലും അഭിഭൂതന്മാരായി നാം കഴിയുമ്പോൾ, സ്വകൃത്യനിൎവ്വഹണത്തിനു ശക്തിയെ തന്നും, ഗുണദോഷവിവേചനത്തിനു സാമൎത്ഥ്യമുണ്ടാക്കിയും, പ്രവൃത്തിക്കു ധൈൎയ്യത്തെ നൽകിയും, അടക്കേണ്ടുന്ന മനശ്ശക്തി വരുത്തിയും, അനുസരിക്കേണ്ടുന്ന ബുദ്ധി തോന്നിച്ചും നമ്മെ രക്ഷിക്കുന്നത് ഈ ഗുണങ്ങൾ തന്നെയാകുന്നു.

ഈ വിസ്മയാവഹങ്ങളായ ശക്തികളെക്കുറിച്ചു നിരൂപണം ചെയ്യുന്നതിൽ നമുക്കു കൌതുകം തോന്നുന്നതു മറ്റൊന്നുകൊണ്ടുമല്ല; ഇവയത്രെ നമ്മുടെ ഉള്ളിലുള്ള വിദ്യുച്ഛക്തിയും, ആകൎഷണശക്തിയും. ധൈൎയ്യത്തോടെ പ്രവൎത്തിക്കുന്നതിനും, പരാജയത്തെ സഹിക്കുന്നതിനും, പരിശ്രമംകൊണ്ടു വിഘ്നങ്ങളെ ജയിക്കുന്നതിനും, നമുക്കുണ്ടാകുന്ന ശീലം, എത്ര നവനവമായ ആനന്ദത്തെ ജനിപ്പിക്കുന്നു! സ്ഥിരപ്രവൃത്തിയാൽ മനുഷ്യന്റെ മനോബലം വൎദ്ധിക്കുന്നു; താൻ ആരംഭിക്കുന്ന ഉദ്യമങ്ങളിൽ വരാവുന്ന പ്രതിബന്ധങ്ങളെ എല്ലാം അവൻ മുൻകൂറായി കാണുന്നു; അവയ്ക്കുള്ള പ്രതിവിധികൾ എപ്പോഴെപ്പോൾ ചെയ്യണമെന്നും, ഏത് അവസരത്തിൽ പ്രയത്നം ഫലിക്കുമെന്നും, ഫലിപ്പിക്കുവാനുള്ള തന്ത്രങ്ങൾ എന്തെല്ലാമെന്നും, അവൻ മനസ്സിലാക്കുന്നു. ഉയരത്തിൽനിന്നു വീഴുന്ന ഒരു ഘനപദാൎത്ഥത്തിനു കീഴോട്ടു വരുന്തോറും വേഗം കൂടുന്നതുപോലെ, ഓരോ പ്രവൃത്തികളിലുമുണ്ടാകുന്ന പരിചയം മ

മനുഷ്യന്റെ ശക്തിയെ വൎദ്ധിപ്പിക്കുന്നു. പ്രവൃത്തികളിൽ ധൈൎയ്യം ഒരു ഉത്തമഗുണമാകുന്നു. ഒരിക്കൽ ഒരാൾ കാപ്പിത്തോട്ടത്തിൽ കുറെ ധനം മുടക്കി. കാപ്പിക്കു ക്രമേണ വിലയിടിഞ്ഞു. കാപ്പിത്തോട്ടം വിററു ലാഭമുള്ള മറെറാന്നിലെങ്കിലും വ്യാപാരത്തിൽ മുതലിനെ വിനിയോഗിക്കണമെന്നു സ്നേഹിതന്മാർ അവനെ ഉപദേശിച്ചു. അതുകേട്ട് അയാൾ ഇളകിയില്ല. കാപ്പി നന്നായി കൃഷിചെയ്യാനുള്ള സമ്പ്രദായം താൻതന്നെ അഭ്യസിച്ച് ആ തൊഴിലിൽതന്നെ നിരന്തരമായി പരിശ്രമിച്ചു. ക്രമേണ ഇത്ര നല്ല കാപ്പി ലോകത്തിൽ ഇല്ലെന്നു ജനങ്ങൾ ഗണിച്ചുതുടങ്ങി. അയാളുടെ തോട്ടത്തിൽ ഉണ്ടാകുന്ന കാപ്പിക്കു പ്രിയം ജനിച്ചു. അയാൾക്കു നല്ല വിലകിട്ടി ധനികനായി. എന്നല്ല, സ്വന്തം കാപ്പിക്കൃഷിചെയ്യാനുള്ള വിദ്യ ലോകത്തിൽ സ്ഥിരപ്പെടുത്തുകയും ചെയ്തു.

ബുദ്ധി എന്നത് എന്താണ്? ഏതു മുറയിൽ പ്രവൎത്തിക്കുന്നുവോ, അതിലുള്ള സംഗതികളുടെ ഗതിയെ അറിഞ്ഞ് അവയെ നിയമിച്ചു രീതിപ്പെടുത്തുന്നതിനുള്ള ശക്തിയാകുന്നു. എല്ലാസംഗതികൾക്കും പ്രകൃത്യാ നിയമങ്ങളുണ്ട്. അവയെ അറിയുന്നതിനു ബുദ്ധിമാനുമാത്രമേ കഴിയൂ. മൂത്താശാരി കെട്ടിടങ്ങളെ കെട്ടുന്നതിനുള്ള രീതിയെ അറിയുന്നു, ചിത്രമെഴുത്തുകാരൻ ചായങ്ങൾ ചേൎത്ത് ഫലിപ്പിക്കുന്നതിനുള്ള നിയമങ്ങളെ അറിയുന്നു, നടൻ ഭാവങ്ങളെക്കൊണ്ടു രസപൂൎത്തിവരുത്താനുള്ള രീതിയെ അറിയുന്നു, നെപ്പോളിയൻ ബോണപ്പാർട്ട് എന്ന മഹാവീരൻ, കുഴൽക്കണ്ണാടിയിൽകൂടി നാം ദൂരസ്ഥങ്ങളായ പദാൎത്ഥങ്ങളെ കാണുന്നപോലെ, യൂറോപ്പ്മഹാഖണ്ഡത്തിലുൾപ്പെട്ട രാജ്യങ്ങളെ മനോചക്ഷുസ്സുകൊണ്ടു ഗ്രഹിച്ച്, പട്ടാളങ്ങളെ യഥാക്രമം വിനിയോഗിച്ച്, ശത്രുക്കളോടു പൊരുതാനുള്ള രീതിയെ മനസ്സിലാക്കി; വലിയതോക്കുകളിൽനിന്നും പുറപ്പെട്ട ഉണ്ടകളെക്കാൾ അദ്ദേഹത്തിന്റെ ബുദ്ധിയിൽനിന്നും പ്രസരിച്ച ശക്തികൾ ദുൎന്നിവാരങ്ങളായിരുന്നു!

പാശ്ചാത്യനാടുകളിൽ നടന്ന ഒരു സംഭവമാണിത്. ഒരിക്കൽ" അതിദരിദ്രനായ ഒരുത്തൻ എന്തോ കുററം ചെയ്തതിനു," കോടതി പിഴയൊടുക്കുവാൻ വിധിച്ചു. കുചേലന്മാരെക്കാൾ പാവമായ ഈ കുററക്കാരന് ഒരു കാശുപോലും മുതലില്ലായിരുന്നു. ബന്ധുക്കളും ആരുമില്ലായിരുന്നു. അതുകൊണ്ടു പിഴയൊടുക്കുവാൻ അവനു കഴിഞ്ഞില്ല. അതിനാൽ കോടതി അവനെ തടവിലിടുവാൻ കല്പനകൊടുത്തു. അവൻ പിന്നെ എന്താണ് ചെയ്തത്? അവന്റെ ചെപ്പിൽ ഇട്ടിരുന്ന ചീകുഴൽ എടുത്ത് ഊതുവാൻ തുടങ്ങി. അതുകേട്ട് കോടതിയിലുണ്ടായിരുന്നവരെല്ലാം ആനന്ദതുന്ദിലന്മാരായി. ഉറക്കം തൂങ്ങിയിരുന്ന ജൂറികൾ (അസെസ്സർമാർ) ഉണർന്നു; പോലീസ് ഇൻസ്പെക്ടർ സംപ്രീതഹൃദയനായിച്ചമഞ്ഞു; ജഡ്ജി താളംപിടിക്കുവാൻ തുടങ്ങി; എന്തിന്, എല്ലാവരുടെയും അനുമതിപ്രകാരം തടവുകാരൻ വിടപ്പെട്ടു. ആ തടവുകാരൻ കുറച്ചുകൂടി ഉച്ചത്തിൽ കുഴലൂതിയിരുന്നെങ്കിൽ നമ്മളും, എന്നുവേണ്ട, ലോകത്തിലെല്ലാവരും ഏകമനസ്സോടെ അവന്റെ പിഴ റദ്ദ്ചെയ്ത് വിട്ടയക്കുമായിരുന്നു!

അപരിഷ്കൃതനായും ശഠനായുമുള്ള ഒരു കൃഷീവലൻ ഒരിക്കൽ പാർത്തിരുന്നു. അവന്റെ ശൗര്യംകൊണ്ടു മനുഷ്യർ അവനോട് അടുക്കയില്ല. അവനു വില്ക്കാനുണ്ടായിരുന്ന സാധനങ്ങളെ വാങ്ങാൻ പോകുമ്പോഴൊഴികെ ഒരുത്തനും അവനെ കാണാൻ പോകാറില്ലായിരുന്നു. ഒരുദിവസം, അവന്റെ മകൻ ഒരു നാലു വയസ്സുള്ള പയ്യൻ അതിമനോഹരമായ ഒരു ചെറിയ ഉന്തുവണ്ടി തള്ളിക്കൊണ്ടു നടന്നു കളിക്കുന്നതുകണ്ടു ചോദിച്ചപ്പോൾ, അച്ഛൻ ഉണ്ടാക്കിത്തന്നതാണെന്ന് ആ ബാലൻ പറഞ്ഞു. അഹോ! കുഞ്ഞിനെ ലാളിച്ചു വിനോദിപ്പിക്കേണ്ടതിനുള്ള ആഗ്രഹം, ആ ദുർബ്ബുദ്ധിയായ കൃഷീവലന്റെ കരകൗശലശക്തിയെ വെളിപ്പെടുത്താൻ സമർത്ഥമായിത്തീർന്നുവല്ലോ! എത്ര അപരിഷ്കൃതജനങ്ങളിലും കലാവൈദഗ്ദ്ധ്യം ഗുപ്തമായി കാണാ

വുന്നതാണ്. ഇതാ നോക്കു! സൌന്ദൎയ്യമോ സാമൎത്ഥ്യമോ ഇല്ലാത്ത ഒരു പെൺകുട്ടിയെപ്പറ്റി എത്രബാലികകൾ നിന്ദിക്കുന്നു! രസമായി കഥകൾ പറഞ്ഞുകേൾപ്പിക്കാൻ അവൾക്ക് അറിയാം. അതുകൊണ്ട് അവൾക്ക് ഒരിക്കലും കൂട്ടിന് ആളില്ലാതിരിക്കയില്ല. അവളുടെ ഓൎമ്മയും ഫലിതവുംകൊണ്ടു മററുള്ള കുട്ടികൾ വശീകരിക്കപ്പെട്ടുപോയി. അവൾ എവിടെപോയി എന്ന് എല്ലാം അന്വേഷിച്ചു പോരുകയാണ്. ചിരിച്ചും രസിച്ചുമിരിക്കുന്ന കുട്ടികളുടെ കൂട്ടത്തിൽ നോക്കിയാൽ, അവൾ അവരുടെ നടുക്കു നില്ക്കുന്നതുകാണാം.

എത്ര വിലപിടിച്ചതാണ് നമ്മുടെ ജീവിതം? എത്ര വിലയേറിയ വാസനകൾ നമുക്കുണ്ട്? ഓരോന്നിന്റേയും ഗുണങ്ങൾ കാണുമ്പോൾ അതിനോളം ഉത്തമമായി മറെറാന്നുമില്ലെന്നു തോന്നിപ്പോകുന്നു. പാട്ടുകേട്ടാൽ അതുമതി മറെറാന്നുംവേണ്ടാ എന്നു തോന്നുന്നു, നാടകം കാണുമ്പോൾ അതിനോടു മറെറാന്നും സമാനമല്ലെന്നു ബോധം വരുന്നു, വള്ളംകളികാണുമ്പോൾ അതിൽപരം രസകരമായി വേറെ ഒന്നും ഇല്ലെന്നു നാം വിചാരിക്കുന്നു, വലിയ യുദ്ധങ്ങൾ ജയിച്ച് ജയഭേരിയോടെ സ്വരാജ്യത്തിലേക്കു തിരിച്ചുവരുന്ന സേനാധിപനെ കാണുമ്പോൾ, അയാളെപ്പോലെ ഉത്തമപുരുഷൻ ലോകത്തിലില്ലെന്നു നാം ഗണിക്കുന്നു, എന്നാൽ ആ സേനാധിപനാകട്ടെ പാൎല്ലിമെന്റുസഭയിലുള്ള കേമനായ വാഗ്മിയെക്കുറിച്ചാണ് ബഹുമാനം തോന്നുന്നത്, ഒരു വശ്യവാക്കായ കവി മറെറല്ലാത്തരം വിദ്വാന്മാരേയും അധഃകരിക്കുന്നു. ഇപ്രകാരം ഓരോ വാസനകളുടേയും ഗുണങ്ങൾ പ്രത്യക്ഷീഭവിക്കുമ്പോൾ, നാം ആനന്ദപരതന്ത്രന്മാരായിത്തീരുന്നു. ഇങ്ങനെ ഓരോന്നും വരുമ്പോൾ അതു മുമ്പുവന്നതിനേക്കാൾ നല്ലതാണെന്നും, ഒരുദിവസം കഴിഞ്ഞദിവസത്തേക്കാൾ നന്നെന്നും വിചാരിച്ചു, ഉല്ലാസങ്ങൾക്കും, ആണ്ടിൽ മുന്നൂററിഅറുപത്തഞ്ചു ദിവസങ്ങൾക്കും പ്രാധാന്യം കല്പിച്ച ഒരാളുടെ കഥ ഇവിടെ ഓൎമ്മവരുന്നു.

സംഗീതത്തിന്റെ വശീകരണശക്തി അനുഭവവേദ്യമാണ്. കഠിനമനസ്സുകളെ അലിയിപ്പിക്കുന്നതിനും, വിഷണ്ണന്മാരെ ഉത്സാഹപ്പെടുത്തുന്നതിനും, ഭടന്മാരെ പീരങ്കിക്കു നേരെനിന്നു പൊരുതിക്കുന്നതിനും അതിനുള്ള ശക്തി നാം കാണുമാറുണ്ടല്ലോ. വാസനാശക്തി കുറഞ്ഞവരിൽ അതു ചെയ്യുന്ന പ്രവൃത്തിയാണിത്. സംഗീതരസികന്മാരുടെ ഹൃദയത്തിൽ അത് ഉളവാക്കുന്ന ആനന്ദത്തിനു കണക്കും കയ്യുമില്ല. രണവീരനും അജയ്യനും ഒരുവനും കീഴടക്കീട്ടില്ലാത്തവനും മഹാൻ എന്നു ബിരുദം നേടിയവനുമായ അലക്സാണ്ടർ ചക്രവർത്തിയെ, സിംഹാസനത്തിൽ ഇരുന്നു രാജാധികാരം നടത്തുന്ന സന്ദർഭത്തിൽ, നടനെപ്പോലെ വിവിധവികാരങ്ങൾ പ്രദർശിപ്പിച്ചു കൂത്താടിക്കാനുള്ള ശക്തി സംഗീതത്തിനുമാത്രമേയുണ്ടായുള്ളൂ. ഗർവ്വിഷ്ഠനായി പ്രസിദ്ധിയുള്ളവനായിരുന്ന സ്വാതിതിരുനാൾ മഹാരാജാവു, രാജസദസ്സിലെ പ്രസിദ്ധഗായകനായിരുന്ന വടിവേലു ഒരു വേനൽകാലത്തുള്ള സായാഹ്നത്തിൽ പുന്നാഗ എന്ന രാഗം പാടിയപ്പോൾ, പ്രഭാതകാലമായെന്നുള്ള ബോധത്താൽ ശൈത്യം തോന്നി സാല്വകൊണ്ടു തിരുമേനി പുതച്ചതായി വയോവൃദ്ധന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഐഹികസുഖദുഃഖങ്ങളെ വിസ്മരിപ്പിച്ച് സ്വർഗ്ഗസുഖത്തിന്റെ ഛായ മനുഷ്യനു ചൂണ്ടിക്കാണിക്കുന്നതു സംഗീതമാകുന്നു. ഗന്ധർവ്വരാജന്റെ ഗാനവും, നാരദന്റെ വീണാസ്വാനവും, ശ്രീകൃഷ്ണന്റെ ചീകുഴലും, ഉർവ്വശിയുടെ നടനവും സംഗീതമാഹാത്മ്യത്തിന്റെ പരമകാഷ്ഠയെ ദ്യോതിപ്പിക്കുന്നു.

പ്രകൃതിവിലാസങ്ങളെ ഗ്രഹിക്കാനുള്ള ശക്തിയത്രെ മനുഷ്യന്റെ മനസ്സിനെ മഹാകാര്യങ്ങളിൽ വ്യാപരിപ്പിച്ച് അവനെ സമബുദ്ധിയും ജ്ഞാനവുമുള്ളവനാക്കിത്തീർക്കുന്നത്. ആലോചനാശക്തികൊണ്ടു മനുഷ്യൻ പ്രകൃതിയുടെ ധനത്തെ സ്വാധീനമാക്കുന്നു; സ്മരണാശക്തികൊണ്ടു പ്രകൃതിയുടെ അറപ്പുരതുറന്നു പുരാതനനിധികളെ തിരഞ്ഞെടുക്കുന്നു; ശാസ്ത്രജ്ഞാനംകൊണ്ടു പ്രകൃതിയുടെ സ്വരൂപത്തെയും പരി

ണാമത്തെയും മനസ്സിലാക്കുന്നു, കവനശക്തികൊണ്ടു പ്രകൃതിയുടെ മാഹാത്മ്യത്തെയും സൗന്ദര്യത്തെയും അറിയുന്നു. ഓരോ ശക്തികളും സിദ്ധിക്കുന്തോറും മനുഷ്യൻ ഔന്നത്യത്തെ പ്രാപിക്കുന്നു. ഒരാൾക്കു ഈ ശക്തികൾ ഉണ്ടാകുന്നതുകൊണ്ടു മറ്റൊരാൾക്കു ഇവ ഇല്ലാതെവരുന്നില്ല. ഈ ശക്തികൾ ഓരോ അക്ഷയപാത്രങ്ങളാകുന്നു. ആർക്കു എത്രയെത്ര വേണമോ, അവരവർക്കു അത്രയെത്ര എടുത്തു ഉപയോഗിക്കാം. പിന്നെയും പാത്രത്തിൽ ഒരു കുറവും വരികില്ല. ഈ ശക്തികൾ ഒരാളുടെ സ്വാതന്ത്ര്യമല്ല. അവയിൽ അട്ടിപ്പേർ അവകാശം ആർക്കുമില്ല. അനുഭവിക്കാമെന്നു മാത്രമേയുള്ളൂ. നാം ഉപയോഗിക്കുന്നിടത്തോളം, അവ നമ്മുടെ അധീനത്തിലിരിക്കും. ഉപയോഗിക്കാത്തപക്ഷം അവ നമുക്കു വഴിപ്പെടുകയില്ല.

മേൽ വിവരിച്ച ശക്തികളെ ഉപയോഗിക്കാൻ തക്കവണ്ണം നമ്മുടെ മനസ്സ് ഉൽകൃഷ്ടമാകുമ്പോൾ, ധർമ്മബോധത്തിന്റെ അനന്തതയും, ന്യായത്തിന്റെ മാഹാത്മ്യവും, സ്നേഹത്തിന്റെ മധുരിമയും, അതിനു വിഷയീഭവിക്കുന്നു. ഈ അവസ്ഥയിൽ എത്തിക്കഴിഞ്ഞാൽ നാം ഈ ജ്ഞാനമാർഗ്ഗത്തെ അനുവർത്തിക്കയല്ലാതെ അഹങ്കാരമൂഢന്മാരായി പ്രവർത്തിക്കയില്ല. ജ്ഞാനിക്കു ആത്മബോധമല്ലാതെ കൂട്ടുകാർ വേറെ ആവശ്യമില്ല, ആത്മാവിൽ സകലലോകങ്ങളും അന്തർഭൂതങ്ങളായി അയാൾ കാണുന്നു.

ഈ ശക്തികൾ അനശ്വരകളാകുന്നു. ഓരോന്നിനും എല്ലാത്തിന്റെയും കൂടിയ ബലമുണ്ട്. അവ പരസ്പരസഹായികളായിരിക്കുന്നതിനാലത്രേ ലോകം നിലനില്ക്കുന്നത്. അവയെ അറിഞ്ഞ് അവയുടെ നിയമങ്ങളെ അനുസരിച്ച് പ്രവർത്തിക്കുന്നതിലാണ് മനുഷ്യന്റെ ബലമിരിക്കുന്നത്. അനുസന്ധാനശീലമുള്ളവനല്ലാതെ ആത്മശക്തിയുണ്ടാകയില്ലല്ലോ. കമ്പിത്തപാലിൽകൂടി ലോകമൊട്ടുക്കു വർത്തമാനങ്ങൾ സഞ്ചരിക്കുമ്പോൾ, ഇടയ്ക്കുള്ള ആപ്പീസ്സിൽ കൂട്ടിത്തൊടുത്തിട്ടുള്ള കമ്പിയിൽകൂടി വർത്തമാനമെല്ലാം അറി

ടെ വെളിപ്പെടുമ്പോലെ, ത്രൈലോക്യമൊട്ടുക്ക നിറഞ്ഞിരിക്കുന്ന സർവ്വനിയന്താവിൻെറ മാഹാത്മ്യങ്ങളെ അല്പനായ മനുഷ്യൻ 'ജ്ഞാനശക്തി'യിൽകൂടി മനസ്സിലാക്കുന്നു.

രണ്ടു കരാറിന്മേലാണ് ഈശ്വരൻ ലോകത്തെ മനുഷ്യനു കൊടുത്തിരിക്കുന്നത്. ഒന്നാമത്, അത് ഒരാളുടെ സ്വന്തമല്ല, എല്ലാവൎക്കും ഒരുപോലെയുള്ള സ്വത്താകുന്നു, അവനവൻെറ ബുദ്ധിവൈഭവത്തിനനുസരിച്ച് അനുഭവിച്ചുകൊള്ളാം. രണ്ടാമത്, അതു കളിക്കാനുള്ള സാധനമല്ല, അതിൻെറ നിയമങ്ങളറിയാതെ ഇടപെട്ടുപോകരുത്, അതിൻെറ ശക്തികളോരോന്നും അതാതിൻെറ നിയതപഥത്തിൽകൂടി പ്രവൎത്തിക്കുന്നതല്ലാതെ, ഒരുത്തരുടേയും സൌകൎയ്യത്തെ നോക്കുകയില്ല, അതിനാൽ ആ നിയമങ്ങളറിയാതെ പ്രവൎത്തിക്കുന്നവൻ വിഷമിക്കും.

എന്നാൽ മനുഷ്യരുടെ പ്രയത്നമൊക്കെ ലോകത്തെ സ്വാധീനപ്പെടുത്താനാണ്! സ്ഥലവും ജലവും കാറ്റും പലതുമെല്ലാം കരസ്ഥമാക്കണമെന്നാണ് മനുഷ്യരുടെമോഹം. പുതുതായി ഒരു സാധനമുണ്ടാക്കിയാൽ അതിന് ഉടനെ പേറ്റൻറ്(Patent)—എന്നു വെച്ചാൽ, അന്യന്മാർ തൻെറ അനുമതികൂടാതെ അതുപോലെ ഒന്നിനെ ഉണ്ടാക്കാൻ പാടില്ലെന്നുള്ള നിബന്ധനയോടെ സൎക്കാരിൽനിന്നും രജിസ്റ്റർചെയ്തുകൊടുക്കുന്ന കല്പന—സമ്പാദിക്കയായി. ഒരു കവിത എഴുതിയുണ്ടാക്കിയാൽ അതിൻെറ പകൎപ്പവകാശം രജിസ്റ്ററാക്കയായി. പ്രകൃതിസിദ്ധങ്ങളായ മാൎഗ്ഗങ്ങളെ ഉല്ലംഘിച്ചുനടക്കുന്നതിലാണ് മനുഷ്യൎക്ക് ആഗ്രഹം. വീരനായ സേനാനായകൻ ശത്രുക്കളിൽനിന്നും സ്വരാജ്യത്തെ രക്ഷിക്കുന്നതിനു പകരം, രാജ്യഭരണാധികാരികളുമായി കക്ഷിചേൎന്ന് പാൎല്ലിമെൻറ് സഭയിൽ വാഗ്വാദം നടത്തുന്നു. വിദഗ്ദ്ധനായ വൈദ്യൻ ജനങ്ങളെ ചികിത്സിച്ച് ആരോഗികളാക്കിത്തീൎക്കുന്നതിനുപകരം ന്യായാധിപനായോ മന്ത്രിയായോ ഉദ്യോഗംഭരിക്കുന്നതിനുവേണ്ടി പ്രയത്നിക്കുന്നു. ഇപ്രകാരം അവനവൻെറ ബുദ്ധിക്ക് അനുസ

രണമല്ലാത്തവിധം പ്രവൎത്തിക്കുന്നോൾ വാസ്തവമായ ജ്ഞാനവും ബുദ്ധിശക്തിയും ക്ഷയിച്ചുപോകുന്നതുതന്നെ നല്ല ശിക്ഷയായിത്തീരുന്നു.

നിത്യശക്തികളെപ്പററിയുള്ള ഈ ചിന്തനം മനസ്സിലുള്ള ക്ലേശങ്ങളെ അകററി നമ്മെ ആശ്വസിപ്പിക്കുന്നു. എന്തെന്നാൽ ഈ ലോകം അചേതനമല്ലെന്നും, അതിന്റെ ഗതിക്കു വേണ്ടുംവണ്ണമുള്ള നിയമങ്ങളുണ്ടെന്നും, അതിന്റെ നീതി മലിനപ്പെടുത്താവുന്നതല്ലെന്നും നമുക്കു വെളിവാകുന്നു. പ്രകൃതിയുടെ സ്വത്ത് കളവുചെയ്യുവാനോ, ധൎമ്മത്തെ അസൽപഥത്തിൽ ചരിപ്പിക്കുവാനോ കഴിയുന്നതല്ല. സത്യത്തെ സംരക്ഷിക്കുന്നതിന് എത്ര കോട്ടകെട്ടിയുറപ്പിച്ചിട്ടുണ്ടെന്നും, ദൈവത്തിന്റെ കാരുണ്യം എത്ര മഹത്താണെന്നും നാം അറിയുന്നു. നാം പ്രയത്നശീലമുള്ളവരായിരിക്കണമെന്നു ശിക്ഷിതന്മാരാകുന്നു. നേർവഴിയിൽ നടക്കണമെന്നും, സാധാരണസംഗതികളെ അറിഞ്ഞുനടക്കുന്നതിലാണ് മഹാമനസ്സത പ്രത്യക്ഷപ്പെടുന്നതെന്നും, അപ്രകാരം നടക്കുന്നോൾ ദൈവസഹായമുണ്ടായി ഇച്ഛാഭംഗത്തിന് ഇടയാകയില്ലെന്നും നമുക്കു മനസ്സിലാകുന്നു. പരിശ്രമശാലികൾ മാത്രമേ ലോകം വശപ്പെടുകയുള്ളു. അതു നിയമങ്ങളുടെ കൂട്ടമാകുന്നു. ആ നിയമങ്ങളെ വേർതിരിച്ചറിഞ്ഞ് ഓരോന്നിന്റെയും അനശ്വരതയും ശക്തിയും അറിയുന്നതിനൊപ്പം ക്ഷേമകരമായ ജ്ഞാനം മനുഷ്യനു ഒന്നുമില്ല. ഈ ലോകനിയമങ്ങളെ എല്ലാം കോൎത്തുകെട്ടുന്ന ചരട് സൽഗ്ഗുണമാകുന്നു. സൽഗ്ഗുണംതന്നെയാണ് ബ്രഹ്മമെന്നു പറയുന്നത്. സൽഗ്ഗുണമല്ലാതെ ലോകത്തിൽ ഒന്നുമില്ല. എല്ലാ പദാൎത്ഥവും സൽഗ്ഗുണത്തെ വെളിപ്പെടുത്തുന്നു. പ്രകൃതി ഒരു സൽഗ്ഗുണോപദേഷ്ടാവാകുന്നു.

നമുക്കു പററുന്ന ദോഷങ്ങളെല്ലാം നാം മുമ്പിൽ ചെയ്തിട്ടുള്ള അധൎമ്മത്തിന്റെ ഫലങ്ങളാകുന്നു. ഒരു കെട്ടിടത്തിന്റെ ഒരു ഭാഗത്തു വിള്ളൽകണ്ടാൽ അടിസ്ഥാനത്തിന് ഇളക്കമുണ്ടെന്നല്ലേ നാം ശങ്കിക്കുന്നത്? ഒരു കാൎയ്യം

നിശ്ചയം തന്നെ. ന്യായബോധമില്ലാത്തവൻ എന്നും അസ്വാതന്ത്ര്യനായിട്ടേ ഇരിക്കയുള്ളൂ. ഏതൊരു രാജ്യത്തിലോ, സമുദായത്തിലോ, ജനങ്ങളിലോ, ന്യായബോധം കുറയുന്നു, ആ രാജ്യവും, സമുദായവും, ജനങ്ങളും ക്ഷയോന്മുഖതയെ പ്രാപിക്കുന്നു. മനുഷ്യനുള്ള ബുദ്ധിവലിപ്പത്തിൽ പാതിയും ധൈര്യമാകുന്നു. ന്യായബോധമൊന്നുകൊണ്ടല്ലാതെ ധൈര്യമുണ്ടാകയില്ല. ഭയം ജീവിതസുഖത്തെ നശിപ്പിക്കുന്നു. ആത്മാഭിമാനം ഇല്ലാതെയായാൽ, ഇതരന്മാരുടെ ബഹുമാനത്തിനു മനുഷ്യൻ എങ്ങിനെ പാത്രമാകും? സർവ്വനിന്ദ്യനായി ജീവിച്ചിരിക്കുന്നതിനേക്കാൾ മരിക്കുന്നതാണ് ഉത്തമം. ഭയത്തിനേക്കാൾ ഭയപ്പെടാൻ മറ്റൊന്നുമില്ലന്ന് ഒരു വിദ്വാൻ പറഞ്ഞിരിക്കുന്നത് സത്യമാകുന്നു.

ഈ ലോകം ഒരു പോർക്കളമത്രേ. ഓരോ കാര്യവും നമ്മെ പോരിനുവിളിക്കുന്നു. അടങ്ങി ഒതുങ്ങി കാലക്ഷേപം ചെയ്യുവാനാരും കരുതേണ്ട. എല്ലാവരുടെ ധൈര്യവും ഇവിടെ പരീക്ഷിക്കപ്പെടുന്നു. ഓരോ സംഗതികളും നേരിട്ടുന്നതു നമ്മെ പരീക്ഷിക്കാനാണ്. പ്രപഞ്ചംതന്നെ മായയാണ്, അതിനുള്ളിൽ കിടന്നു മനുഷ്യൻ ധർമ്മത്തെ മാച്ച് എന്തു വ്യാജമാണ് കാണിക്കുന്നത്! ധർമ്മം ഒന്നുകൊണ്ടല്ലാതെ ലോകം നിലനില്ക്കുമോ? അതുകൊണ്ടുതന്നെയല്ലേ മനുഷ്യന് ഓജസ്സും, തേജസ്സും, ധനവും, മാനവും എല്ലാമുള്ളത്? എങ്കിലും ന്യായം നടത്താൻ അവൻ ഭയപ്പെടുന്നു! ധർമ്മത്തെ ധിക്കരിക്കുന്നതിനു പരിച്ഛപണിയെല്ലാം അവൻ നോക്കുന്നു! അഥവാ ഒരുവൻ ന്യായം നടത്താൻ തുടങ്ങിയാൽ, ജാതിഭ്രഷ്ടനെപ്പോലെ അവനെ നാം ഭ്രാന്തനെന്നു സങ്കല്പിക്കുന്നു!

നാം ചെയ്യുന്നതും അനുഭവിക്കുന്നതുമെല്ലാം ക്ഷണികങ്ങളാണ്. എന്നാൽ ന്യായവും സത്യവും അനശ്വരങ്ങളാകുന്നു. അധർമ്മങ്ങളും വ്യാജങ്ങളും താൽക്കാലികങ്ങളായ

സുഖാഭാസങ്ങളെ ജനിപ്പിക്കുമെങ്കിലും, ക്ഷണഭംഗുരങ്ങളാണ്. ധൎമ്മാനുസരണത്തിൽ അനേകക്ലേശങ്ങൾ നേരിട്ടാലും പരിണാമത്തിൽ ഗുണമല്ലാതെ വരികയില്ല. ഈ കഷ്ടപ്പാടും ധൎമ്മാഭിവൃദ്ധിക്കായി നാം സഹിക്കേണ്ടതാണ്. കോപം, അസൂയ, ഡംഭം, മുതലായ ദോഷങ്ങൾ ജ്ഞാനപ്രകാശബാധകങ്ങളാകുന്നു. ദുഷിച്ചജലം കെട്ടിനില്ക്കുന്ന കുളങ്ങളും കല്ലുകളും ചിറകളുമെല്ലാം പ്രവാഹകാലത്തിൽ മാറിപ്പോകുന്നതുപോലെ, ജ്ഞാനപ്രവാഹത്തിൽ ഈ ദുൎഗ്ഗുണങ്ങൾ നീങ്ങിപ്പോകും. ജ്ഞാനശക്തി എവിടെനിന്ന് ഉത്ഭവിക്കുന്നു? സൎവ്വാന്തൎയ്യാമിസ്വരൂപനായ ഭഗവാന്റെ മാഹാത്മ്യം, മനുഷ്യരുടെ ബുദ്ധിയിൽ കൂടി പ്രവഹിക്കുന്നതാകുന്നു. ഈ ജ്ഞാനത്തിലാണ് ലോകം സ്ഥിതിചെയ്യുന്നത്. ജ്ഞാനങ്ങളിലേക്ക് ഉത്തമമായിട്ടുള്ളതു ധൎമ്മജ്ഞാനമാകുന്നു. ഇതാണ് സൎവ്വത്തിന്റെയും രഹസ്യം. മേഘങ്ങൾക്കു മേൽ മേഘങ്ങൾ എങ്ങിനെയോ, ഹിമത്തിന്മേൽ ഹിമമെങ്ങിനെയോ, വായുമണ്ഡലത്തിൽ അണ്ഡജങ്ങളെങ്ങിനെയോ, സൂൎയ്യചക്രത്തിൽ ഗ്രഹങ്ങളെങ്ങിനെയോ, അതിൻവണ്ണം, ജ്ഞാനശക്തിയിലാണ് ജനസമുദായങ്ങളും അവയുടെ സകല ഏൎപ്പാടുകളും സ്ഥിതിചെയ്യുന്നത്.

എം. രാജരാജവൎമ്മരാജാ എം. ഏ., ബി. എൽ.

---

## ജീവശാസ്ത്രം. *

## (BIOLOGY)

ജീവനുള്ള സകല വസ്തുക്കളെയും പററി പ്രതിപാദിക്കുന്നതാണ് ജീവശാസ്ത്രം (Biology) ജീവിയെന്നും നിൎജ്ജീവിയെന്നും രണ്ടു വകുപ്പുകളിലായിട്ടാണ് ജഗത്തിലുള്ള സ

* മിസ്റ്റർ പി. ഏ. ഡേവിസ് തൎജ്ജമചെയ്തതാണ്.

കല വസ്തുക്കളും സ്ഥിതിചെയ്യുന്നത്. അതായതു, ജന്തു സസ്യജാലങ്ങളെ ഒഴിച്ചുള്ളവയെല്ലാം നിർജ്ജീവവസ്തുക്കളാണെന്ന ആദ്യമേതന്നെ പറയാം. ജന്തുക്കളിലെല്ലാം ജീവനുണ്ടെന്നുള്ളതു, സന്ദേഹമെന്യേ, ആരും സമ്മതിക്കും. സസ്യങ്ങൾക്കും ഇപ്രകാരം ജീവനുണ്ടോ എന്നു തീൎച്ചപറയുന്നതിൽ ശങ്കയും വരാം.

സസ്യങ്ങൾക്കും ജീവനുണ്ടെന്നതിനു വല്ല ലക്ഷ്യങ്ങളുമുണ്ടോ? ജന്തുക്കളെപ്പോലെ അങ്ങുമിങ്ങും അവ ചരിക്കുന്നില്ല. നേരെ മറിച്ച്, ഒരേസ്ഥാനത്തുതന്നെ പ്രായേണ നില്ക്കുന്നു. സ്പൎശിച്ചാൽ അവ ഗ്രഹിക്കുന്നില്ല. നാം ഒരു മരം മുറിക്കുന്നതായാൽ, വേദന സഹിക്കുന്നതായി യാതൊരു ലക്ഷ്യവും അതു കാണിക്കാതെകണ്ടു, കല്ലുപോലെ നിലത്തു പതിക്കുന്നു.

ഇങ്ങിനെയാണെങ്കിൽ എന്തുകൊണ്ടാണ് സസ്യങ്ങൾക്കു ജീവനുണ്ടെന്നു നാം പറയുന്നത്? ഒരു കല്ലിനെക്കാളും എന്തു വിശേഷമാണ് അവയ്ക്കുള്ളത്? പകലിനും അന്ധകാരത്തിനും മദ്ധ്യേയുള്ള പിളപ്പ് എത്രമാത്രമോ, അത്രതന്നെ വിസ്താരമുണ്ട് ഒരു ചെടിക്കും ഒരു ശിലയ്ക്കും മദ്ധ്യേയുള്ള പിളപ്പെന്നു ജീവശാസ്ത്രജ്ഞന്മാർ കല്പിക്കുന്നു.

ഇത് ആലോചിക്കുമ്പോൾ 'ജീവൻ' എന്നത് എന്താണെന്നൊരു ചോദ്യം ഉള്ളിൽ അങ്കുരിക്കുന്നു. എങ്കിലും, അതെന്താണെന്ന് ആരും ഇതേവരെയും ശരിയായി വിവരിച്ചിട്ടില്ല. ഏതെല്ലാം വസ്തുക്കളുടെ സംഘടനത്താലാണ് അത് ഉണ്ടാവുന്നതെന്നു ഗ്രഹിക്കുന്നതിന്, അതിനെ പരിഗ്രഹിപ്പാൻ നമ്മാൽ സാധിക്കയില്ല. എന്നിരുന്നാലും, ജീവൻ എന്തെന്നു നമുക്ക് അറിയാം. നമ്മിൽ അതു വ്യാപരിക്കുന്നുവെന്നു നമുക്കുതന്നെ അറിയാം, അന്യരിൽ വ്യാപരിക്കുന്നുവെന്നുള്ളത് അതിന്റെ ലക്ഷണങ്ങൾകൊണ്ടും അറിയാം. ഈ ലക്ഷണങ്ങൾ എവ?

തങ്ങൾതന്നെ വളരുന്നതിനും, സ്വജാതിയെ ഉല്പാദിപ്പിച്ചു വർദ്ധിപ്പിക്കുന്നതിനുമുള്ള ശക്തി, ജീവജാലത്തിനു പ്രത്യേകമുണ്ട്. നാം പാകിയ ഒരു വിത്തിന്റെ സ്ഥാനത്തു, കുറെനാൾ കഴിഞ്ഞു, അതിൽനിന്നും ഒരു ചെറിയ മുള ഉത്ഭവിച്ചുകാണാം. അതിനുവേണ്ട പോഷകസാധനങ്ങൾ ആ വിത്തിൽനിന്നും, പുറമെ വായുവിൽനിന്നും മറ്റും ശേഖരിച്ചു, ദിനംപ്രതി മേല്പോട്ടു വളരുകയും, നാലുപാടും ചെറിയ കൊമ്പുകളെ വ്യാപിപ്പിക്കുകയും ചെയ്തു, ഒടുവിൽ വലിയൊരു വൃക്ഷമായിത്തീരുന്നു. അനന്തരം ഈ മരം പൂക്കളെ ധരിക്കുന്നു. ഇവകളിൽ കായകൾ ഉണ്ടാകുന്നു. ഇവ, തങ്ങളുടെ മാതൃ, മാതൃതരുവിനു സമമായ അന്യതരുക്കൾക്കു കാരണങ്ങളാകുന്നു. ഈ അവസ്ഥതന്നെ, സൂക്ഷിച്ചാൽ, ജന്തുക്കളുടെ മദ്ധ്യേയും കാണാം.

ഉദാഹരണമായി, ഒരു കോഴിക്കുഞ്ഞിനെത്തന്നെ എടുക്കാം. അതൊരു ചെറിയ പാവയാണ്. അതു തീററിയും തിന്നു പ്രായപൂർത്തിയിലുളവാകുന്ന വലിപ്പത്തെ പ്രാപിക്കുന്നു. പിന്നീടു മുട്ടകൾ ഇടുന്നു. ഇവ, തക്കതായ ചില വ്യവസ്ഥകളുടെ ഫലമായി വെളിയിൽ വിരിഞ്ഞിറങ്ങുന്നു. അനന്തരം ഈ കുഞ്ഞുങ്ങൾ ക്രമത്തിൽ, തള്ളയുടെ സാദൃശ്യത്തിലായിത്തീരുകയും ചെയ്യുന്നു. ജന്തുക്കൾക്കും സസ്യങ്ങൾക്കുമേ ഈ അവസ്ഥ കാണുന്നുള്ളൂ. അതുമൂലം നാം അവയെ 'ജീവിക'ളെന്നുവിളിക്കുന്നു. മററു പുറമെയുള്ള വസ്തുക്കൾക്കു ഈ ഗുണങ്ങളില്ലായ്കയാൽ അവയെ നാം 'നിർജ്ജീവിക'ളെന്നും സങ്കല്പിക്കുന്നു. ജീവനു 'ഹാനി' വന്നുകൂടുന്നതോടുകൂടി, ജന്തുക്കളുടെയായാലും സസ്യങ്ങളുടെയായാലും, സകലജീവവ്യാപാരങ്ങളും നിലയ്ക്കുന്നു. ഈ പതനമാകുമ്പോൾ ചൈതന്യവസ്തുക്കൾക്കും അചേതനങ്ങൾക്കും തമ്മിൽ വ്യത്യാസം യാതൊന്നുമില്ല.

ഇനി ചിന്തിക്കേണ്ടതു ജന്തുക്കളും സസ്യങ്ങളും ഏതു വിധത്തിലാണ് തങ്ങളെത്തന്നെ പോഷിപ്പിക്കുന്നതെന്നാ

ണ്. അംഗാരം (Carbon) അമ്ലജനകം (Oxygen) ജലജവാതും (Hydrogen) ലവണവായു (Nitrogen) എന്ന് പ്രധാനമായി നാലു മൂലപദാർത്ഥങ്ങളുടെ (Elements) സംയോഗംകൊണ്ടാണ് ഈ രണ്ടു ജീവിവർഗ്ഗങ്ങളും ഉണ്ടായിരിക്കുന്നത്. അങ്ങിനെയാണെങ്കിൽ, അവയുടെ പോഷണദ്രവ്യങ്ങളും ഈ നാലു ധാതുക്കളും ചേർന്ന സാധനങ്ങളാണെന്നനുമാനിക്കാം. പരമാർത്ഥവും അതുതന്നെയാണ്. എങ്കിലും, ജന്തുക്കളും സസ്യങ്ങളും ഒരേമാതിരിയിലുള്ള സാധനങ്ങൾ വഴിയായി, ഈ ധാതുക്കളെ അകമെ കൈക്കൊള്ളുന്നില്ല. അതായത്, ഈ രണ്ടു വർഗ്ഗങ്ങളുടേയും ആഹാരസ്വീകരണരീതി ഒന്നുതന്നെയല്ല എന്നാണ്.

ജന്തുക്കൾ എങ്ങിനെയാണ് 'ഭക്ഷിക്കുന്ന'തെന്ന് ആദ്യം ആലോചിക്കാം. മുൻപറഞ്ഞ പോഷകധാതുക്കൾ ചേർന്ന ദ്രാവകങ്ങളോ, കട്ടിയുള്ള സാധനങ്ങളോ ആണ് അവയുടെ ഭക്ഷണം. ഇതു ശരീരത്തിന്റെ അംഗമായ്ത്തീരുന്നതിനുമുമ്പ്, ഉള്ളിൽചെന്നു ദഹിക്കേണ്ടിയിരിക്കുന്നു. ഇതിന്റെ ഫലമായി, തീയിലിരിക്കുന്ന തകരത്തിൽനിന്നു കറയെല്ലാം അകലുന്നതുപോലെ, ഭക്ഷണദ്രവ്യങ്ങളിൽനിന്നും, പോഷകങ്ങളല്ലാത്തവ അകലുന്നു.

ജന്തുക്കൾക്കു ഭക്ഷണം എന്തിനാണ് എന്ന് ഒരു ചോദ്യം വരാം. അവയുടെ ശരീരത്തിൽ സദാ ക്ഷയം സംഭവിച്ചുകൊണ്ടിരിക്കുന്നുവെന്നാണ് ഇതിന്റെ ഉത്തരം. ജന്തുക്കൾ പൊതുവെ ചൊടിപ്പുള്ളവയാകയാൽ, ഈ ചൈതന്യത്തിനു കാരണമായി, സദാതന്നെ തങ്ങളിൽ ഒരു ശക്തി (Energy) സ്ഥിതിചെയ്യുന്നത് അത്യാവശ്യമാണ്. ഈ ശക്തിയെ (Energy) അവ തങ്ങളുടെ ശരീരത്തിൽ സംഭരിച്ചുവയ്ക്കുകയും ചെയ്യുന്നു. ഇങ്ങിനെ സംഭരിക്കുന്നതു ഭക്ഷണസാധനങ്ങളിൽനിന്നാണ്. അതിനാൽ അതാതുദിവസത്തിൽ ഉള്ള 'വേല'ക്കു വേണ്ട ശക്തിക്കു, തീറ്റി എന്നത് അവയ്ക്ക് ആവശ്യമാകുന്നു.

ഖനപദാർത്ഥങ്ങൾ (Solid food stuffs) സസ്യങ്ങൾ

ക്ക് ആഹാരസാധനങ്ങളായ്ത്തീരുന്നില്ല. ദ്രാവകങ്ങളും, വായുമയവുമായ (gaseous) സാധനങ്ങളാണ് അവയ്ക്ക് ആഹാരം. ഇവയിൽനിന്ന് അവ, അംഗാരം (Carbon) അമ്ലജനകം (Oxygen) ജലജവായു (Hydrogen) ലവണവായു (Nitrogen) എന്നീ മൂലധാതുക്കളെ നേടുന്നു. മേൽപറഞ്ഞതിൽ ഒടുവിലെ ൩ ധാതുക്കളെയും, വേരുകൾവഴിയായി നിലത്തു നിന്നത്രെ അവ ഗ്രഹിക്കുന്നത്. നിലത്തിൽനിന്ന് അവ ജലത്തെ വലിച്ചെടുക്കുന്നു. ജലത്തിൽ, അമ്ലജനകം, ജലജവായും, ഇവ രണ്ടുമുണ്ട്. ഇതുകൂടാതെ ലവണവായുചേർന്ന മറ്റു ചില സാധനങ്ങളും ഇതിൽ കലർന്നിട്ടുണ്ട്.

'അംഗാരം' എന്നതു സസ്യങ്ങൾക്കു കൂടിയേതീരു. ഇതിനെ അവ ചമച്ചെടുക്കുന്നരീതി കുറെ രസകരവുമാണ്. അംഗാരാമ്ലവായു (Carbonic acid gas) എന്നു, ഒരു വസ്തു വായുവിൽ എപ്പോഴുമുണ്ട്. ഇതൊരു മിശ്രമാണ്. ഇതിൽ അംഗാരവും, അമ്ലവായുവും (Oxygen) അടങ്ങിട്ടുണ്ട്. ഇതിനെ ഉള്ളിലേക്കു സ്വീകരിച്ചു, രണ്ടു മൂലധാതുക്കളെയും വേറെയാക്കുന്നതിനുള്ള ശക്തി, സസ്യങ്ങൾക്ക് ഒന്നു വേറെതന്നെയാണ്. അംഗാരത്തെ സ്വന്ത ഉപയോഗത്തിനായി അവ ഉള്ളിൽ ശേഖരിച്ചു, അമ്ലവായുവിനെ (Oxygen) വായുവിലേക്കുതന്നെ വിടുകയും ചെയ്യുന്നു. ഈ വേർതിരിവ് വരുത്തിക്കൂട്ടുന്നതിൽ അവയെ സഹായിക്കുന്നതിനു വേറെ ഒരു വസ്തുവുമുണ്ട്. അതിന്റെ നിറം പച്ചയാണ്. സസ്യങ്ങൾക്കു സ്വതേയുള്ള പച്ചനിറത്തിന് ഇതാണ് കാരണം. എങ്കിലും ഈ വേർതിരിവുവരുത്തുന്നതിനുള്ള ശക്തി സൂര്യപ്രകാശമുള്ളപ്പോഴെ സസ്യങ്ങൾക്ക് ഉണ്ടാകയുള്ളൂ. അതിനാലാണ്, മൂടലിൽ നട്ട ചെടി തഴയ്ക്കാതെ കണ്ടിരിക്കുന്നത്. സൂര്യകിരണങ്ങൾ വേണ്ടുവണ്ണം തങ്ങളുടെ ഇലകളിൽ തട്ടാതെ അവ പുഷ്ടിപിടിക്കുകയില്ല.

മേൽ കാണിച്ചതിൽനിന്നു കാർബൺ, (Carbon) ഓക്സിജൻ, (Oxygen) ഹൈഡ്രജൻ, (Hydrogen) നൈട്രൊജൻ (Nitrogen) എന്ന ൪ മൂലധാതുക്കളെയും സ്വീക

രിക്കുന്നതിൽ പ്രാണിവർഗ്ഗം ഒരു രീതിയേയും, സസ്യവർഗ്ഗം മറ്റൊരുരീതിയേയും അനുകരിക്കുന്നുവെന്നുകാണാം. ദഹനമെന്നതു ചെടികൾക്കാവശ്യമില്ല. കാരണം, അത്രയും ലഘുതരപദാർത്ഥങ്ങളാണ്, വേരുകൾ വഴിയായി ചെല്ലുന്ന അവയുടെ ഭക്ഷണദ്രവ്യങ്ങൾ. എന്നാൽ ജന്തുവർഗ്ഗം ഈ ധാതുക്കളെ ചവയ്ക്കുന്നതു ലഘവങ്ങളല്ലാത്ത ഘനപദാർത്ഥങ്ങളിൽനിന്നു, (Complex Solid Food Stuffs) തന്നെതന്നെയാണ്. അതാണ് അവയ്ക്കു ദഹനം ആവശ്യമായത്.

ഇനിയും ആലോചിക്കേണ്ടതു, പ്രാണിവർഗ്ഗത്തിന് ആഹാരമായ ഘനപദാർത്ഥങ്ങൾ എവിടെനിന്നു വരുന്നുവെന്നാണ്. അത് ഏതുകൊണ്ടു നോക്കിയാലും, സസ്യങ്ങളിൽനിന്നുതന്നെയാണ്. ഇവ, മുൻപറഞ്ഞ നാലു മൂലധാതുക്കളെയും ചേർത്തുംകൊണ്ടു ഘനപദാർത്ഥങ്ങളെ ഉണ്ടാക്കുന്നു. ഇങ്ങിനെ സസ്യങ്ങൾ ഉണ്ടാക്കിത്തീർത്ത സാധനങ്ങളെ ജന്തുക്കൾ ഭക്ഷിക്കയും ചെയ്യുന്നു.

ഇതുകൂടാതെ വേറൊരുവിധത്തിലും സസ്യങ്ങൾ നമുക്കുപകാരപ്രദങ്ങളാകുന്നു. അംഗാരാമ്ലബാഷ്പത്തിൽനിന്ന് അവ അമ്ലജനകത്തെ വേർതിരിച്ചു, തിരികെ വായുവിങ്കലേക്കുതന്നെ വിട്ടയക്കുന്നുവെന്നു നാം കണ്ടുവല്ലൊ. നമ്മുടെ ജീവസന്ധാരണത്തിന് അംഗാരവും അത്യാവശ്യമാണ്. നാം സദാ ഉള്ളിലേക്കു വായുവിനെ ശ്വസിച്ചുകൊണ്ടിരിക്കുന്നു. ഇതു വായുവിൽ അധിവസിക്കുന്ന അമ്ലജനകത്തിനായിട്ടാണ്. നമ്മുടെ ശരീരത്തിൽ സംഭരിതമായിരിക്കുന്ന ശക്തിക്ക് ഈ അമ്ലജനകം 'അയവു' കൊടുക്കുന്നു. ഈ ശക്തിയെ നമുക്കു പലതരം വേലകൾക്കുപകരിക്കാം. അതുകൊണ്ട് ഈ ശക്തിയുടെ ഭണ്ഡാരത്തിന് ഓക്സിജൻ ഒരു താക്കോലാണെന്നു നമുക്കു പറയാം. അയഞ്ഞുവരുന്നതോടുകൂടി, അംഗാരാമ്ലവായു, ($Co_2$) മൂത്രം (Urine) ഇത്യാദിവസ്തുക്കൾ ഉണ്ടായിത്തീരുകയും, ഇവ നമ്മുടെ ശരീരത്തിനു യാതൊരുപകാരവുമില്ലാത്തതിനാൽ വെളിക്കു ത്യജിക്കപ്പെടുകയും ചെയ്യുന്നു.

നാം നിശ്വസിക്കു(Expire)മ്പോഴൊക്കെയും, അംഗാരാമ്ലവായുവിനെ വായുവിലേക്കുവിടുന്നു. ഇങ്ങിനെ മലിനമായ്പ്പോകുന്ന വായുവിനെ ശുദ്ധീകരിപ്പാൻ നിവൃത്തിമാർഗ്ഗമില്ലാഞ്ഞാൽ അത് ആകെ ദുഷിക്കുന്നതിനും, ശുദ്ധവായുവില്ലാതെ നാം ശ്വാസംമുട്ടി മരിക്കുന്നതിനും ഇടവരും. ഇപ്രകാരം വായുവിൽനിന്ന് അംഗാരാമ്ലവായുവിനെ നീക്കംചെയ്യുന്നതായ ഈ ശുദ്ധീകരണജോലിയെ നിർവ്വഹിക്കുന്നതു സസ്യങ്ങളാണ്. എന്നാൽ, സസ്യങ്ങളെ സംബന്ധിച്ചിടത്തോളം, ഇതൊരു വെറും ശുദ്ധീകരണജോലിമാത്രമല്ല. കാരണം, തങ്ങളുടെ ജീവസന്ധാരണത്തിനുതന്നെ അംഗാരാമ്ലവായു അവയ്ക്ക് അത്യന്താവശ്യമാണ്. എന്നാൽ അംഗാരം (C) മാത്രമേ അവ അതിൽനിന്നും പരിഗ്രഹിക്കുന്നുള്ളൂവെന്നതു നാം മുമ്പു കണ്ടുവല്ലോ.

അനന്തരം, അമ്ലവായുവിനെ (O) വായു വഴിയായി നമുക്ക് അവ ദാനംചെയ്യുന്നു. അതുകൊണ്ടു ചുരുക്കിപ്പറഞ്ഞാൽ, നാം സസ്യങ്ങളുടെ ഉപകാരത്തിനായി അവയ്ക്കു അംഗാരാമ്ലത്തെയും, അവ നമുക്കായി, നമുക്കു വേണ്ടുന്ന അമ്ലവായുവിനെയും, സകല ഭക്ഷണപദാർത്ഥങ്ങളെയും ദാനംചെയ്യുന്നു. ഇങ്ങിനെ സസ്യങ്ങളും പ്രാണികളും പരസ്പരം ആശ്രയിച്ചുനില്ക്കുന്നവെന്നു തെളിയുന്നു. മൃഗങ്ങളെക്കൂടാതെ സസ്യങ്ങൾക്കും, സസ്യങ്ങളെക്കൂടാതെ മൃഗങ്ങൾക്കും ജീവിക്കുക അസാദ്ധ്യമാണ്.

കരയ്ക്കും വെള്ളത്തിലുമായിട്ടാണ് ജീവജന്തുക്കളുടെ അധിവാസം. ജലജന്തുക്കളിൽ ചിലതു ശുദ്ധജലത്തിലും, ചിലതു ലവണജലത്തിലും വസിക്കുന്നു. 'തവളകൾ' മുതലായ ചില ജീവികളെ ഒഴിച്ച്, ഒരു ജന്തുവിനുതന്നെ കരയിലും വെള്ളത്തിലും ഒരുപോലെ അധിവാസം സാധിക്കുന്നില്ല. അപ്രകാരംതന്നെ, ശുദ്ധജലത്തിൽ കണ്ടുവരുന്ന മിക്ക ജന്തുക്കൾക്കും ആഴിയിലെ അധിവാസവും സാദ്ധ്യമല്ല. കരയിലുള്ള ജന്തുക്കളിൽ ഒരുഭാഗത്തെ, ഉയർന്നപ്രദേശങ്ങളിലേ നാം കാണുന്നുള്ളു. മറ്റൊരു ഭാഗത്തെ, താണഭൂമികളി

ല്പമേ കാണുന്നുള്ളുതാനും. ചില ജന്തുക്കൾ വാനത്തിൽ സഞ്ചരിക്കുന്നു. ഇതിനു ദൃഷ്ടാന്തം, മിക്ക ശലഭങ്ങളും, മിക്ക പക്ഷികളുമാണ്. ജന്തുക്കൾ പ്രായേണ, ശീതോഷ്ണാവസ്ഥയെ അനുസരിച്ച്, ഒരു ക്ലിപ്തമായ രീതിയിൽ, ലോകത്തിന്റെ നാനാദിഗന്തരങ്ങളിലുമായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഉഷ്ണമേഖലയിലെ ജന്തുക്കൾ, പ്രായേണ ശീതമേഖലയിൽ ജീവിക്കയില്ല. ദൃഷ്ടാന്തമായി, നാം സാധാരണ കണ്ടുവരുന്ന ആനകളെ യൂറോപ്പിൽ കാണുക എന്നത് അസാദ്ധ്യമാണ്.

ഭൂമുഖത്തു മുമ്പ് അധിവസിച്ചിരുന്ന അനവധി പ്രാണികളെയും സസ്യങ്ങളെയും നാം ഇപ്പോൾ കാണുന്നില്ല. അവയെല്ലാം കാലാന്തരംകൊണ്ടു നാശം വന്നുകൂടിയെന്നു ഭൂമിയിൽനിന്നു കുഴിച്ചെടുത്തുകൊണ്ടിരിക്കുന്ന അവയുടെ അവശിഷ്ടങ്ങളിൽനിന്നു നാം ഗ്രഹിക്കുന്നു. അസംഖ്യങ്ങളായിരുന്ന പലജന്തുക്കളുടെയും അസ്ഥികൾ കുഴിച്ചെടുത്തു കിട്ടീട്ടുണ്ട്. കല്ക്കരി എന്നതു മുമ്പു വളർന്നിരുന്ന അനവധി വൃക്ഷങ്ങളുടെയും അവശിഷ്ടമത്രേ. ഭൂമുഖത്തു സംഭവിച്ചുകൊണ്ടിരുന്ന പല അവസ്ഥാന്തരങ്ങളുടെയും ഫലമായി, ഇവ മണ്ണിൽ മൂടപ്പെട്ടു താണുപോകയും, കാലക്രമംകൊണ്ടു കല്ക്കരിയായി പരിണമിക്കയും ചെയ്യുന്നു.

പ്രാണികലത്തിന് ആധാരമായ 'ജീവൻ' എന്നതു എന്നാണ് ഉത്ഭവിച്ചതെന്നു കൃത്യമായി ആർക്കും പറഞ്ഞുകൂടാ. ഇന്നപ്പോളെന്നു ഗണിക്കാൻ കഴിയാത്ത ഒരു കാലത്ത് ഉത്ഭവിച്ചുവെന്നും, അതുമുതൽ അഭംഗുരമായി ഇന്നും തുടർന്നുകൊണ്ടിരിക്കുന്നുവെന്നുമേ പറഞ്ഞുകൂടൂ. എങ്കിലും, അത് ഏറ്റവും ചെറിയതും ലഘുക്കളുമായ ജീവികളിൽ ആണ് ആദ്യമായി ആരംഭിച്ചതെന്നും, അവയിൽനിന്നും അനേക കാലങ്ങൾകൊണ്ടു വലിയവയും 'അടിക്കടി' വിഷമമായവയുമായ (More & more Complex) ജന്തുക്കൾ പ്രകൃത്യാ ഉണ്ടായിട്ടുള്ളതാണെന്നും നമുക്കു നിശ്ചയിക്കാം. അതിന്റെ ഫല

മായിട്ടാണ് ഇപ്പോൾ നമ്മുടെ ഭൂഗോളത്തിൽ നാനാതരത്തിൽ അസംഖ്യം ജന്തുക്കളെ നാം കാണുന്നത്. ഇപ്രകാരം, മുമ്പു ജീവിച്ചിരുന്നവയും, ഇപ്പോൾ 'കലമററതിവന്നു'പോയവയുമായ ജന്തുക്കളിൽ പലതും, തങ്ങളുടെ പിൻഗാമികളായി ഇക്കാലത്തു സന്തതികളെ ശേഷിപ്പിച്ചിട്ടില്ല.

ജീവനുള്ളവയിൽനിന്നല്ലാതെ ജീവികൾ ഉണ്ടാകയില്ല എന്ന വലിയ ന്യായവുംകൂടെ ഇവിടെ പറയാം. ഇതു പരിശോധനചെയ്തു (Experimentally) കണ്ടറിഞ്ഞിരിക്കുന്നവനുള്ളതു ജീവശാസ്ത്രത്തിലുള്ള ഒരു തത്വമാണ്. അചേതനവസ്തുവിൽനിന്നു ചൈതന്യവസ്തുവുണ്ടാകയെന്നത് അസാദ്ധ്യമാണ്. എങ്കിലും, ജനങ്ങളിൽ പരക്കെയുള്ള വിശ്വാസം അതു സാദ്ധ്യമാണെന്നാണ്. പുഴുക്കളെ ഉണ്ടാക്കുന്നത് അഴുകുന്ന സാധനങ്ങളാണെന്ന് അവർ വിശ്വസിക്കുന്നു. ഇത് എത്രതന്നെ വിശ്വസിനീയമെന്നു തോന്നിയാലും, പരമാർത്ഥം അങ്ങിനെയല്ല. എന്നാൽ, ഇവ ഉത്ഭവിക്കുന്നത് അഴുകുന്ന സാധനങ്ങളിൽനിന്നല്ലെന്നും, നേരെമറിച്ച്, അദൃശ്യമായ പല ചെറിയ മുട്ടകളിൽനിന്നാണെന്നും, ഈ മുട്ടകൾ അവിടെ ഇടുന്നത് അവിടെ വന്ന് അധിവസിക്കുന്ന പലതരം ഈച്ചകളാണെന്നുമുള്ള പരമാർത്ഥം ഇക്കാലത്തു നമുക്കു മനസ്സിലാകാം.

ഈ സംഗതിയെക്കുറിച്ച് ഒരു കാലത്തു വളരെ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിരുന്നു. അതിന്റെ ഫലമായി, പലരും പല പരീക്ഷകളും തുടരെത്തുടരെ കഴിക്കുന്നതിനിടയായി. അതുമൂലം മുമ്പുണ്ടായിരുന്ന അഭിപ്രായങ്ങളെല്ലാം അടിസ്ഥാനമററവയെന്നു തെളിഞ്ഞു. അതിന്റെ ഫലമായി, നിർജ്ജീവിയിൽനിന്നു ജീവി ഉണ്ടാകുന്നതല്ലെന്നുള്ള ജീവശാസ്ത്രതത്വം വെളിപ്പെട്ടു. ഇവരണ്ടിനും തമ്മിൽ അത്രക്കു വലിയ ഒരു പിളർപ്പുണ്ടെന്നും നമുക്കു മനസ്സിലായി. ചൈതന്യവസ്തുക്കളിൽ നിന്നേ ചൈതന്യവ

സ്ഥലങ്ങളുണ്ടാകാവു. അതായതു, ജീവനത്രെ ജീവനു ഉല്പത്തിസ്ഥാനം, എന്നു തെളിയിക്കയും ചെയ്തു.

ജോർജ്ജ് മത്തായി എം. എ.

---

# നമ്മുടെ കൃഷിപരിഷ്കരണം.*

കൃഷിപരിഷ്കരണത്തെപ്പറ്റി പ്രസംഗിക്കുന്നതിനു മുമ്പായി, ഇന്നു നാം ഇവിടെ കൂടാനിടയായ സംഗതിയെപ്പറ്റി രണ്ടു വാക്കു പറയുന്നതു അനുചിതമായിരിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. പ്രജകളുടെ ക്ഷേമത്തിലും അഭിവൃദ്ധിയിലും നിരന്തരതാല്പര്യമുള്ള നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സുകൊണ്ടു പ്രജാസഭ ഏൎപ്പെടുത്തീട്ടു ഇപ്പോൾ അഞ്ചുകൊല്ലം കഴിഞ്ഞിരിക്കുന്നു. എങ്കിലും ഇപ്പോൾ ആദ്യമായിട്ടാണ് എനിക്കു പ്രജാസഭയുടെ സമ്മേളനങ്ങൾ കാണാനിടയായതു്. ഇതിനു മുമ്പ ഇതിനു നിവൃത്തി വന്നില്ലെങ്കിലും, സഭയിലെ സാമാജികന്മാർ മിക്കപേരും കൃഷിയുടെ അഭിവൃദ്ധിയിൽ താല്പര്യമുള്ളവരാണെന്നു് എനിക്കു പത്രങ്ങൾ മൂലവും പ്രജാസഭാ റിപ്പോൎട്ടുകളിൽനിന്നും മനസ്സിലായിട്ടുണ്ട്. സഭയിൽ ആണ്ടുതോറും കൃഷി സംബന്ധിച്ചുണ്ടാകുന്ന ചോദ്യങ്ങളുടെ എണ്ണവും, മാതിരിയുംകൊണ്ടുതന്നെ ഇതു തീൎച്ചപ്പെടുത്താവുന്നതാണ്. കൃഷിയുടെ അഭ്യുദയത്തിൽ താല്പര്യമുള്ള നിങ്ങൾ, രാജ്യത്തിന്റെ പല ഭാഗങ്ങളിൽനിന്നും വന്നു തലസ്ഥാനത്തു് ഒന്നിച്ചു ചേരുന്ന ഈ സന്ദൎഭംതന്നെയാണ്, കൃഷിസംബന്ധമായ ചില പ്രസംഗങ്ങൾ ചെയ്യാൻ നല്ലതായ അവസരമെന്നുദ്ദേശിച്ചു് അപ്രകാരം ചെയ്യുന്നതിന് അനുവാദം കിട്ടണമെന്നു ഞാൻ ഗ

---

* ശ്രീമൂലം പ്രജാസഭയുടെ പഞ്ചമസമ്മേളനത്തോടു സംബന്ധിച്ചു ചെയ്തതു്.

വൎമ്മെന്റിനോട് എഴുതി ചോദിക്കയും ഗവൎമ്മെന്റ് എന്റെ അപേക്ഷ അനുവദിക്കയും ചെയ്തു. അതനുസരിച്ച് ഇന്നുമുതൽ മൂന്നുനാലു ദിവസം ഇവിടെവെച്ച് കൃഷിസംബന്ധമായ ചില പ്രസംഗങ്ങൾ നടത്തുന്നതാണ്. എന്നാൽ പ്രജാസഭയോടുകൂടി ഈ പ്രസംഗങ്ങൾ അവസാനിക്കുന്നതല്ലെന്നുകൂടി ഞാൻ നിങ്ങളെ ധരിപ്പിച്ചുകൊള്ളുന്നു. നമ്മുടെ രാജ്യത്തിന്റെ പല പ്രധാന സ്ഥലങ്ങളിൽവെച്ച് അപ്പഴപ്പോൾ ഈ മാതിരി പ്രസംഗങ്ങൾ നടത്തണമെന്നാണ് ഞാൻ വിചാരിച്ചിരിക്കുന്നത്. പ്രസംഗങ്ങൾ കൃഷിക്കാരുടെ ഇടയിൽ കൃഷിശാസ്ത്രത്തെപ്പറ്റിയുള്ള അറിവുണ്ടാക്കുന്നതിലേക്കുള്ള മാൎഗ്ഗങ്ങളിൽ ഒന്നാണെന്നുള്ളതിനു സംശയമില്ലല്ലോ. ഉന്നതതരമായ കൃഷിപാഠശാലകളും കൃഷിത്തോട്ടങ്ങളും കൃഷിപരിഷ്കരണത്തിനാവശ്യമുള്ള മററനേക ഉപകരണങ്ങളുമുള്ള ജൎമ്മനി, ഇംഗ്ലണ്ടു മുതലായ രാജ്യങ്ങളിൽ കൂടിയും, നാം ഇവിടെ ആരംഭിക്കാൻപോകുന്നതുപോലെയുള്ള പ്രസംഗങ്ങൾ ധാരാളമായി നടത്തിവരുന്നുണ്ട്. എഡിൻബറോവിലുള്ള ഒരു കൃഷിപാഠശാലയിൽ ഏതാനും ആളുകളെ ഈ വിധമായ പ്രസംഗങ്ങൾക്കായിത്തന്നെ പ്രത്യേകം നിയമിച്ചിട്ടുണ്ട്. ജൎമ്മനിയിലാകട്ടെ, ഓരോ കൃഷിപാഠശാലകളിൽ, കൃഷിക്കാരെ ആണ്ടിൽ രണ്ടോ മൂന്നോ തവണ വിളിച്ചുകൂട്ടി ചില പ്രത്യേകപ്രസംഗങ്ങൾ അവിടെയുള്ള ഉപാദ്ധ്യായന്മാർ തന്നെ ചെയ്തുവരുന്നുണ്ട്. ഇതരരാജ്യങ്ങളിൽ ഈ മാതിരി പ്രസംഗങ്ങൾമൂലം കൃഷിക്കാൎക്ക വളരെ ഗുണം സിദ്ധിക്കാനിടയായിട്ടുള്ളതുകൊണ്ട് ഇവിടെയും ഈ പ്രസംഗങ്ങൾ ഗുണപ്രദമായിരിക്കുമെന്നു നമുക്ക് ആശംസിക്കാവുന്നതാണ്.

നമ്മുടെ കൃഷിപരിഷ്കരണത്തെപ്പററി പറയുന്നതായാൽ ഏറെക്കുറെ പറവാനുണ്ട്. എന്നാൽ, പ്രജാസഭയിൽ മൂന്നുനാലു മണിക്കൂർനേരം ഇരുന്നു ക്ഷീണിച്ചിരിക്കുന്ന സദസ്യരെ ഒരു ദീൎഘമായ പ്രസംഗംകൊണ്ട് ഇനിയും ബുദ്ധിമുട്ടിക്കണമെന്ന് എനിക്ക് ഉദ്ദേശമില്ല. അതിനാൽ കൃഷി

പരിഷ്കരണത്തെപ്പററി ഏതാനും കാൎയ്യങ്ങൾ മാത്രമെ ഞാൻ ഇവിടെ പ്രസ്താവിക്കുവാൻ ശ്രമിക്കുന്നുള്ളു. കൃഷിപരിഷ്കരണത്തിന് ആദ്യമായി നാം അറിയേണ്ടതു നമ്മുടെ ഇപ്പോഴത്തെ കൃഷിയിൽ വല്ലതും തകരാറുകളുണ്ടോ എന്നും, ഉണ്ടെങ്കിൽ അവ ഏതെല്ലാമെന്നും, അവയെ ഏതു പ്രകാരത്തിൽ മാററാമെന്നും ആണ്.

ഈ കാൎയ്യങ്ങളെപ്പററിയാകുന്നു ഞാൻ ഈ പ്രസംഗത്തിൽ പ്രധാനമായി പ്രസ്താവിക്കുവാൻ പോകുന്നത്. ഇതോടുകൂടി കൃഷിക്കാരുടെ ഇടയിൽ സംഘടിപ്പിനുള്ള ആവശ്യകതയെപ്പററിയും കുറച്ചു വിസ്തരിക്കണമെന്നു വിചാരിച്ചിട്ടുണ്ട്. ഈ വിഷയങ്ങളെപ്പററി വളരെ സംക്ഷിപ്തമായിട്ടു മാത്രമെ ഇവിടെ വിവരിക്കുവാൻ നിവൃത്തിയുള്ളു. പക്ഷെ ഇവയിൽ ഓരോന്നിനെപ്പററിയും പ്രത്യേകപ്രസംഗങ്ങളുണ്ടാകുമെന്നുള്ളതുകൊണ്ട് ഇത് ഇനി വരാൻ പോകുന്നവയുടെ ഒരു മുഖവുരയായിട്ടു മാത്രമെ ഗണിക്കപ്പെടുവാൻ പാടുള്ളു.

ശാസ്ത്രീയമായ കൃഷിയെപ്പററി വൎത്തമാനപത്രങ്ങളിൽ നിന്നു മാത്രം അറിഞ്ഞിട്ടുള്ളവരുടെ അഭിപ്രായത്തിൽ, തിരുവിതാംകൂറിലെ കൃഷിസമ്പ്രദായങ്ങൾ ഏററവും നികൃഷ്ടവും, ശാസ്ത്രീയതത്വങ്ങൾ കൊണ്ട് ഇവയെല്ലാം ഏറെക്കുറെ നന്നാക്കാവുന്നവയുമാകുന്നു എന്നാണ്. പരദേശ പത്രങ്ങളിലോ, മററു രാജ്യങ്ങളിലോ, രീതി അനുസരിച്ച് എഴുതീട്ടുള്ള പുസ്തകങ്ങളിലൊ കാണുന്നതെല്ലാം നമ്മുടെ രാജ്യത്തേക്കും യോജ്യമായിരിക്കുമെന്നു വിചാരിക്കുന്നതു ശരിയായിട്ടുള്ളതല്ല. എന്നുമല്ല, കൃഷിക്കു മുഖ്യമായിട്ടുള്ളതു പരിചയമാണ്. പരിചയംകൊണ്ടുണ്ടാകുന്ന അറിവു ശാസ്ത്രസിദ്ധമായ അറിവിനെക്കാൾ വളരെ വിലയേറിയതും ഉപയോഗമുള്ളതുമാണ്. തിരുവിതാംകൂറിലെ കൃഷിക്കാൎക്കു പരിചയംകൊണ്ടുള്ള അറിവില്ലെന്നു യാതൊരുത്തരും വാദിക്കുകയില്ല. അനേകം ശതവൎഷമായി ഈ തൊഴിലുകൊണ്ടു മാത്രം നിത്യവൃത്തി കഴിച്ചുവരുന്ന നാം മററനേകം രാജ്യക്കാരെ അപേക്ഷി

ച്ച്, ഏറ്റവും ഉപരിയായ ഒരു സ്ഥാനത്തിൽ സ്ഥിതിചെയ്യുന്നു. എന്നാൽ നമ്മുടെ കൃഷിക്കാൎക്കു ശാസ്ത്രീയമായ അറിവ് അധികമായി ഇല്ലാത്തതിനാൽ, അവരുടെ പരിചയത്തിന്റെ പൂൎണ്ണഫലം അവൎക്ക് അനുഭവിക്കാനിടയാകുന്നില്ല. ഇക്കാലത്തു, പരിചയവും ശാസ്ത്രവും ഒന്നിച്ചു ചേൎന്നാൽ മാത്രമേ കൃഷിയിൽനിന്നു തക്കതായ ആദായം കിട്ടുകയുള്ളൂ. അതുകൊണ്ടു നമ്മുടെ കൃഷിക്കാർ ആവശ്യമുള്ളയിടത്തു ശാസ്ത്രീയതത്വങ്ങളെ നടപ്പിൽ കൊണ്ടുവരുന്നതായിരുന്നാൽ, അവൎക്കു തന്മൂലം കൂടുതൽ ആദായം കിട്ടുകയും ഉത്തരോത്തരം രാജ്യത്തിന്റെ അഭിവൃദ്ധിക്കു കാരണമായി തീരുകയും ചെയ്യുന്നതാണ്.

നമ്മുടെ മുഖ്യമായ ആഹാരസാധനം അരിയാണല്ലോ. നമ്മുടെ സംസ്ഥാനത്തിലുള്ള ൩൦ ലക്ഷം ആളുകൾക്കാവശ്യമുള്ള നെല്ല് ഇവിടെ ഉണ്ടാകാത്തതിനാൽ ഏകദേശം ൨൫ ലക്ഷം ഉറുപ്പായുടെ അരിയും നെല്ലും നാം അന്യരാജ്യങ്ങളിൽനിന്ന് ഇറക്കുമതി ചെയ്യുന്നുണ്ട്. രാജ്യത്തിൽ ചില സ്ഥലങ്ങളിൽ നെല്ലു കൃഷി ക്ഷോഭാധീനമായിട്ടാണ് കാണുന്നത്. നെൽകൃഷിക്കു നമ്മുടെ ചില കൃഷിക്കാർ ചെയ്യുന്നതുപോലെ പ്രയത്നം, മറ്റൊരു രാജ്യക്കാരും ഒരു കൃഷിക്കും ചെയ്യുന്നതായി എനിക്കറിവില്ല. എന്നാൽ എല്ലാ നെൽകൃഷിക്കാരും ഇപ്രകാരം പ്രയത്നിച്ചു എന്നു വരികിൽ നാം ഇപ്പോൾ ഇറക്കുമതി ചെയ്യുന്ന തുകയ്ക്കു വളരെ കുറവുണ്ടാകുമായിരുന്നു. നെൽകൃഷിക്കു പ്രയത്നിക്കുന്നതോടുകൂടി മറ്റുള്ള കൃഷികളിലും പ്രത്യേകം ശ്രദ്ധവെയ്ക്കേണ്ടതാകുന്നു. നല്ലപോലെ വേല ചെയ്യുന്നതായിരുന്നാൽ, തെങ്ങുകൃഷിയിൽ നെൽകൃഷിയെക്കാൾ ആദായം കിട്ടുന്നതാണ്. ഇതു കൃഷിക്കാൎക്കുതന്നെ നല്ലപോലെ മനസ്സിലായിട്ടുള്ളതാണെന്നു വരികിലും, നമ്മുടെ രാജ്യത്തിലെ തെങ്ങുകൃഷി കാൎയ്യമായ രീതിയിൽ വൎദ്ധിക്കുന്നില്ല. മാറിപ്പുരയിടത്തിൽ തെങ്ങു നട്ടുകയാണെങ്കിൽ, ജന്മി ഒഴിപ്പിക്കുമ്പോൾ പൊന്നു ധാരാളം കിട്ടണമെന്നുള്ള ഉദ്ദേശത്തോടുകൂടി, "കണിയാൻ പറയ

ർ വിതച്ചതുപോലെ", തെങ്ങു നടുന്ന ആളുകളും അപൂർവ്വമല്ല. കൃഷിചെയ്യുന്ന സമ്പ്രദായത്തിലുള്ള ന്യൂനതകൾനിമിത്തവുമാണ്, ഉത്തരതിരുവിതാംകൂറിൽ തെങ്ങുകൾക്കു ഭയങ്കരമായ ഒരുതരം വ്യാധി പിടിപെട്ടിട്ടുള്ളത്. തെങ്ങുകൃഷിപോലെതന്നെ തിരുവിതാംകൂറിൽ മററനേകം സാധനങ്ങളുടെ കൃഷി പരിഷ്കരിക്കാവുന്നതായിട്ടുണ്ട്. നെല്ലുകൃഷിക്കുടാതെ, മററു സാധനങ്ങളും ഉത്തമമായി കൃഷി ചെയ്യുന്നതു രാജ്യത്തിന്റെ ഐശ്വര്യത്തിന് അത്യാവശ്യമെന്നുള്ളത് ഏവർക്കും അറിയാമല്ലൊ. ഒരു രാജ്യത്തിന്റെ അഭിവൃദ്ധി അവിടത്തെ കൃഷിയേയും വ്യവസായത്തേയും ആശ്രയിച്ചിരിക്കുന്നതാണ്. നമ്മുടെ രാജ്യത്തിൽ ഇപ്പോൾ വ്യവസായങ്ങൾ അധികമില്ലെങ്കിലും, വ്യവസായങ്ങളുണ്ടായിവരണമെങ്കിൽ കൃഷി വർദ്ധിക്കേണ്ടതാവശ്യമാണ്. എങ്ങിനെയെന്നാൽ, നമുക്കിപ്പോൾ ഒരു നെയിത്തുശാല ഏർപ്പെടുത്തണമെന്നിരിക്കട്ടെ. ഇതിലേക്കാവശ്യമുള്ള നൂലും പഞ്ഞിയും അന്യരാജ്യത്തുനിന്നു വരുത്തുന്നതിനേക്കാൾ, ഇവിടതന്നെ ഉണ്ടാക്കുന്നതു ലാഭമാണല്ലൊ. അതിനാൽ പരുത്തി ഉണ്ടാകുന്ന സ്ഥലങ്ങളിൽ പരുത്തി നട്ടുവളർത്തുന്നതു നെയിത്തുശാലകൾക്ക് ഉപകാരമാകുന്നു. അതുപോലെതന്നെ, പഞ്ചസാര നിർമ്മിക്കുന്ന ശാലകൾ ഉണ്ടാകണമെങ്കിൽ കരിമ്പു ധാരാളം നട്ടുവളർത്തണം. ഇപ്രകാരം അനേകം വ്യവസായങ്ങൾക്കാവശ്യമുള്ള സാധനങ്ങൾ കൃഷികൊണ്ടുണ്ടാകേണ്ടവയാണ്. അതിനാൽ വ്യവസായങ്ങൾ ഉണ്ടാകുന്നതിനു കൃഷിപരിഷ്കാരമത്യാവശ്യമെന്നു തെളിയുന്നു.

നമ്മുടെ കൃഷിയിലുള്ള ദോഷങ്ങളെന്തെല്ലാമെന്നു നമുക്ക് ഒരോന്നായി ആലോചിച്ചുനോക്കാം. കൃഷികാര്യത്തിൽ ആദ്യമായി ആലോചിക്കേണ്ടതു മണ്ണിന്റെ കാര്യത്തെപ്പററിയാണല്ലൊ. കൃഷിക്ക് ഉപയോഗമുള്ള മണ്ണു പലമാതിരിയുണ്ട്. മണൽതറ, വളരെ പശയുള്ള കളിമണ്ണ്, മണലും ചെളിമണ്ണുംകൂടികലർന്ന് ഇംഗ്ലീഷിൽ ലോം (Loam) എന്നു പറയുന്നമണ്ണ് ഇവകളാണ്. സകല കൃഷികൾക്കും ഏററ

വും ചേൎച്ചയായിട്ടുള്ളത് ഒടുവിൽ പറഞ്ഞ മണ്ണാണ്. ശാസ്ത്രീയമായ പരീക്ഷകൾകൊണ്ട് ഈ മാതിരി മണ്ണിന്റെ വിഭാഗങ്ങൾ സൂക്ഷ്മമായി കണ്ടുപിടിക്കാവുന്നതും അതുമൂലം ഇത്തരം മണ്ണിനെ തിരിച്ചറിയാവുന്നതുമാണ്. സാധാരണ കൃഷിക്കാൎക്ക് ഈ പരീക്ഷകൾ നടത്തുന്നതിനു നിവൃത്തിയില്ല. എന്നാൽ, ഈ മണ്ണിനെ തിരിച്ചറിയുവാൻ എളുപ്പമായ ചില സമ്പ്രദായങ്ങൾ ഇല്ലെന്നില്ല. കുറെശ്ശ നനവുള്ള മണ്ണു കൈകൊണ്ട് ഉരുട്ടിയാൽ, ഉണ്ടയായിത്തിരിക്കുന്നതായാലും, ആ ഉണ്ടയെ താഴെ ഇട്ടാൽ ചിതറാതെ ഉടഞ്ഞുവീഴുന്ന സ്വഭാവത്തോടെ കിടക്കുന്നതായാലും ആ മണ്ണു, മേൽപ്പറഞ്ഞപ്രകാരം, മണലും കളിമണ്ണുംകൂടി ചേൎന്നുണ്ടായിട്ടുള്ളതാണെന്നു വിചാരിക്കാം. ഇത്തരം മണ്ണിന്റെ നിറം ഒരു മാതിരി കറുപ്പായിരുന്നാൽ അതു് ഒന്നാന്തരം മണ്ണായി ഗണിക്കപ്പെടാം. ഈ മണ്ണിന്റെ വിട്ടും മറ്റുതരം മണ്ണിലുള്ളതിനേക്കാൾ അധികമാകയാൽ അതിൽ കാലാവസ്ഥക്കുചേൎന്നതായ സകല സാധനങ്ങളും കൃഷിചെയ്യാം. ഇപ്രകാരമുള്ള മണ്ണു തിരുവിതാംകൂറിൽ പല സ്ഥലങ്ങളിലുമുണ്ട്. മലഞ്ചെരിവുകളിലെ ഇടകളിലും, ആറ്റിൻകരകളിലും, നല്ലപോലെ കാടുപിടിച്ചുകിടക്കുന്ന ചില കുന്നുകളിലും ഇത്തരം മണ്ണു ധാരാളം ഉണ്ട്. സാധാരണ മരക്കറികൾ പതിവായി കൃഷി ചെയ്തുവരുന്ന തോട്ടങ്ങളിലും ഈ മാതിരി മണ്ണു കാണുന്നതാണ്. മണലും കളിമണ്ണും ഏകദേശം ഒരുപോലെ കലൎന്നിരിക്കുന്ന മണ്ണിനെപ്പറ്റിയാണ് ഇതുവരെ പറഞ്ഞത്. എന്നാൽ മണലിന്റെയും കളിമണ്ണിന്റെയും ഇവയുടെ കൂടുതൽകുറവനുസരിച്ചു പല അവാന്തരവിഭാഗങ്ങൾ ഉണ്ട്. ഇപ്രകാരമുള്ളവയുടെ ഒരു പട്ടിക ഉണ്ടാക്കിയാൽ അതിന്റെ ഒരു അറ്റത്തു കടപ്പുറത്തും മറ്റും കാണുന്നതുപോലെയുള്ള വെറും മണലും, മറ്റേ അറ്റത്തു കലം ഓടു മുതലായവ ഉണ്ടാക്കാൻ ഉപയോഗപ്പെടുത്തുന്ന വെറും കളിമണ്ണും കാണപ്പെടും. ഈ രണ്ട് അറ്റത്തുമുള്ള രണ്ടുതരം മണ്ണുകളും കൃഷിക്കുപയോഗിക്കാൻ കൊള്ളുകയില്ല. ഇ

വയെ കൃഷിക്കുപയോഗപ്പെടുത്തുവാൻ വളരെ പ്രയാസമുണ്ട്. ഇവ രണ്ടിനും മദ്ധ്യേയുള്ള തരങ്ങളിലുൾപ്പെട്ടിരിക്കുന്ന മണ്ണുകൾ ചിലതു സ്വാഭാവികമായും മററു ചിലതു കൃത്രിമസമ്പ്രദായങ്ങളാലും കൃഷിക്കുപയുക്തങ്ങളായിരിക്കുന്നു. മണൽ, അധികമുള്ള ഭൂമികളെ കൃഷിക്കു യോഗ്യമാക്കിത്തീക്കുവാൻ താഴെപറയുന്ന സമ്പ്രദായങ്ങൾ ഉപകാരപ്രദമായിരിക്കും:—

൧. മണൽപ്രദേശങ്ങളിൽ ഉണ്ടാകുന്ന ചില പുല്ലുകളും കോരകളുമുണ്ട്. ഇവയെ അവിടെ നട്ടുപിടിപ്പിക്കുക. ഇപ്രകാരം കുറേക്കാലം ചെയ്യുമ്പോൾ പുല്ലിൻെറ വേരും ഇലയും മററും മണ്ണിൽ കിടന്നഴുകുകയും, അതുമൂലം അവിടെ ധാന്യദ്രവ്യങ്ങൾ ഉണ്ടാകുകയും ചെയ്യും.

൨. ഇപ്രകാരം കുറേക്കാലം കഴിഞ്ഞതിൻെറശേഷം ചാമ്പൽ, ചാണകം മുതലായ വളം ഇട്ടു മുതിര വിതക്കണം. മുതിര സാധാരണ മണൽഭൂമിയിൽ ഉണ്ടാകുന്നതാണ്. സാധാരണമായി മണൽത്തറകൾ കൃഷിക്കു കൊള്ളാതെയിരിക്കുന്നത്, ആ വക തറകൾക്കു സസ്യങ്ങളുടെ വളൎച്ചക്കാവശ്യമായ വെള്ളത്തെ ഗ്രഹിച്ചു വച്ചുകൊണ്ടിരിക്കുവാൻ കഴിയാത്തതിനാലാകുന്നു. മുതിരക്കു മററു ചെടികളെപ്പോലെ വെള്ളം ആവശ്യപ്പെടാത്തതുകൊണ്ടാണ് ഇങ്ങനെയുള്ള തറകളിൽ ആദ്യമായി മുതിര വിതക്കണമെന്നു പറയുന്നത്. മുതിര പൂത്തു കായ്ക്കാറാകുമ്പോഴേക്കും ഉഴുതു മണ്ണിൻെറ അടിയിലാക്കണം. ഇപ്രകാരം ചെയ്യുന്നതുകൊണ്ടു മണ്ണിനു പല ഗുണങ്ങളുമുണ്ടാകും.

ഒന്നാമത്. മുൻപറഞ്ഞപ്രകാരം ഇന്ദ്രിയവസ്തുക്കൾ ലഭിക്കുന്നു. ഇന്ദ്രിയവസ്തുക്കൾ ചേന്നാൽ മണ്ണിൻെറ ജലഗ്രഹണശക്തി അധികമാകുന്നു.

രണ്ടാമത്. മുതിരക്കു വായുവിലുള്ള ക്ഷാരകം(Nitrogen) എന്ന അംശത്തെ ആകർഷിച്ചു മണ്ണിൽ വളമായി ചേക്കുന്നതിനുള്ള ശക്തിയുണ്ട്. ലണ്ടനിലെ ഒരു പ്രൊഫസ്സറായ ബോട്ടംലി (Bottomle)യാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതും, മി

സ്റ്റർ സ്റ്റെഡ്(Mr. Stead) തന്റെ "Review of Reviews" എന്ന മാസികയിൽ പ്രശംസിച്ചിരിക്കുന്നതുമായ Nitro-bacterine എന്ന സാധനം മുതിരവിത്തിനോടു ചേർത്തു വിതെക്കുന്നതായാൽ അപാകത്തെ ആകർഷിക്കാൻ മുതിരക്കുള്ള ശക്തി കൂടുന്നതാണ്.

൩. മണൽ അധികമുള്ള ഭൂമിയെ നന്നാക്കുന്നതിനു മണ്ണിൽ കുമ്മായമിടുന്നതും നല്ലതാണ്. കുമ്മായം ഭൂമിയിൽ ഇടുന്നതുകൊണ്ടു പലമാതിരി ഗുണങ്ങളുണ്ട്. എന്നാൽ, നമ്മുടെ കൃഷിക്കാർക്കു കുമ്മായത്തെപ്പററി വേറൊരഭിപ്രായമാണുള്ളത്. അവരുടെ വിചാരത്തിൽ, കുമ്മായമിട്ടാൽ ഭൂമിയുടെ വീര്യം കുറഞ്ഞുപോകുമെന്നും അവിടെ ഉണ്ടാകുന്ന ചെടികൾ വെന്തുപോകുമെന്നുമാണ്. പക്ഷെ ഇതു മുഴുവൻ ശരിയായിട്ടുള്ളതല്ല. മണൽഭൂമിയിൽ കുമ്മായം ഇടുന്നതുകൊണ്ടുള്ള പ്രത്യേകഗുണം അതിനെ പശിമയാക്കുന്നതാണ്.

൪. കളിമണ്ണു കൊണ്ടുവന്നു മണൽഭൂമിയോടു ചേർക്കുക. നെൽകൃഷിക്കുപയോഗിച്ചുവരുന്ന നിലങ്ങളിൽ മണൽ അധികമുണ്ടായിരുന്നാൽ, അതിനു യാതൊരു പ്രതിവിധിയും ചെയ്യാതെ, ആണ്ടോടാണ്ടു കൃഷിചെയ്തുവരുന്ന പതിവു നമ്മുടെയിടയിൽ സാധാരണയാണ്. മിക്കവാറും വിളവു കുറഞ്ഞുകിട്ടുന്ന നിലങ്ങളിൽ അധികം വേലചെയ്തിട്ടു കാര്യമില്ലെന്നാണ് നമ്മുടെ കൃഷിക്കാരുടെ അഭിപ്രായമെന്നു തോന്നുന്നു. ഇതു 'ചാകാൻകിടക്കുന്നതിനെ ചവിട്ടിക്കൊല്ലുന്നതുപോലെ'യാണ്. എന്നാൽ ഈമാതിരി നിലങ്ങളിലും വേണ്ടതുപോലെ വേല ചെയ്യുന്നതായിരുന്നാൽ, മററുള്ള നിലങ്ങളെപ്പോലെ വിളയുമെന്നുള്ളതിനാലാണ് മണൽഭൂമികളെപ്പററി ഞാനിത്രയും പറഞ്ഞത്.

ഇനി കളിമണ്ണധികമുള്ള മണ്ണിനെ നന്നാക്കേണ്ടമാർഗ്ഗങ്ങളെന്തെല്ലാമെന്ന് ആലോചിക്കാം. ഈ മാതിരി മണ്ണിന്റെ മുഖ്യമായ ദോഷം, വെള്ളം കെട്ടിനിൽക്കയും മണ്ണ് ഒരുകാലത്തും ഉണങ്ങാതെയിരിക്കയും ചെയ്യുന്നതാണ്. ഇതിലേക്കു പ്രതിവിധി:— (൧) മൂന്നോ നാലോ അടി താഴ്ത്തി ചാ

ട്ടുകളും ഉണ്ടാക്കി വെള്ളം വടിഞ്ഞുപോകത്തക്കവിധത്തിൽ ആക്കുക. (൨) വലിയ കലപ്പകൊണ്ടു താഴ്ത്തി ഉഴുതും കട്ടയടിച്ചും മണ്ണിനെ നല്ലപൊടിയാക്കുക. ഇത് ആണ്ടിൽ എത്ര തവണ ചെയ്യാമോ അത്രയും നല്ലതാണ്. (൩) കമ്മായമിടുക. ഇവിടെ കമ്മായംകൊണ്ടുള്ള ഉപയോഗം കളിമണ്ണിന്റെ പശകുറച്ച് അതിനെ വെള്ളംവാർന്നു പോകത്തക്കവിധത്തിലാക്കുകയാകുന്നു. (൪) മുകളിലുള്ള മണ്ണു പല സ്ഥലങ്ങളിൽ കുന്നിച്ചുകൂട്ടി തീയിട്ടു ചുട്ടതിന്റെശേഷം വീണ്ടും തട്ടിനിരത്തുക. (൫) മണൽ കൊണ്ടുവന്നു ചേർക്കുക.

മണലിന്റെയും കളിമണ്ണിന്റെയും ആധിക്യത്തിനു പുറമെ, വേറെ ചില ദോഷങ്ങൾകൊണ്ടും ചില നിലങ്ങൾ കൃഷിക്ക് ഉപയോഗമില്ലാതെ തീർന്നിട്ടുണ്ട്. ഓരുനിലങ്ങൾ ഇവ രണ്ടുമാതിരിയുണ്ട്. ചിലസ്ഥലങ്ങളിൽ ഓരു എന്നു പറയുന്നത്, വെള്ളം കെട്ടിനിൽക്കുമ്പോൾ അതിന്റെ മുകളിൽ ഒരുമാതിരി മഞ്ഞനിറത്തിൽകാണുന്ന സാധനമാണ്. ഇത് (എന്താണെന്നുള്ളതു Laboratory യിൽ പരിശോധിച്ചതിനുമേലെ സൂക്ഷ്മമായി പറവാൻ പാടുള്ളു.) ഇരുമ്പിൽ നിന്നുമുണ്ടാകുന്ന ഒരുമാതിരി സാധനമാണെന്നാണ് എനിക്കു തോന്നുന്നത്. ഇതിനു പ്രതിവിധി വീണ്ടും കമ്മായമിടുകയാണ്. ഇതു നമ്മുടെ കൃഷിക്കാരിൽതന്നെ ചിലർക്കു മനസ്സിലായിട്ടുണ്ട്. കമ്മായമിട്ടു ഗുണം കണ്ടുവെന്ന് അനേകംപേർ എന്നോടു പറഞ്ഞിട്ടുണ്ട്. ചിലർ ഇതിനു മത്സ്യംവളമിടുകയും അതുകൊണ്ടു ഗുണമുണ്ടാകയും ചെയ്തിട്ടുണ്ട്. വേറൊരുമാതിരി ഓരുള്ളതു, കടൽവെള്ളത്തിലുള്ള ചില ഉപ്പുകൾ മണ്ണിൽ ഉള്ളതുകൊണ്ടാണ്. നാഗർകോവിലിനടുത്തു ചില സ്ഥലങ്ങളിൽ ഇപ്രകാരമുള്ള ഓരുള്ളതായി അറിയാം. ഇതിന്റെയും സൂക്ഷ്മകാരണം Laboratory പരിശോധനകൊണ്ടേ തീർച്ചപ്പെടുത്താൻ പാടുള്ളു. ഇതിനു പ്രതിവിധി താഴെപറയുന്ന വിധമാകുന്നു. നിലത്തിൽ ആദ്യമായി കുറെ താഴ്ത്തി ചാലുകളെടുക്കണം. ചാലിന്റെ ഇരുഭാഗത്തും വരമ്പുപിടിക്കണം. വരമ്പിന്റെ അകത്തുള്ള വെള്ളം

അടച്ചുനിറുത്തുകയും വെള്ളം ഭൂമിയിൽകൂടി ചാലിലേക്ക പാഞ്ഞുപോകയും ചെയ്യണം. ഇതുകൊണ്ടു മണ്ണിലുള്ള ദോഷകരമായ ഉപ്പുകൾ വെള്ളത്തിൽ ദ്രവിച്ച് അതോടുകൂടി പോകുന്നതാണ്. ഇപ്രകാരം തുടരെത്തുടരെ ചെയ്യുന്നതായിരുന്നാൽ, കാലക്രമംകൊണ്ടു മണ്ണു കൃഷിക്കുപയോഗമുള്ളതായിത്തീരും. അമ്പലപ്പുഴത്താലൂക്കിലുള്ള പുഞ്ചനിലങ്ങളിൽ ഒരുമാതിരി ഓരുണ്ടെന്ന് എന്നോട് ഒരാൾ പറകയുണ്ടായി. ഇതു കടൽവെള്ളത്തിലെ ഉപ്പുകൾ മൂലമായിരിക്കണം. എന്നാൽ അവിടത്തെ ആ വയൽ താഴ്ന്നതാകകൊണ്ടും, ആണ്ടിൽ മിക്കപ്പോഴും അതു വെള്ളത്തിനടിയിലാകകൊണ്ടും മേല്പറഞ്ഞ പ്രതിവിധി ഇതിലേക്ക ചേരുമോ എന്ന സംശയമാണ്. ദോഷകരമായ ഉപ്പുകളുടെ ഉപദ്രവത്തെ മാറ്റുന്നതായി വേറെ ചില ഉപ്പുകളുണ്ട്. ഇംഗ്ലീഷിൽ ജിപ്സം (Gypsum) എന്നു പറയുന്നത് ഇതിലൊന്നാണ്. ഇതിനെ അമ്പലപ്പുഴ ഒരു നിലത്തിൽ പരിശോധനാർത്ഥം ഉപയോഗിച്ചു നോക്കേണ്ടതാണ്. ഇതുകൂടാതെ, ഉപ്പുനിലങ്ങളിൽ വിളയുന്നതായ ധാന്യങ്ങളെ കണ്ടുപിടിച്ച്, ആ വക ധാന്യങ്ങൾ, മേൽപറഞ്ഞ നിലങ്ങളിൽ വിളയുമോ എന്നു നോക്കേണ്ടതാണ്.

മണ്ണിനെപ്പറ്റി ഇതിലധികം വിസ്തരിക്കാൻ സമയം ഉണ്ടെന്നു തോന്നുന്നില്ല. അതിനാൽ നമുക്ക് ഉഴുന്നതിലേക്കു മറ്റുള്ള ആയുധങ്ങളെപ്പറ്റി ആലോചിക്കാം. അനേകം നൂറ്റാണ്ടായിട്ട് ഉപയോഗിച്ചുവരുന്ന നമ്മുടെ കലപ്പക്ക പ്രത്യേകം ചില ഗുണങ്ങളില്ലെന്നില്ല. പൂഴും ഉത്ത്, എല്ലുകളും വെളിയിലായി ജീവിതത്തിന്റെയും മരണത്തിന്റെയും മദ്ധ്യേ നില്ക്കുന്ന നമ്മുടെ കന്നുകാലികൾക്ക വലിച്ചുകൊണ്ടുപോകാൻ യോഗ്യതയുള്ള കലപ്പ നമ്മുടെതല്ലാതെ വേറൊന്നുമില്ല. നിത്യവൃത്തിക്ക മാർഗ്ഗമില്ലാതെ മരച്ചീനികൊണ്ടോ, മിക്കപ്പോഴും വെറും പട്ടിണിയായിട്ടോ കാലംകഴിച്ചുകൂട്ടുന്ന നമ്മുടെ ചില കൃഷിക്കാർക്ക വിലകൊടുത്തുവാങ്ങാൻ സാധിക്കുന്നതായി നമ്മുടെ കലപ്പ മാ

ത്രമേയുള്ളു. ഈ രണ്ടു വിശേഷഗുണങ്ങളും ഈ കലപ്പകൾക്കുണ്ടെന്നുവരികിലും, ഇതിനുള്ള ദോഷം ഗുണത്തെ അധികരിച്ചിരിക്കുന്നു. ഒരു നിലം ഉഴുതു നന്നാക്കുന്നതിനു നമ്മുടെ കലപ്പകൊണ്ട് അനേകം പ്രാവശ്യം ഉഴേണ്ടിയിരിക്കുന്നു. മറുരാജ്യക്കാർ ഇതിനെ കാണുന്നതായിരുന്നാൽ ഇവിടത്തെ കൃഷിക്കാർക്കു സമയത്തിന്റെ വിലയെപ്പററി യാതൊരു ചിന്തയുമില്ലെന്നു വിചാരിച്ചുപോകും. ഞാനിത്രയും പറഞ്ഞതുകൊണ്ട്, നിങ്ങളെല്ലാവരും വീട്ടിൽ ചെന്നാൽ ഉടനെ, വിശേഷതരമായ കലപ്പകൾ ശീമയ്ക്കെഴുതി അയക്കണമെന്നു ഞാനാഗ്രഹിക്കുന്നില്ല. അപ്രകാരം ആരെങ്കിലും ഉപദേശിക്കുന്നതായിരുന്നാൽ അതു ലോകപരിചയക്കുറവ് എന്നേ പറയാനുള്ളു. ശീമയിലുള്ള കലപ്പ ഇവിടെ വന്നു ചേരണമെങ്കിൽ ചുരുക്കം ൩൦ ഉറുപ്പികയിൽ കുറയാത്ത ചിലവുണ്ടാകും. എന്നുമല്ല, ശീമയിൽ ഈ കലപ്പ വലിക്കുന്നതിനു ൩൦൦ മുതൽ ൬൦൦ വരെ ഉറുപ്പിക വിലയുള്ള രണ്ടു വലിയ കുതിരകളെയാണ് ഉപയോഗിക്കുന്നത്. ഇതും നമുക്കു സാധിക്കയില്ല. എന്നാൽ ഇതിൽനിന്നു വളരെ വില കുറഞ്ഞതും നമ്മുടെ കലപ്പയിൽനിന്നും കുറെ പരിഷ്കാരമുള്ളതുമായ ചില കലപ്പകൾ ഇൻഡ്യയിൽ ചില സ്ഥലങ്ങളിൽ ഉണ്ടാക്കുന്നുണ്ട്. ഇവയിൽ ഒന്നുരണ്ട് ഇവിടെ കൊണ്ടുവന്നിട്ടുണ്ട്. വിലകുറഞ്ഞ ഒരു കലപ്പ ൭ ഉറുപ്പികയ്ക്കു കിട്ടുന്നതാണ്. ഈ കലപ്പ ൧൦ സംവത്സരത്തിൽ കുറയാതെ ഉപയോഗിക്കാം. നമ്മുടെ മരക്കലപ്പ ആണ്ടിലൊന്നുവീതം മാറേറണ്ട ആവശ്യമുണ്ടല്ലോ. ഒരു മരക്കലപ്പയ്ക്കു ചുരുക്കം മുക്കാൽ ഉറുപ്പിക വീതം വിലവരുന്നതായിരുന്നാലും, ൧൦ വർഷത്തേക്ക് ഏഴര ഉറുപ്പിക ആവശ്യമുണ്ട്. ഇപ്രകാരം നോക്കുന്നതായിരുന്നാൽ ഇരുമ്പുകലപ്പ വാങ്ങുന്നതാണ് ലാഭം.

ഇനി ഇരുമ്പുകലപ്പ വലിക്കേണ്ട കന്നുകാലികളെപ്പ

റിയാൻ നോക്കേണ്ടത്. മരക്കലപ്പയെക്കാൾ ഇതിനു കാര്യങ്ങൾ അനുസരിക്കിലും ഇതു നമ്മുടെ കൃഷിക്കാർ വിചാരിക്കുന്നതുപോലെ ഘനം ഉള്ളതല്ല. ഒരു എണ്ണൂറുറുപ്പിക വിലയുള്ള രണ്ടു കാളകളോ, ഇടത്തരത്തിലുള്ള രണ്ടു പോത്തുകളോ ഈ കലപ്പയെ ശരിയായി വലിച്ചുകൊണ്ടു പോകുന്നതാണ്. തിരുവനന്തപുരം കൃഷിത്തോട്ടത്തിൽ രണ്ടു കാളകളെക്കൊണ്ടാണ് ഈ കലപ്പ കെട്ടി ഉഴുന്നത്. ഈ കലപ്പകളുടെ പ്രത്യേകഗുണം മണ്ണിനെ നല്ലപോലെ മറിക്കുകയാകുന്നു. അതായത്, ഒന്ന് ഉഴുമ്പോൾ അടിയിലത്തെ മണ്ണു മുകളിലേക്കുവരും. ഈ കലപ്പകൊണ്ട് ഒരു നിലം മൂന്നു ചാല് ഉഴുതു മൂന്നുപ്രാവശ്യം കട്ടയുടച്ചാൽ, മരക്കലപ്പകൊണ്ട് എട്ടു ചാലുഴുത് എട്ടുപ്രാവശ്യം മരം അടിക്കുന്നതിനേക്കാൾ ഗുണം ഉണ്ടാകും. മരക്കലപ്പകൊണ്ട് ഉഴുന്നതായിരുന്നാൽ മൂന്നോ നാലോ ഇഞ്ച് മണ്ണു ഇളകുകയുള്ളൂ. ഇരുമ്പുകലപ്പകൊണ്ട് ഉഴുതാൽ ആറുമുതൽ എട്ടു ഇഞ്ചുവരെ മണ്ണിളകാം. താഴ്ത്തി മണ്ണിളകുന്നതു ചിലേടങ്ങളിൽ ദോഷമായിട്ടു കണ്ടേക്കാം. ഇപ്രകാരം കണ്ടതായി ചിലർ എന്നോടു പറഞ്ഞിട്ടുണ്ട്. എന്റെ അഭിപ്രായത്തിൽ, ഇത് ഒരിക്കൽതന്നെ ക്രമത്തിലധികം താഴ്ത്തിയുഴുതുകൊണ്ടുവന്നിട്ടുള്ളതാണ്. അപ്രകാരം ചെയ്യുമ്പോൾ, ദ്രവിക്കാത്ത കിടക്കുന്ന മണ്ണു മുകളിലേക്കു വരുന്നു. മണ്ണു ദ്രവിച്ചതിനുശേഷമേ അതിൽ ചെടിക്കുപയോഗമുള്ള ആഹാരസാധനങ്ങളുണ്ടാകയുള്ളൂ. അതിനാൽ താഴ്ത്തി ഉഴുതതിന്റെ ശേഷം രണ്ടുമൂന്നു വർഷത്തേക്ക് ആ നിലത്തിൽ നല്ലപോലെ വിളവുകിട്ടാതെയിരിക്കാനെളുപ്പമുണ്ട്. അതു കഴിഞ്ഞാൽ വിളവ് ധാരാളം കിട്ടുകയും ചെയ്യും. പക്ഷേ ഈ ദോഷത്തെ കാക്കുന്നതിലേക്കു ക്രമേണ താഴ്ത്തി ഉഴുന്നത് ഒരു നല്ല ഉപായമാണ്. മൂന്ന് ഇഞ്ചിൽനിന്ന് ആറ് ഇഞ്ചിലേക്ക് ഒരു തവണയായി പോകാതെ, രണ്ടുമൂന്നു തവണയായിട്ടുപോയാൽ അധികദോഷമുണ്ടാകയില്ല.

മെപ്പാരങ്ങമാതിരി ഏതാനും, ഇൻഡ്യയിൽ ഉണ്ടാക്കുന്ന ഇരുമ്പു കലപ്പകൾക്കുള്ളതുകൊണ്ടു ധനികന്മാരെങ്കിലും ഇതിനെ വാങ്ങി പരീക്ഷിക്കണമെന്നു ഞാൻ ശുപാർശ ചെയ്യുന്നു. നാലും അഞ്ചും പറ നിലം മാത്രം കൃഷിയുള്ളവർക്കു ഇത്തരം കലപ്പ വാങ്ങാൻ നിവൃത്തികാണുകയില്ല. അങ്ങിനെയുള്ളവർ തന്റെ അയൽപക്കക്കാർ ചിലരുമായി കൂടിച്ചേർന്ന് ഒരു കലപ്പവാങ്ങുന്നത് അനുചിതമായിരിക്കയില്ല. ഈ കലപ്പകൂടാതെ വേറെ ചില കൃഷിആയുധങ്ങൾ ഉണ്ട്. ഇവയെപ്പറ്റി ഇപ്പോൾ ഒന്നും പറയണമെന്നു വിചാരിക്കുന്നില്ല.

നെല്ലുപാറുന്ന യന്ത്രത്തെപ്പറ്റി കുറച്ചു പറയണമെന്നുണ്ട്. നാഗപ്പൂരിൽ ഈ മാതിരി യന്ത്രങ്ങൾ വിലക്കുവിൽക്കുന്നുണ്ട്. ഞാൻ അവിടത്തെ കൃഷിഡയറക്ടരോട് എഴുതി ചോദിച്ചതിൽ ഒരു യന്ത്രത്തിന് ൩൦ മുതൽ ൧൦൦ വരെ ഉറുപ്പിക വിലയുണ്ടെന്ന് അദ്ദേഹം മറുപടി അയച്ചിരിക്കുന്നു. ചെറിയ കൃഷിക്കാർക്ക് അവരുടെ സ്വന്തസ്ത്രീകളെക്കൊണ്ടു നെല്ലു പാറിക്കുന്നതു ലാഭമാണെന്നു വരികിലും, വലിയ കൃഷിക്കാർ ഈ യന്ത്രം ഉപയോഗിക്കുന്നതു നിശ്ചയമായിട്ടും ലാഭപ്രദമായിരിക്കും.

കൃഷിആയുധങ്ങളെപ്പറ്റി പറയുന്ന ഈ ഘട്ടത്തിൽ വെള്ളമിറയ്ക്കാനുള്ള യന്ത്രങ്ങളെപ്പറ്റി ഒന്നുരണ്ടു വാക്കു പറയുന്നത് അനുചിതമായിരിക്കയില്ല. തിരുവിതാംകൂറിൽ സാധാരണ വേണ്ടിടത്തോളവും ചിലപ്പോൾ വേണ്ടതിലധികവും മഴയുണ്ടെന്നു വരികിലും, ചിലകാലത്തു മഴയില്ലാതെ തെക്കൻദിക്കുകളിലെ കൃഷിക്കാർ മിക്കപ്പോഴും ബുദ്ധിമുട്ടുകയും വെള്ളപ്പൊക്കംകൊണ്ടു വടക്കൻദിക്കുകളിലുള്ളവർ മറുപ്രകാരത്തിൽ കുഴങ്ങുകയും ചെയ്യുന്നുണ്ട്. നമ്മുടെ പൊന്നുതമ്പുരാന്റെ കാരുണ്യവും മഹാമനസ്കതയുംകൊണ്ട് അനേകലക്ഷം ഉറുപ്പിക സർക്കാരിൽനിന്നും ചിലവിട്ടു കോതയാറാണ കെട്ടുകയും അതുമൂലം നാഞ്ചിനാട്ടിൽ മിക്കഭാഗങ്ങളി

ടുമുള്ള കൃഷിക്കാൎക്കു വെള്ളം കിട്ടത്തക്കസ്ഥിതിയിലാക്കയും ചെയ്തിട്ടുണ്ട്. എന്നാൽ കോതയാറണയിലെ വെള്ളം ചെല്ലാത്ത സ്ഥലങ്ങൾ തെക്കൻതാലൂക്കുകളിലും ധാരാളമുണ്ട്. അവിടങ്ങളിലും, വെള്ളം കിട്ടാത്ത മററുസ്ഥലങ്ങളിലും വെള്ളമിറയ്ക്കുന്നതിലേക്കു വല്ല യന്ത്രങ്ങളുമുപയോഗിക്കാൻ പാടുണ്ടോ എന്നു നാം നോക്കേണ്ടതാണ്. പണ്ടത്തെ ഇറവട്ടിയും ചക്രവുംകൊണ്ടു വെള്ളമിറക്കുന്നതു പല പ്രകാരത്തിലും നഷ്ടമായിട്ടുള്ളതാകുന്നു. മദ്രാസ് സംസ്ഥാനത്തിൽ ചിലടത്ത്, ഉപയോഗിച്ചുവരുന്ന പിക്കോട്ടമുതലായ യന്ത്രങ്ങൾ, നമ്മുടെ ഇറവട്ടി, ചക്രം, ഇവയെക്കാൾ നല്ലതാണ്. നാഗർകോവിലിനടുപ്പിച്ച് ഒരാൾ കൃഷിയിൽ പല നൂതനവ്യതിയാനങ്ങൾ ചെയ്തു കാണുന്നത് എത്രയോ ശ്ലാഘ്യമായിരിക്കുന്നു. അദ്ദേഹം വെള്ളമിറക്കുന്നതിലേക്കു സാധാരണ പിക്കോട്ടയെ ഒന്നു പരിഷ്കരിച്ചുപയോഗിക്കുന്നുണ്ട്. ഈ യന്ത്രം അധികംവിലക്കൂടാതെ ചെയ്യിക്കാവുന്നതും ഒരിണ കാളയും ഒരാളും നിന്നാൽ ഒരു ദിവസംകൊണ്ടു നാലഞ്ചു ഏക്കർ സ്ഥലം വെള്ളമടക്കാവുന്നതുമാകയാൽ ഈ മാതിരി യന്ത്രം നമ്മുടെ കൃഷിക്കാർ ഉപയോഗിക്കുന്നതു ഫലപ്രദമായിരിക്കുമെന്നാണ് എനിക്കു തോന്നുന്നത്. വില കൂട്ടിക്കൊടുക്കാമെന്നു വരികിൽ, കാററിൻെറയും മററുചില വസ്തുക്കളുടേയും ശക്തികൊണ്ടു വെള്ളമിറയ്ക്കത്തക്ക യന്ത്രങ്ങൾ കിട്ടുന്നതാണ്. കാററുകൊണ്ടു പ്രവൎത്തിക്കുന്ന യന്ത്രത്തിന് ഏകദേശം ൩൦൦ ഉറുപ്പികയോളം വിലയുണ്ട്. ഇതു കാററു നല്ലവണ്ണമുള്ള സ്ഥലങ്ങളിൽമാത്രമേ ഉപയോഗിക്കാൻ പാടുള്ളൂ. ആരുവാമൊഴി മുതലായ സ്ഥലങ്ങളിൽ ഈ യന്ത്രം ഉപയോഗിക്കാൻ സൌകൎയ്യമുണ്ടെന്നു തോന്നുന്നു. എണ്ണകൊണ്ടു പ്രവൎത്തിപ്പിക്കപ്പെടുന്ന യന്ത്രവും വെള്ളമിറക്കുവാൻ നല്ലതാണ്. മദ്രാസ് പ്രസിഡൻസിയിൽ മിസ്റ്റർ ചാറററ്റൻെറ പ്രേരണയിന്മേൽ ഈ മാതിരി യന്ത്രങ്ങൾ പലയിടങ്ങളിലും നടപ്പായിട്ടുണ്ട്. ഞാൻ മിസ്റ്റർ ചാററ്റനോട് എഴു

ഷി ചോദിച്ചതിൽ ഒരു ചെറിയ എഞ്ചിനും പമ്പിനുമായി ൧൫൦൦ മുതൽ ൨,൦൦൦ ഉറുപ്പികവരെ വിലയാകുമെന്ന് അദ്ദേഹം പറയുന്നു. ഇതിന്റെ വില കൂടുതലാണെങ്കിലും, ഒരു ചേരി കണ്ടക്കാരൊക്കുന്നതായിരുന്നാൽ വെള്ളമിറക്കാനുള്ള മറ്റെല്ലാമാർഗ്ഗങ്ങളെക്കാളും, ഇതു ലാഭമുള്ളതാണ്. പക്ഷേ ഇത്രയും ഉറുപ്പിക ആദ്യമായി ചിലവിടാൻ സാധാരണ കൃഷിക്കാർക്കു സാധിക്കുന്നതല്ല. വലിയ ഗൃഹസ്ഥന്മാർ ഇത്രയും ഉറുപ്പിക ചിലവിടുന്നതുകൊണ്ടു യാതൊരു നഷ്ടവും വരികയില്ല. ചെറിയ കൃഷിക്കാരും പലർ ചേർന്നു, ഒരു സ്ഥലത്തുനിന്നു മറ്റൊരു സ്ഥലത്തേക്കു കൊണ്ടുപോകാവുന്ന യന്ത്രങ്ങൾ വാങ്ങുന്നതായിരുന്നാൽ, അവർക്കെല്ലാവർക്കും ആവശ്യംപോലെ ആ യന്ത്രം ഉപയോഗിക്കാമെന്നുള്ളതും അതുമൂലം അവർക്കു ലാഭത്തിനിടയാകുന്നതും ആകുന്നു.

ഇനി നമുക്കു കൃഷിക്കുപയോഗമുള്ള വളങ്ങളെപ്പറ്റി ആലോചിക്കാം. ആണ്ടോടാണ്ട് ഒരു സ്ഥലത്തുതന്നെ കൃഷി ചെയ്യുന്നതായിരുന്നാൽ, അവിടെ വളമിടേണ്ട ആവശ്യകതയുണ്ടെന്ന് എല്ലാവർക്കുമറിയാമല്ലോ. വളമിടാതെയിരുന്നാൽ മണ്ണിന്റെ വീര്യം ഒന്നിനൊന്നു കുറഞ്ഞു വരികയും അതുമൂലം അവിടെയുണ്ടാകുന്ന വിളവു കുറയുകയും ചെയ്യുന്നതാണ്. ഒരു നിലത്തിൽ നാം നെല്ലുകൃഷി ചെയ്യുവെന്നിരിക്കട്ടെ. ഒരു വിളവ് എടുക്കുമ്പോഴേക്കും അതു വളർന്നതിനാവശ്യമുണ്ടായിരുന്ന സാധനങ്ങൾ മണ്ണിൽനിന്നും നഷ്ടമാകുന്നു. നെല്ലുകൃഷിയിൽനിന്നും കിട്ടുന്ന നെല്ലു മനുഷ്യരുടെ ആഹാരത്തിനും, വയ്ക്കോൽ കന്നുകാലികൾക്കായി നാം ഉപയോഗിക്കുന്നു. കന്നുകാലികൾ തിന്നുന്ന വയ്ക്കോലിൽ പ്രധാനമായിട്ടുള്ള ഭാഗം ചാണകവും മൂത്രവുമായിത്തീരുകയും, നാം ഭക്ഷിക്കുന്ന ചോറിൽ മിക്കഭാഗവും മലമൂത്രങ്ങളായിട്ടു പരിണമിക്കുകയും ചെയ്യുന്നു. ഈ ചാണകവും മലമൂത്രങ്ങളും, അവയിൽ യാതൊരു ഭാഗവും കളയാതെ സൂക്ഷിച്ചു, തിരിച്ചു വയലിലിടുന്നപക്ഷം, അവിടെനിന്നും വിളവിൽ

ക്കൂടി കൊണ്ടുപോയ ആഹാരസാധനങ്ങളിൽ മിക്കവയും തിരിച്ചു കൊടുക്കുന്നതാണ്. അങ്ങനെ ചെയ്യുന്നപക്ഷം ആ വയലിന്റെ ഗുണത്തിന് അധികം കുറവുണ്ടാകയില്ല. ഇതിന് ഒരു ദൃഷ്ടാന്തം ജപ്പാനിലെ കൃഷിക്കാരനായാണ്. അവിടെ കന്നുകാലി വളർത്തുക ചുരുക്കമാണ്. അവിടെ കൃഷി ചെയ്തുണ്ടാക്കുന്ന ധാന്യങ്ങൾ, ആ രാജ്യക്കാർതന്നെ ഉപയോഗിക്കയാണ് ചെയ്യുന്നത്. അവിടത്തെ കൃഷിക്കാർ ആളുകളുടെ മലമൂത്രങ്ങൾ പ്രത്യേകം സൂക്ഷ്മത്തോടുകൂടി ശേഖരിച്ച് വയലിലിടുന്നതുകൊണ്ട് അവയിൽ ഒട്ടുംതന്നെ നിഷ്ഫലമായി പോകുന്നില്ല. ഇങ്ങനെ ചെയ്യുന്നതുകൊണ്ടു ജപ്പാൻകാർ, മാടുവളങ്ങളുടെ സഹായംകൂടാതെ, കൃഷി ചെയ്കയും അവരുടെ നിലത്തിന്റെ വീര്യം കുറഞ്ഞുപോകാതിരിക്കയും ചെയ്യുന്നു. നമ്മുടെ ഇടയിലുള്ള നടപ്പ്, ചാണകത്തിന്റെ വീര്യമധികം പോയശേഷം വയലിലിടുകയും കന്നുകാലികളുടെ മൂത്രവും മനുഷ്യരുടെ മലമൂത്രങ്ങളും തീരെ ഉപയോഗിക്കാതെയിരിക്കയുമാണ്. ഇതുകൊണ്ടു അധികം വളരെ നഷ്ടത്തിനിടയാകുന്നു. അതിനാൽ നാം ആദ്യമായി നോക്കേണ്ടതു മേല്പറഞ്ഞ വളങ്ങളെ സൂക്ഷിക്കേണ്ടതിനെപ്പറ്റിയാണ്. കന്നുകാലികളുടെ വളത്തിനെപ്പറ്റി വേറൊരു പ്രസംഗം ഉണ്ടാകുന്നതാണ്. എങ്കിലും ഒന്നുരണ്ടു വാക്ക് ഇവിടെ പറയുന്നത് അനുചിതമായിരിക്കയില്ലെന്നു വിചാരിക്കുന്നു. ഈ വളത്തിനെ സൂക്ഷിക്കുന്നതിൽ ആദ്യമായി ആലോചിക്കേണ്ടതു, മൂത്രത്തെ കളയാതിരിക്കുകയാണ്. ചാണകത്തെക്കാളും വളരെ വിലയേറിയതാണ് മൂത്രം. ചെടികളുടെ വളർച്ചയ്ക്ക് ഏറ്റവും ഉപയോഗമായ ക്ഷാരജനകം എന്ന സാധനം ചാണകത്തിലുള്ളതിനേക്കാൾ, അധികം മൂത്രത്തിലും, മൂത്രത്തിലുള്ള ക്ഷാരജനകം ചാണകത്തിലുള്ളതിനേക്കാൾ ഗ്രഹണയോഗ്യമായിട്ടുള്ളതുമാകുന്നു. കന്നുകാലികളുടെ മൂത്രത്തെ കൃഷിക്കാർ തങ്ങളുടെ ദ്രവ്യംപോലെ വേണം വിചാരിക്കുവാൻ. കുറച്ചു കളയുന്നതായിരുന്നാൽ അത്രയും അവർക്ക് നഷ്ടമുണ്ട്. വ

മ്മുടെ രാജ്യത്തിലുള്ള കന്നുകാലികളുടെ മൂത്രം ഭദ്രമായി കൃഷിക്കാർ ഉപയോഗിക്കുന്നതായിരുന്നാൽ അതുമൂലം അവർക്ക് അനേകലക്ഷം ഉറുപ്പിക വിലപിടിക്കുന്ന വളം കിട്ടുന്നതാണ്. ഈ വസ്തുതയെപ്പററി യാതൊരറിവും കൂടാതെ കൃഷിക്കാർ കന്നുകാലികളുടെ മൂത്രത്തെ വെറുതെ കളയുന്നത് എത്രയോ കഷ്ടമാകുന്നു. മൂത്രത്തെ ശേഖരിക്കുന്നതിനു ചെയ്യേണ്ടു തൊഴുത്തുകളെ നന്നാക്കുകയാണ്. തൊഴുത്തിന്റെ തറ കഴിയുമെങ്കിൽ ചുട്ടകല്ലുകൊണ്ടു പാകുകയോ കളിമണ്ണോ മററോ ഇട്ടു നല്ലപോലെ ഇടിച്ചുറപ്പിച്ചു വെള്ളം വീണാൽ വാറിപ്പോകാതെ ഇരിക്കത്തക്കവിധത്തിൽ ഇടുകയോ ചെയ്യണം. കന്നുകാലികൾ നില്ക്കുന്നതിന്റെ പുറവശത്ത് ഒരു ചാലും ചാലിന്റെ അററത്ത് ഒരു കുഴിയും ഉണ്ടായിരിക്കേണ്ടതാണ്. ഇപ്രകാരമായിരുന്നാൽ തറയിൽ വീഴുന്ന മൂത്രമെല്ലാം ചാലിൽകൂടി പാഞ്ഞു കുഴിയിൽചെന്നു വീഴും. അവിടെനിന്നും അതിനെ വേണ്ടുംപോലെ ഉപയോഗിച്ചുകൊള്ളാം. മൂത്രത്തെ പിടിച്ചെടുക്കുന്നതിനായി വയ്ക്കോലോ ഉണങ്ങിയ പുല്ലോ മരപ്പൊടിയോ മററോ കൊണ്ടു കന്നുകാലികൾക്കു പടുക്കയിടുന്നത് ഉത്തമമാണ്. മൂത്രത്തെ കളയാതിരിക്കാൻ നോക്കുന്നതോടുകൂടി ചാണകത്തെയും (അതിന്റെ വീര്യമൊന്നും പോകാതിരിക്കത്തക്കവിധത്തിൽ) സൂക്ഷിക്കേണ്ടതാണ്. ഇതിലേക്ക നമ്മുടെ വളക്കുഴിയെ പരിഷ്കരിക്കേണ്ട ആവശ്യം അല്പമായിട്ടുള്ളതല്ല. ഇവിടങ്ങളിൽ ചാണകത്തെ സാധാരണ ഒരു കുഴിയിൽ ഇടുക പതിവുണ്ട്. അത് അവിടെ കിടന്നു വെയിലുംകൊണ്ടു മഴയും നനഞ്ഞ് അതിന്റെ ഗുണകരമായ ഭാഗങ്ങൾ മിക്കവാറും കാററിലും വെള്ളത്തിലും കൂടി പോയതിന്റെശേഷമാണ് അതിനെ വയലിൽ കൊണ്ടുപോകുന്നതു. നാട്ടുനാട്ടിൽ മിക്ക സ്ഥലങ്ങളും ചാണകത്തെ സൂക്ഷിക്കുന്നത് ഇതിലും മോശമായിട്ടാണ് എന്നുള്ളതു ഞാൻ അവിടെ ഇടയിടെ പോയിരുന്നപ്പോൾ കണ്ടു മനസ്സിലാക്കി. അവിടെ കുഴിയൊന്നും എടുക്കാതെ തൊഴുത്തിന്റെയും

കുളത്തിന്റെയും കരയിൽ കൂട്ടി ഇടുകയാണ് ചെയ്യുന്നത്. ചാണകത്തിൽ ഉപയോഗമുള്ള സാധനങ്ങൾ മഴവെള്ളത്തിൽ ലയിച്ചു, തോട്ടിലും കുളത്തിലുമായി പോകുന്നതിന് ഇതിലധികം എളുപ്പമായിട്ടിനി എന്തൊരു മാർഗ്ഗമാണുള്ളത്? ഈ തരക്കേടുകളെ ഇല്ലാതാക്കുന്നതിനു നമ്മുടെ കൃഷിക്കാർ കഴിയുന്നതും വേഗത്തിൽ ശ്രമിക്കേണ്ടതാണ്. ഇതിന് അവർ ചെയ്യേണ്ടത് (൧) ചാണകം കുഴിയിൽതന്നെ ഇടണം (൨) ചാണകക്കുഴി വൃക്ഷങ്ങളുടെ തണലിലോ മറ്റോ ആയിരിക്കണം. (൩) കുഴിയുടെ താഴും വശങ്ങളും കഴിയുമെങ്കിൽ ചെങ്കല്ലുകൊണ്ടു കെട്ടണം. അതില്ലെങ്കിൽ നല്ല കളിമണ്ണുകൊണ്ടിടിച്ചുറപ്പിക്കണം. (൪) കുഴിയുടെ നാലുവശത്തും ഒരു ചെറിയ ചുവരുണ്ടായിരിക്കണം. ഇതു പുറമെയുള്ള വെള്ളം അതിനകത്തു പായാതിരിക്കാനാണ്. (൫) കുഴിക്ക് ഒരു ചെറിയ കൂരയുണ്ടായിരിക്കണം. (൬) കുഴിയിൽ ചാണകം ഇട്ടുതുടങ്ങുന്നതിനുമുമ്പ് നാലഞ്ച് ഇഞ്ചു ഘനത്തിൽ താഴിൽ ചാമ്പൽ വിരിക്കുകയോ കുറെ ഉണങ്ങിയ പായലോ കച്ചികളോ ഇടുകയോ ചെയ്യേണ്ടതാണ്. ഇതു ചാണകത്തിൽനിന്നും കീഴ്പോട്ടു വടിയുന്ന വെള്ളത്തെ പിടിക്കുന്നതിനാണ്. (൭) ചാണകം ഇട്ടുതുടങ്ങിയതിന്റെ ശേഷവും കൂടക്കൂടെ വയ്ക്കോൽകഷണവും കരിയിലകളും കച്ചികളുമിടുന്നതു നല്ലതാണ്. (൮) ആഴ്ചയിലൊരിക്കലെങ്കിലും ആളുകൾ കുഴിയിൽ ഇറങ്ങി ചാണകത്തെ ചവിട്ടി ഉറപ്പിക്കേണ്ടതാണ്. (൯) ചാണകം ഉണങ്ങിപ്പോകുമ്പോൾ വെള്ളം നനയ്ക്കേണ്ടതുമാവശ്യമാണ്. ഇപ്രകാരം സൂക്ഷിച്ചുണ്ടാകുന്ന ചാണകത്തെ വയലിൽ കൊണ്ടുപോയതിന്റെ ശേഷം കൂട്ടംകൂട്ടമായി അവിടെ ഇടുന്നതു ദോഷകരമായിട്ടുള്ളതാകുന്നു. വയലിൽ കൊണ്ടുപോയാൽ ഉടൻതന്നെ അതിനെ വിതറുകയും അധികം താമസിക്കാതെ ഉഴുതു മണ്ണിനടിയിലാക്കുകയും ചെയ്യണം. ചാണകത്തെ സൂക്ഷിക്കുന്നതിൽ നമ്മുടെ കൃഷിക്കാർ വളരെ തെറ്റുകൾ കാണി

ക്കുന്നുണ്ടെങ്കിലും അതിനെ ഉര(വളം)മായിട്ട് ഉപയോഗിക്കുന്നുണ്ടല്ലോ. എന്നാൽ മനുഷ്യരുടെ മലമൂത്രങ്ങളെ തീരെ ഉപയോഗിക്കാതെ കളയുകയാണ് ചെയ്യുന്നത്. തിരുവിതാംകൂറിലെ എല്ലാ ആളുകളുടെയും മലമൂത്രങ്ങളും ശേഖരിച്ച് ഉരമായിട്ടുപയോഗിക്കുകയാണെങ്കിൽ ഏകദേശം ൮൦ ലക്ഷം ഉറുപ്പികയുടെ ഉരത്തോളം ആണ്ടൊന്നിനു കിട്ടുന്നതാണ്. തിരുവനന്തപുരം ടൌണിലുള്ള ആളുകളുടെ കണക്കു മാത്രം എടുക്കുന്നുവെങ്കിലും ഏകദേശം എൺപതിനായിരം ഉറുപ്പികയുടെ ഉരം ആണ്ടൊന്നിന് ഇവയിൽനിന്നും കിട്ടുന്നതാണ്. ഇവ ഇത്ര വിലയേറിയ ഉരമാണെങ്കിലും ഇവയെ ഉപയോഗിക്കുന്നതിനു നമ്മുടെ കൃഷിക്കാർക്കുള്ള മനസ്സുകേട് ചില്ലറയല്ല എന്ന് എനിക്കറിയാം. പക്ഷെ ഈ മനസ്സുകേട് അവർ കളയുകയാണെങ്കിൽ അവരുടെ കൃഷിക്കു വളരെ അഭിവൃദ്ധി ഉണ്ടാകുന്നതാണ്. മലമൂത്രങ്ങളെ ഉപയോഗിക്കുന്നതു ചാമ്പൽ ചേർത്ത് ഉണക്കി ഒരു പൊടിയാക്കിയതിനു മേലായിരുന്നാൽ അവയുടെ ദുർഗ്ഗന്ധത്തിനു കുറെ കുറവുണ്ടാകുന്നതാണ്. ഇപ്രകാരം നന്നാക്കി എടുക്കുന്നതിനു കരമനകൃഷിത്തോട്ടത്തിൽ ഞങ്ങൾ വേണ്ട ഒരുക്കങ്ങൾ കൂട്ടിവരികയാണ്. ഒരു വർഷത്തിനകം ഇതിന്റെ ഫലംകണ്ടുപിടിച്ചു ജനങ്ങളെ അറിയിക്കാമെന്നു വിശ്വസിക്കുന്നു. ഇതുവരെ പറഞ്ഞ ഉരങ്ങളല്ലാതെ നമ്മുടെ രാജ്യത്ത് ഉണ്ടാക്കത്തക്ക ഉരങ്ങളും അനേകമുണ്ട്. പലമാതിരി പുണ്ണാക്കുകളും മത്സ്യവും എല്ലും ഇവക്ക് ഉദാഹരണങ്ങളാണ്. പുണ്ണാക്കുകളെല്ലാം നല്ല ഉരമാണെന്നുള്ളത് എല്ലാവർക്കും അറിയാമല്ലോ. പക്ഷെ ഇവയെ ഇപ്പോൾ അന്യരാജ്യങ്ങളിലേക്കയക്കുകയാണ് പതിവ്. മത്സ്യം ഉണക്കിയെടുത്താൽ ഒരു നല്ല ഉരമാണ്. ഇതും അന്യരാജ്യങ്ങളിലേക്കു പോകുന്നുണ്ട്. എല്ലുകളെ നല്ലപോലെ പൊടിക്കുകയോ ഗന്ധകദ്രാവകത്തിൽ (Sulphuric acid) ദ്രവിപ്പിക്കുകയോ ചെയ്താൽ അതും ഒരു നല്ല ഉരമാണ്. എല്ലിന് ഇപ്പോൾ

ഒരു വലിയ തീരുവ ചുമത്തുകകൊണ്ട് അന്യരാജ്യത്തിൽ അധികം പോകുന്നില്ല. എന്റെ അഭിപ്രായം, ഈ സാധനങ്ങൾ ഒന്നും അന്യരാജ്യങ്ങളിൽ പോകാതിരിക്കത്തക്കവിധത്തിൽ തീരുവകൾ ഏർപ്പെടുത്തുന്നതു കൃഷിയുടെ അഭിവൃദ്ധിക്കു ഗുണപ്രദമായിരിക്കുമെന്നാണ്. അന്യരാജ്യങ്ങളിൽ പോകാതെയിരുന്നാൽ ഇവയെ ഉരങ്ങളായി ഉപയോഗിക്കാൻ ആളുകൾ ശ്രമിക്കുന്നതാണ്. മേല്പറഞ്ഞ ഉരങ്ങളെല്ലാം നമ്മുടെ രാജ്യത്ത് ഉണ്ടാകുന്നവയാണ്. ഇവയെല്ലാം നല്ലപോലെ സൂക്ഷിക്കുന്നതായിരുന്നാൽ നമുക്ക് ഉരത്തിന്റെ ക്ഷാമം അധികം കാണുന്നതല്ല. ഇവ കൂടാതെ ഉരമായിട്ട് ഉപയോഗിക്കാവുന്ന അനേകം ഉപ്പുകൾ അന്യരാജ്യങ്ങളിൽ നിന്നും വരുത്താവുന്നതായിട്ടുണ്ട്. ഇവയെപ്പററി വേറൊരു പ്രസംഗമുണ്ടാകുമെന്നുള്ളതിനാൽ, ഞാൻ കൂടുതലായി ഒന്നും പറയുന്നില്ല. ഉരത്തിന്റെ കാൎയ്യം പറഞ്ഞുതീക്കുന്നതിനുമുമ്പ പച്ചിലവളത്തെപ്പററി ഒന്നു രണ്ടു വാക്കു പറയണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ വയലിൽ 'കൊഴയി'ടുക എന്നൊരു പതിവുണ്ടല്ലോ. എന്നാൽ കാട്ടിൽനിന്നും തോലുവെട്ടിക്കൊണ്ടുവന്ന് ഇടുന്നതിനേക്കാൾ എളുപ്പമായ ഒരു മാൎഗ്ഗമുണ്ട്. അതായത് വയലിൽ തന്നെ എളുപ്പത്തിൽ വളരുന്നതായ ചില ചെടികൾ നട്ടുവളൎത്തി പൂത്തുതുടങ്ങുമ്പോഴേക്കും അതിനെ ഉഴുതു മണ്ണിനടിയിലാക്കുകയാകുന്നു. ഇപ്രകാരം നട്ടുവളൎത്തുന്നതു പയറുവൎഗ്ഗത്തിലുൾപ്പെട്ട ഒരു ധാന്യമായിരുന്നാൽ അതിനു പ്രത്യേകം ഒരു ഗുണമുണ്ട്. മുതിരക്കു വായുവിൽനിന്നും അചേതനത്തെ ആകൎഷിച്ചു നിലത്തിലാക്കുന്നതിനുള്ള ശക്തിയുണ്ടെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ ശക്തി പയറുവൎഗ്ഗത്തിലുൾപ്പെട്ട സകല ധാന്യങ്ങൾക്കുമുണ്ട്. നിലത്തിൽ പച്ചിലവളത്തിനായി നടുന്നതിനു വട്ടക്കര വളരെ നല്ലതാണ്. ഇതു ചില പുരയിടങ്ങളിൽ കൃഷിചെയ്യാതെ ഉണ്ടാകുന്നതാണ്. ഇതിന്റെ വിത്തു ശേഖരിച്ചു, കൊയ്ത്തുകഴിഞ്ഞതിന്റെ ശേ

ഷം, ധനമാസത്തിലൊ മകരമാസത്തിന്റെ ആദ്യത്തിലൊ വിതെക്കണം. രണ്ടുമാസംകൊണ്ട് അതു വളൎന്നു പൂത്തുതുടങ്ങും. അപ്പോൾ അതിനെ ഉഴുതു മണ്ണിനടിയിലാക്കണം. മണൽനിലങ്ങളിൽ പച്ചിലവളത്തിനായി ഇതിനെ കൃഷിചെയ്യുന്നതു നല്ലതാണ്. ആണ്ടിൽ രണ്ടുപൂവു കൃഷിചെയ്യുന്ന നിലങ്ങളിൽ വേറെ ധാന്യംകൂടി കൃഷിചെയ്യുന്നതിന് എല്ലായ്പോഴും തരമില്ലാതെവന്നേക്കാം. എന്നാൽ കരയിൽ വേണ്ട സൌകൎയ്യമുള്ളതുകൊണ്ടു കഴിയുന്നിടത്തോളം ഈ കൃഷിചെയ്തു പച്ചിലവളമവിടെ ഇടേണ്ടതാണ്.

ഇനി നമുക്ക് ഇവിടെ വിളവുകളുടെ കാൎയ്യത്തെപ്പറ്റി ആലോചിക്കാം. നമ്മുടെ വിളവുകളിൽ അനേകം ദോഷങ്ങളുണ്ട്. ഒന്നാമത് നാം ശരിയായ വിധത്തിൽ വിളവു മാറുന്നില്ല. മണ്ണിലുള്ള സാധനങ്ങളെ ശരിയാകുംവണ്ണം ധാന്യങ്ങൾ ഉപയോഗപ്പെടുത്തുന്നതിലേക്ക്, വിളവുമാറൽ അത്യാവശ്യമാണ്. ചെടിയുടെ വളൎച്ചക്ക് ആവശ്യമുള്ള ആഹാരസാധനങ്ങളുടെ തുക, ചെടിയുടെ സ്വഭാവത്തെ അനുസരിച്ചിരിക്കും. അരിവൎഗ്ഗത്തിലുൾപ്പെട്ട ധാന്യങ്ങൾക്ക ക്ഷാരം എന്ന സാധനം മറെറല്ലാററിനേക്കാളും ആവശ്യമുണ്ട്. പയറുവൎഗ്ഗത്തിലുൾപ്പെട്ട ധാന്യങ്ങൾക്ക കുമ്മായത്തിന്റെ ആവശ്യകത മുമ്പിട്ടു നില്ക്കുന്നു. ഇതുപോലെ, ഓരോ വൎഗ്ഗത്തിലുള്ള ധാന്യങ്ങളുടെ സ്വഭാവം ഓരോ മാതിരിയാണ്. ഇതുകൊണ്ട് ആണ്ടോടാണ്ടു വിളവു മാററിയെങ്കിൽ മാത്രമേ മണ്ണിലുള്ള സാധനങ്ങൾ മുഴുവനും ചെടികൾ നല്ലവണ്ണം ഉപയോഗപ്പെടുത്തുകയുള്ളു. വിളവു മാറുന്നതിന്റെ ഗുണം നമ്മുടെ കൃഷിക്കാൎക്ക തീരെ അറിവാൻ വയ്യാ എന്നു പറവാൻ പാടില്ല. വടക്കൻ താലൂക്കുകളിൽ ചില സ്ഥലങ്ങളിൽ രണ്ടുപൂവ് നെല്ലുകൃഷി ചെയ്യുന്നതിനിടക്ക് എള്ളു വിതെക്കുക പതിവുണ്ട്. അതുപോലെ ചെങ്കോട്ടയിൽ ഒരുനിലത്തിൽ ഒരാണ്ടിൽ പയറു വിതച്ചാൽ, അടുത്തയാണ്ടിൽ കടുകും, അതിനടുത്തയാണ്ടിൽ കൊത്തമല്ലി മുതലായ

വയും കൃഷിചെയ്യുന്നതു പതിവാണ്. ഇപ്രകാരമുള്ള വിളവുമാററൽ, തിരുവിതാംകൂറിൽ അനേകം ഭാഗങ്ങളിൽ കാണാത്തതുകൊണ്ടു വ്യസനിക്കുന്നു. വിളവുമാററത്തിൽ ഒരു കാൎയ്യം നാം പ്രത്യേകം ശ്രദ്ധവെക്കേണ്ടതാണ്. അത്, ഒരു നിലത്തിൽ രണ്ടുമൂന്നാണ്ടിൽ ഒരിക്കലെങ്കിലും പയറുവൎഗ്ഗത്തിൽപ്പെട്ട ഒരു ധാന്യം കൃഷിചെയ്യണമെന്നുള്ളതാണ്. ഇതിൽനിന്നുണ്ടാകുന്ന പ്രത്യേക ഗുണത്തെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

ഇനി നമുക്ക് ആലോചിക്കേണ്ടതു വിത്തുകൾ നന്നാക്കുന്ന കാൎയ്യത്തെപ്പററിയാണ്. ഒരു സ്ഥലത്ത് ഒരു വിത്തു കൃഷിചെയ്താൽ അതിനെത്തന്നെ അവിടെ ആചന്ദ്രതാരം കൃഷിചെയ്യുകിലേ ഗുണമുള്ളു എന്നാണ് നമ്മുടെ കൃഷിക്കാരുടെ അഭിപ്രായം. ഇത് അത്ര ശരിയായിട്ടുള്ള അഭിപ്രായമാണെന്ന് എനിക്കു തോന്നുന്നില്ല. വിത്തുകൾ കൂടക്കൂടെ മാററുന്നത് ഏററവും ഫലപ്രദമായിട്ടാണ് മററു രാജ്യങ്ങളിൽ കണ്ടുവരുന്നത്. അനേകകാലം ഒരു സ്ഥലത്തുതന്നെ താമസിച്ചു ജോലിനോക്കുന്ന ഒരാൾ, കുറച്ചുദിവസത്തേക്കു കടൽതീരങ്ങളിലോ, കുന്നുകളിലോ പോയി താമസിച്ചാൽ എത്ര സുഖം തോന്നുമോ, അതുപോലെതന്നെ, വിത്തുകളെ മാററുന്നതുകൊണ്ട് അവയ്ക്കും പ്രത്യേകഗുണം ഉണ്ടാകും. വിത്തു മാററുന്നതു കൂടാതെ വിളവിനെ നന്നാക്കുന്നതിനുള്ള മാൎഗ്ഗം, വിത്തിന്റെ ജാതിയെ നന്നാക്കുകയാണ്. ഇതിലേക്കു രണ്ടു മാൎഗ്ഗങ്ങളുണ്ട്. അതിൽ സാധാരണ കൃഷിക്കാൎക്കു സാധിക്കാവുന്ന ഒരു മാൎഗ്ഗത്തെപ്പററി മാത്രമേ ഇവിടെ പ്രസ്താവിക്കുന്നുള്ളു. ഈ മാൎഗ്ഗം വിത്തുതിരിഞ്ഞെടുപ്പു തന്നെയാണ്. ഇതു താഴെ പറയുന്ന പ്രകാരമാണ് ചെയ്യേണ്ടത്. ഉദാഹരണത്തിനായി, നെല്ലിൽ ഒരുമാതിരി വിത്തിനെ എടുക്കാം. ഇതിൽനിന്നും കുറെ വിത്തു പ്രത്യേകതടം എടുത്തു വിതയ്ക്കണം. നെല്ലു വളൎന്നുവരുമ്പോൾ വളരെ പുഷ്ടിയോടുകൂടി വളരുന്നവയെ പ്രത്യേകം തിരിച്ചു വെക്കണം, ഇപ്രകാരം

തിരിഞ്ഞുവച്ച നെല്ലിൽ ഉണ്ടാകുന്ന കതിർക്കുലകളെ പ്രത്യേകം അറുത്ത്, അതിൽ അധികം മണിയുള്ള കതിർക്കുലകളെ തിരിഞ്ഞെടുക്കണം. ഇവയിൽനിന്നുള്ള മണികളെ ശേഖരിച്ച് അവയിൽ ഏറ്റവും നന്നായിട്ടുള്ളതിനെ തിരിഞ്ഞെടുക്കണം. ഇപ്രകാരം തിരിഞ്ഞെടുത്ത മണികളെ അടുത്ത ആണ്ടിൽ വീണ്ടും കൃഷിചെയ്യണം. എന്നിട്ട്, മേൽപറഞ്ഞപ്രകാരം തിരിഞ്ഞെടുക്കയും ചെയ്യണം. ഇപ്രകാരം രണ്ടുമൂന്നുകാലം തിരിഞ്ഞെടുക്കുമ്പോൾ ആദ്യത്തെ വിത്തിനെക്കാൾ അധികം ഗുണമുള്ള വിത്ത് ഒടുവിൽ കിട്ടുന്നതാണ്. ഈ മാതിരി തിരിഞ്ഞെടുപ്പുകൊണ്ടാണ് അനേകം മാതിരി പുതിയ വിത്തുകൾ ഇംഗ്ലണ്ട് മുതലായ രാജ്യങ്ങളിൽ ഉണ്ടാക്കുന്നത്. ഇപ്രകാരം വിത്തുകളെ നന്നാക്കുന്നതിനായി പ്രത്യേകം ചിലർ തുനിയുന്നതായിരുന്നാൽ അത് അവർക്ക് വളരെ ആദായമുള്ള തൊഴിലായിത്തീരും.

ഇനി ഇവിടെ പറയാനുള്ളതു നമ്മുടെ നാട്ടിൽ ഇപ്പോൾ ഇല്ലാത്തതും ഇതരരാജ്യങ്ങളിൽനിന്ന് കൊണ്ടുവരാവുന്നതും ആയ വിളവുകളെപ്പറ്റിയാകുന്നു. നെടുമങ്ങാട്ടു താലൂക്കിൽ ചില സ്ഥലങ്ങളിൽ ഗോതമ്പ്, ഉരുളക്കിഴങ്ങുമുതലായ ധാന്യങ്ങൾ ഉണ്ടാകുമെന്നു തോന്നുന്നു. ഇവയെ കൃഷിചെയ്തു പരീക്ഷിക്കേണ്ടതാണ്. കരുവാണിക്കാപ്പരുത്തിയും, നിലക്കടലയും തിരുവിതാംകൂറിൽ പല സ്ഥലങ്ങളിലും ഉണ്ടാകും. ഇവയെ കൊല്ലത്തും തിരുവനന്തപുരത്തും ഉള്ള തോട്ടങ്ങളിൽ നട്ടു നോക്കിയതിൽ അവ നല്ലവണ്ണം ഉണ്ടാകുന്നുണ്ട്. ഇവയെ കൃഷിചെയ്യുന്നതിനുള്ള സമ്പ്രദായങ്ങൾ ലഘുപത്രികകളിൽ പ്രസ്താവിച്ചിട്ടുണ്ട്. മേൽ പറഞ്ഞ സാധനങ്ങൾ കൂടാതെ, ഇവിടെ കൃഷിചെയ്യാവുന്ന വേറെ സാധനങ്ങൾ ഇനിയും ഇല്ലെന്നില്ല.

ഇനി കന്നുകാലികളുടെ പരിചരണത്തെപ്പറ്റി സ്വല്പം പറവാനുണ്ട്. ഡാർവിന്റെ പരിണാമനിയമപ്രകാരം

ലോകത്തിൽ സകല ജന്തുക്കളും താണ അവസ്ഥയിൽ നിന്നും ഉയൎന്നസ്ഥിതിയെ ആണ് പ്രാപിക്കുന്നത്. നമ്മുടെ രാജ്യത്തിലുള്ള കന്നുകാലികൾ ഈ പ്രസിദ്ധതത്വത്തിൽ നിന്നു ഭിന്നമായിരിക്കുന്ന ഒരു പദ്ധതിയെയാണ് അനുഗമിക്കുന്നത്. പരദേശത്തു സഞ്ചരിച്ച് അവിടത്തെ കൃഷിക്കാരുടെ സമ്പ്രദായങ്ങളെക്കുറിച്ച് അന്വേഷിച്ചു നോക്കുന്നതായാൽ, അവർ തങ്ങളുടെ കന്നുകാലികളെ സ്വന്തസന്താനങ്ങളെപ്പോലെ സംരക്ഷിക്കുന്നവരാണെന്നുള്ള യാഥാൎത്ഥ്യം മനസ്സിലാകും. അവരുടെ കന്നുകാലികൾ പയറു, പരുത്തിക്കുരു മുതലായ ഉത്തമദ്രവ്യങ്ങൾ ഭക്ഷിച്ചു പരിപുഷ്ടങ്ങളായ അംഗങ്ങളോടും ശക്തിയുക്തങ്ങളായ ദേഹങ്ങളോടും കൂടിയാണ് കാണപ്പെടുന്നത്. തിരുവിതാംകൂറിലാകട്ടെ, ഉഴവുകന്നുകാലികൾക്കു വൈക്കോലും വെള്ളവും, ചിലപ്പോൾ കുറച്ചു പച്ചപ്പുല്ലുമല്ലാതെ പോഷകബീജങ്ങൾ ധാരാളം ഉള്ള യാതൊരു ആഹാരവും കൊടുക്കുന്നില്ല. "വാണിയനു കൊടുത്തില്ലെങ്കിൽ വൈദ്യനു കൊടുക്കേണ്ടിവരു"മെന്നുള്ള വിലയേറിയ പാഠത്തെ നമ്മുടെ ആളുകൾ മറന്നിരിക്കുകയാണ്. ഒരു രാജ്യത്തിലെ കൃഷി അഭിവൃദ്ധിയെ പ്രാപിച്ചിരിക്കുന്നുവോ എന്ന് അറിവാനായി ആദ്യം പരിശോധിക്കേണ്ടത് അവിടത്തെ കന്നുകാലികളെയാണ്. നമ്മുടെ രാജ്യത്തിലുള്ള കന്നുകാലികളുടെ ദയനീയമായ അവസ്ഥയ്ക്കു കാരണം നമുക്കു മൃഗപരിചരണത്തിൽ ഉള്ള വൈമുഖ്യവും പരിചയക്കുറവും തന്നെ. ഒരു പാരദേശികകൎഷകനാകട്ടെ, തന്റെ കന്നുകാലികളെ എത്ര ശുഷ്കാന്തിയോടുകൂടിയാണ് പരിപാലിക്കുന്നത്. അവരുടെ അഭ്യുദയകാരണവും അതുതന്നെയാണ്. നമ്മുടെ നാട്ടിൽ ആൎക്കെങ്കിലും നല്ല കാളയോ പശുവോ ആവശ്യമുണ്ടെങ്കിൽ, ഉടൻ പാണ്ടിയിലേക്ക് ആളയക്കുന്നതു പതിവാണ്. ഈ ദിക്കിൽതന്നെ പ്രസവിച്ചുണ്ടാകുന്ന കന്നുകൾക്ക് അന്യദിക്കിലുള്ളവയെപ്പോലെ ശേഷിയും ചൊടിയും ഉണ്ടായിരിക്കുന്നതായി കണ്ടിട്ടില്ലെന്നുതന്നെ

പ്രായമായിരിക്കുന്നു. തിരുവിതാംകൂറിലെ കന്നുകാലിപ്രദർശനങ്ങളിൽ സമ്മാനം കിട്ടുന്നതു പ്രായേണ അന്യദിക്കുകളിൽനിന്നും വിലയ്ക്കു വാങ്ങപ്പെട്ടിട്ടുള്ള ഉരുക്കൾക്കാകുന്നു. നമ്മുടെ ഗവർൺമെൻറ് ഈ ന്യൂനതയെ പരിഹരിക്കാനായി ശ്രമംവെച്ചിരിക്കുന്നത് ഏറ്റവും ആശ്വാസജനകം തന്നെ.

എന്നാൽ കൃഷിക്കാരായവന്മാരും തങ്ങളുടെ കന്നുകാലികളെ നന്നാക്കുന്നതിൽ കുറെക്കൂടി ശ്രദ്ധിക്കേണ്ടതാണ്. പ്രജകൾക്ക് ആവശ്യങ്ങളായിരിക്കുന്ന സകല കാര്യങ്ങളും ചെയ്യാൻ യാതൊരു ഗവർമ്മെണ്ടിനും സാധിക്കുന്നതല്ല. ചില കാര്യങ്ങളിൽ ഗവർമ്മെണ്ടിനു ചെയ്യാവുന്നതു, വഴികാണിച്ചുതരിക മാത്രമാകുന്നു. അതുകൊണ്ടു നമ്മുടെ കൃഷിക്കാർ കന്നുകാലിരക്ഷണത്തിൽ ചില വ്യതിയാനങ്ങൾ ഉണ്ടാക്കേണ്ടതായ സമയം സമീപിച്ചിരിക്കുന്നു. നമ്മുടെ രാജ്യത്തിൽ ഈശ്വരാനുഗ്രഹത്താൽ പുല്ലു ധാരാളമായിട്ടുണ്ടാകും. സ്ഥലവും വേണ്ടിടത്തോളം ലഭിക്കും. ഒരു താലൂക്കിലെ ഗൃഹസ്ഥന്മാർ യോജിക്കുന്നതായാൽ ഒരു പൊതുസ്ഥലമുണ്ടാക്കി അവിടെ നല്ല കന്നുകാലികളെ ശേഖരിക്കയും സന്താനവർദ്ധനക്കു വേണ്ടതായ പരിചരണങ്ങൾ ചെയ്കയും ചെയ്യാൻ യാതൊരു പ്രയാസവുമില്ല. പ്രാരംഭത്തിൽ പരദേശത്തുനിന്നു കന്നുകാലികളെ വിലക്കുവാങ്ങി കൊണ്ടുവരുന്നതുകൊണ്ടു വിരോധമില്ല. ഇപ്പോൾ ആറു 'വിത്തുകാള'കളെ ഗവർമ്മെണ്ടുചിലവിന്മേൽ മൈസൂരിൽനിന്നും കൊണ്ടുവന്നിരുത്തിയിരിക്കുന്നു. രണ്ടുമൂന്നുമാസം കഴിഞ്ഞാൽ അവ പശുക്കൾക്കു ചേർക്കാനായി അനുവദിക്കുന്നതാണ്. എന്നാൽ നമ്മുടെ ശ്രമത്തിന്റെ പരമോദ്ദേശ്യം, നമ്മുടെ രാജ്യത്തിലുള്ള ആവശ്യങ്ങൾക്ക് ഇവിടെയുള്ള കന്നുകാലികളെ ഉപയോഗിക്കാൻ നിവൃത്തിയുണ്ടാക്കേണമെന്നായിരിക്കണം. ലോകത്തിന്റെ ശൈശവാവസ്ഥയിൽപോലും, ഒരു സമുദായത്തിന്റെ ഐശ്വര്യം കന്നുകാലികളുടെ ബലത്തെ ആശ്ര

ശ്രയിച്ചിരുന്നു. നമ്മുടെ ഉപജീവനമാൎഗ്ഗം പ്രധാനമായി കൃഷിയിലും, കൃഷിയുടെ ഫലം മിക്കവാറും കന്നുകാലികളിലുമാകയാൽ, നമുക്ക് ഏതുവിധത്തിലെങ്കിലും ഉൽക്കൎഷം വേണമെന്നാഗ്രഹിക്കുന്നവർ ആദ്യമായി ചെയ്യേണ്ടതു മുൻ വിവരിക്കപ്പെട്ട പരിഷ്കാരമാകുന്നു.

കൃഷി പരിഷ്കരിക്കാനുള്ള പല മാൎഗ്ഗങ്ങളും ഞാൻ പ്രസ്താവിച്ചുകഴിഞ്ഞിരിക്കുന്നു. നമ്മുടെ ഉപജീവനത്തിന് അപരിത്യാജ്യമായിരിക്കുന്ന ഈ തൊഴിൽ അഭ്യുദയത്തെ പ്രാപിക്കണമെങ്കിൽ ഗവൎമ്മെണ്ടും പ്രജകളും യോജിച്ചു പ്രവൎത്തിക്കേണ്ടതാകുന്നു. ഗവൎമ്മെണ്ട് ഈ കാൎയ്യത്തിൽ വളരെ ശ്രദ്ധിക്കുന്നുണ്ടെന്നു നിങ്ങൾക്ക് എല്ലാവൎക്കും അറിയാമല്ലോ. എന്നാൽ ഗവൎമ്മെണ്ടിന്റെ പ്രയത്നത്തിനു ഫലപ്രാപ്തി വരണമെങ്കിൽ, കൎഷകന്മാരുടെ സഹകരണം ഏറാവും ആവശ്യമാകുന്നു. സംഘബലം മററുള്ള കാൎയ്യങ്ങളിലെന്നപോലെ കൃഷിയിലും വേണ്ടതാകുന്നു. പരിഷ്കാരജന്യമായ ഐശ്വൎയ്യത്തിന്റെ ദൃഷ്ടാന്തമായ ജപ്പാൻ രാജ്യത്തിൽ, കൎഷകസംഘങ്ങൾ വളരെ കാൎയ്യങ്ങൾ നിൎവ്വഹിക്കുന്നുണ്ട്. അവിടെ ഓരോ പ്രവൃത്തിതോറും ഓരോ സമാജങ്ങളുണ്ട്. ഈ സങ്കങ്ങൾ അനേകം ചേൎന്നു താലൂക്കുസമാജവും, താലൂക്കുസമാജങ്ങൾ വളരെ ചേൎന്നു ഡിവിഷ്യൻ സമാജങ്ങളും ഉണ്ട്. ഇവയ്ക്ക് എല്ലാററിനും കേന്ദ്രമായി തലസ്ഥാനത്തിൽ ഒരു സമാജമുണ്ട്. പരിശ്രമശീലന്മാരായ മെമ്പൎമാരുടെ പ്രയത്നത്താൽ അനേകം കാൎയ്യങ്ങൾ അവിടെ നിൎവ്വഹിക്കപ്പെടുന്നുണ്ട്. ഒരു പുതിയ ധാന്യം നട്ടുപരീക്ഷിക്കുവാനോ, വെള്ളം ഇറയ്ക്കാനോ മററോ ഒരു വിലയേറിയ യന്ത്രം വാങ്ങുവാനോ, കൃഷിക്കാരിൽ ഒരുവനു സാധിക്കാതെ വരാം. ആവക കാൎയ്യങ്ങൾ ചെയ്യുന്നതു കൎഷകസമാജങ്ങളാകുന്നു.

നമ്മുടെ രാജ്യത്തിൽ പല ഭാഗങ്ങളിൽനിന്നും വന്നിരിക്കുന്ന പ്രമാണികളായ നിങ്ങൾ യോജിച്ചു പ്രവൃത്തിക്കുന്നതായാൽ, നമുക്കു കൎഷകസമാജങ്ങളോ, അതിലും ഉപരിയായ

സ്ഥാപനങ്ങളെല്ലാം നിഷ്പ്രയാസമായി ഉണ്ടാവുന്നതാണ്. നി
ങ്ങൾക്ക് എല്ലാവൎക്കും ബോദ്ധ്യപ്പെട്ടേടത്തോളം ഈ പ്രയാസങ്ങൾ കഴി
ഞ്ഞ ഉടനെ തന്നെ നാട്ടുകാൎക്ക് ഒരു കൃഷിസംഘം ഏൎപ്പെടുത്താ
വുന്നതാണ്. ഈശ്വരസഹായം ഉണ്ടായിരുന്നാൽ, നമ്മു
ടെ ഉദ്യമങ്ങൾ സഫലമായിത്തീരുകയും കൃഷി ഉത്തരോത്ത
രം അഭിവൃദ്ധിയെ പ്രാപിക്കയും ചെയ്യുന്നതാണ്.

എൻ. കുഞ്ഞൻപിള്ള എം. എ.,
ബി. എസ്. സി., പി. എച്ച്. ഡി.

---

# വ്യവസായവിദ്യാഭ്യാസം.

വ്യവസായം, ഉൽപാദകമെന്നും പ്രസാരകമെന്നും രണ്ടുവിധമാകുന്നു. ഉൽപാദകമെന്നാൽ ഇഷ്ടസാധനങ്ങളെ ഉണ്ടാക്കുക. പ്രസാരകമെന്നാൽ ആ സാധനങ്ങളെ ആവശ്യക്കാൎക്ക് കഴിയുന്നതും എളുപ്പത്തിൽ സമ്പാദിക്കത്തക്ക നിലയിൽ വ്യാപാരം ചെയ്യുക. ഉദാഹരണത്തിനുവേണ്ടി ഘടനിൎമ്മാണവ്യവസായത്തെ എടുക്കാം. വ്യവസായത്തിന്റെ സാമാന്യഗുണങ്ങളായ ഉൽപാദകത്വവും പ്രസാരകത്വവും ഘടനിൎമ്മാണത്തിലുണ്ട്. മണ്ണിന്മേൽ കുശവൻ എടുക്കുന്ന വേലയുടെ ഫലമായി, ഇഷ്ടസാധനങ്ങളായ കുടങ്ങൾ ഉണ്ടാകുന്നു. ആ കുടങ്ങളുടെ ക്രയവിക്രയങ്ങളെക്കൊണ്ട് അവക്കു പ്രചാരവും ഉണ്ടാകുന്നു. അതുകൊണ്ടു വ്യവസായകവിദ്യാഭ്യാസം എന്നുവെച്ചാൽ, നിൎമ്മാണത്തിനും വ്യാപാരത്തിനും ഉപയുക്തമായ വിദ്യാഭ്യാസം എന്നാണ് ധരിക്കേണ്ടത്.

നിൎമ്മാണവ്യാപാരങ്ങൾക്ക് ഉപയുക്തമായ വിദ്യാഭ്യാസം എന്നുവെച്ചാൽ എന്ത്? മേൽപറഞ്ഞ കുശവന്റെ ഉദാഹരണത്തെ തന്നെ എടുക്കാം. വയലുകളിൽ ആതാ

പ്രസിദ്ധമാണ്. ഇപ്പോഴത്തെ കാലാവസ്ഥകൊണ്ടും വ്യവസായവിഷയങ്ങളിൽ പ്രത്യേകപരിശീലനം അത്യാവശ്യമായിട്ടാണ് കാണുന്നത്.

ആയതുകൊണ്ടു സകലവ്യവസായങ്ങളിലും സൂക്ഷ്മതാപാടവവും ശാസ്ത്രീയജ്ഞാനവും കൂടാതെ നിവൃത്തിയില്ലെന്നു മാത്രമല്ല, ആ വക പാടവവും ജ്ഞാനവും വർദ്ധിക്കുന്തോറും വ്യവസായങ്ങൾ പൂർണ്ണഫലപ്രദങ്ങളായിത്തീരുകയും ചെയ്യും. വ്യവസായങ്ങളുടെ പ്രധാനതത്വം ഇതാണ്. ഈ തത്വം യൂറോപ്പിലും അമേരിക്കയിലും നല്ലവണ്ണം ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിന്, ആ രാജ്യങ്ങളിൽ വ്യവസായവിദ്യാഭ്യാസത്തിനു വേണ്ട സകല ഏർപ്പാടുകളും ആ നാട്ടുകാർതന്നെ ചെയ്തിട്ടുണ്ടെന്നും, അവയെ അതാതുഗവൺമെന്റു സഹായിക്കുന്നുണ്ടെന്നും ഉള്ള സംഗതികൾ ലക്ഷ്യങ്ങളാകുന്നു. സ്വീഡനിലെ 'സലോജൻ' എന്നു പറയുന്ന പ്രസിദ്ധകരകൌശലവിദ്യാലയത്തിൽനിന്നും, അപ്രകാരംതന്നെ, ബെൽജിയമിലെ 'അപ്രൻറിസെസ്' എന്ന വിദ്യാലയത്തിൽനിന്നും, കൊളംബിയയിലെ ലോഹകരവിദ്യാലയത്തിൽനിന്നും, ഫ്രാൻസിലേയും ജർമ്മനിയിലേയും കലാശാലകളിൽനിന്നും, ഓക്സ്ഫോർഡ്, ദക്ഷിണകെൻസിങ്ടൺ ഈ നഗരങ്ങളിലെ കരകൌശലപള്ളിക്കൂടങ്ങളിൽനിന്നും, പ്രതിവത്സരം എത്രവിദ്യാർത്ഥികളെയാണ് ഓരോകലാവിദ്യകളിൽ പരിശീലിപ്പിച്ചയയ്ക്കുന്നത്! ഈ വിദ്യാർത്ഥികൾ പലതരക്കാരാണ്. ഈ നാട്ടിലെപ്പോലെ ഏതെങ്കിലും ഒരു പണി ഒരു ജാതിക്കാരനേ പഠിക്കാവൂ എന്നോ, കലാവിദ്യകൾ അഭ്യസിക്കുന്നതു നിന്ദ്യമാണെന്നോ ഒരു അഭിപ്രായം ആ നാട്ടുകളിൽ ഇല്ല. ഒരുവൻ ഏതൊരുതൊഴിലിൽ പ്രവേശിക്കുന്നുവോ അവന് ആ തൊഴിലിൽ ഉപയുക്തമായ ബുദ്ധിസാമർത്ഥ്യം ഉണ്ടാക്കിക്കൊടുക്കുകയും തന്നിമിത്തം തനിക്കുതാൻ പോന്നവനാണെന്നുള്ള ഒരു വിശ്വാസവും ധൈര്യവും അവനിൽ ജനിപ്പിക്കുകയും ആകുന്നു മേൽപറഞ്ഞ വിദ്യാലയങ്ങളിലെ പഠിപ്പുകൊണ്ടുണ്ടാകുന്ന ഫലം. എവിടെയെങ്കി

ലും വേല ചെയ്തു ദിവസം തോറും ഉറുപ്പിക സമ്പാദിച്ചുകൊള്ളാമെന്ന ധൈര്യമുള്ള വേല്ക്കാരൻ നമ്മുടെ രാജ്യത്തു നൂറിൽ ഒന്നോ രണ്ടോ? യൂറോപ്പിലും അമേരിക്കയിലും, നേരെ മറിച്ച്, അങ്ങിനെ ധൈര്യമില്ലാത്തവർ നൂറിൽ ഒന്നോ രണ്ടോ! കച്ചവടക്കാരൻ, ഫാക്ടറിക്കാരൻ, എൻജിനിയർ, ശില്പി എന്നിങ്ങിനെയുള്ള ഓരോ വകക്കാരേയും അതാതാളുകളുടെ തൊഴിലുകളിൽ പരിചയിപ്പിക്കുക, എന്നുവെച്ചാൽ, ഓരോ തൊഴിലിന്റേയും തത്വങ്ങളേയും തന്ത്രങ്ങളേയും നിശ്ശേഷം അവരെ പഠിപ്പിച്ചു വിടുകയാകുന്നു എല്ലാത്തരം വിദ്യാലയങ്ങളുടെ ധർമ്മം. ഇതുകൊണ്ടാണ് യൂറോപ്പിലും അമേരിക്കയിലും, എവിടെ നോക്കിയാലും, വ്യവസായിയെ രാജ്യക്ഷേമപദ്ധതിയിൽ പുരോഗാമിയായും, അവിടെയുള്ള കച്ചവടക്കാരനെ വാണിജ്യലോകനിയന്താവായും കാണുന്നത്.

വ്യവസായങ്ങളെ സംബന്ധിച്ച് ഇന്ത്യാരാജ്യത്തിലും, പ്രത്യേകിച്ചു കേരളത്തിലും, ചില അഭിപ്രായഭേദങ്ങൾ ഇയ്യിടയിൽ കണ്ടുതുടങ്ങിട്ടുള്ളതു ശുഭസൂചകംതന്നെ. അങ്ങാടികളിൽ പൊതികെട്ടിക്കളയാറുള്ള ഉണക്കവാഴപ്പോളകൾകൊണ്ടു മുണ്ടുകളും, കുളങ്ങളുടെ വക്കുകളിൽ പാറാവുകാരായി നില്ക്കാറുള്ള സംഭാരപ്പുല്ലുകളെക്കൊണ്ട് ഒരുതരം തൈലവും ഉണ്ടാക്കുന്നതു നന്നെന്ന് എപ്പോൾ നമ്മുടെ നാട്ടുകാരിൽ ഒരാൾക്കെങ്കിലും തോന്നിയോ, അപ്പോൾതന്നെ, നമ്മുടെ രാജ്യത്തിന്നു നല്ലകാലം വന്നുവെന്നു പറയാം. ഇപ്പോൾ കേവലം വെളുത്തേടന്മാരും നാട്ടുവൈദ്യന്മാരും മാത്രം ഉപയോഗിച്ചുപോരുന്ന 'അമരി'യെന്ന ചെടിയിൽനിന്നു നീലം ഉണ്ടാക്കാൻ തുടങ്ങാത്തതും, അപ്രകാരംതന്നെ, ഈ കേരളത്തിൽ പലദിക്കുകളിലും അന്തർഭവിച്ചുകിടക്കുന്ന 'അഭ്രം,' 'അലൂമിനിയം' എന്നീ ലോഹങ്ങളെ ആരും എടുക്കാൻ ശ്രമിക്കാത്തതും എന്തൊരു കഷ്ടമാണ്! ഇപ്പോളെങ്കിലും ഈ വക വിഷയങ്ങളിൽ ബഹുജനങ്ങൾക്ക് ഒരു താല്പര്യം ജനിച്ചിട്ടുള്ളതിനെപ്പറ്റി സന്തോഷിക്കേണ്ടതാണ്. എന്നാലും, ജാപ്പാൻ മുതലായ രാജ്യങ്ങളിൽ ഓരോ വ്യവസായ

ങ്ങൾ എത്രയോ ചുരുക്കകാലംകൊണ്ടുണ്ടാവുകയും, പരിപൂർത്തിയെ പ്രാപിക്കുകയും ചെയ്യുന്നതായി കാണാറാവാം, ദേശാഭിമാനനിമിത്തം മനസ്സമാധാനം ഉണ്ടാവുന്നില്ല.

ഇയ്യിടയിൽ ഇൻഡ്യാരാജ്യത്തിന്റെ മിക്കസംസ്ഥാനങ്ങളിലും വ്യവസായവിദ്യാഭ്യാസത്തിനുവേണ്ട ഏർപ്പാടുകളിൽ ചിലതെല്ലാം ചെയ്തിട്ടും ചെയ്തുവരുന്നും ഉണ്ട്. യന്ത്രകലാവിദ്യാലയങ്ങൾക്കും, അശ്വവൈദ്യാലയങ്ങൾക്കും, കാർഷികവിദ്യാശാലകൾക്കും, ശില്പവിദ്യാലയങ്ങൾക്കും പുറമെ, കരകൗശലവിദ്യാഭ്യാസത്തിന്നായിത്തന്നെ (൧൦൮൫ൽ) ൨൩ പള്ളിക്കൂടങ്ങളും അവയിൽ ൪,൩൯൦ വിദ്യാർത്ഥികളും ഈ ഇൻഡ്യാരാജ്യത്ത് ഉണ്ട്. ഇവകളിൽ പ്രധാനമായി, പഞ്ചാബിൽ അഞ്ചു പള്ളിക്കൂടങ്ങളും ൩൯൨ വിദ്യാർത്ഥികളും, യുനൈറ്റഡ് പ്രൊവിൻസുകളിൽ നാലു സ്കൂളുകളും ൧൭൨ വിദ്യാർത്ഥികളും, ബങ്കാളത്തു നാലു സ്കൂളുകളും ൩൩൦ വിദ്യാർത്ഥികളും ഉണ്ടെന്നാണ് കാണുന്നത്. ബങ്കാളത്തു മിക്കകാളേജുകളിലും ആലേഖ്യവിദ്യ പഠിപ്പിക്കുവാനുള്ള ഏർപ്പാടുകൾ ഉണ്ട്. അപ്രകാരംതന്നെ, സെൻട്രൽ പ്രൊവിൻസുകളിലും പക്ഷെ അവിടെ വ്യവസായവിദ്യാലയങ്ങൾ ഇല്ലാത്തതിന്റെ പകരം, മിക്ക സ്കൂളുകളിലും ആശാരിപ്പണി പഠിപ്പിക്കുവാനായി ക്ലാസ്സുകൾ ഏർപ്പെടുത്തിട്ടുണ്ട്. മദിരാശിസംസ്ഥാനത്തിൽ, വ്യവസായം തനിച്ചും ഇതരവിഷയങ്ങളോടു വ്യവസായം ചേർത്തും പഠിപ്പിച്ചുപോരുന്ന സ്കൂളുകൾ അനവധിയുണ്ട്. എങ്കിലും അവയിൽ പ്രധാനങ്ങളായി ആൺകുട്ടികൾക്ക് ൨൦൫ പെൺകുട്ടികൾക്ക് ൧൫൫ സ്കൂളുകൾ ഉണ്ട്. ഇതിന്നുപുറമെ, ആശാരിപ്പണി, ചൂരൽപ്പണി മുതലായവ പഠിപ്പിക്കാൻവേണ്ട ഏർപ്പാടുകൾ ചില ഹൈസ്കൂളുകളിൽ ചെയ്തിട്ടും ഉണ്ട്. ബൊംബായിൽ "വിക്ടോറിയാടെക്നിക്കൽ ഇൻസ്റ്റിട്ട്യൂട്ട്"ന്ന മഹാപ്രസിദ്ധമായ വിദ്യാലയത്തിന്നുപുറമെ, വേറെയും അനേകവിദ്യാലയങ്ങളിൽ വ്യവസായവിദ്യാഭ്യാസം നടത്തിപ്പോരുന്നുണ്ട്.

ഇൻഡ്യയിലെ മുപ്പതുകോടിയിൽപരം ജനങ്ങളുടെ

ആവശ്യങ്ങൾക്ക് ഇത്രപൂർണ്ണം പള്ളിക്കൂടങ്ങൾ മതിയാവുകയില്ല. ആയതുകൊണ്ടു വ്യവസായവിദ്യാഭ്യാസത്തിനു പാടുള്ളേടത്തോളം പ്രചാരം ഉണ്ടാക്കാൻ ശ്രമിക്കേണ്ടതു ദേശാഭിമാനികളുടെ കർത്തവ്യകർമ്മമാണ്.

പ്രസാരകവ്യവസായത്തിന് ആവശ്യമായ വിദ്യാഭ്യാസത്തിന്റെ പ്രചാരം ഇതുവരെയായിട്ടും മതിയായിട്ടില്ല. ഈ കാര്യത്തിൽ മദ്രാസ് സംസ്ഥാനത്തിന്റെ കഥ വളരെ കഷ്ടമാണ്. പഞ്ചാബിന്റെ കഥയും ഭേദമില്ല. പ്രസാരകവ്യവസായം അല്ലെങ്കിൽ വാണിജ്യവിദ്യാഭ്യാസം ഇൻഡ്യയുടെ ഇപ്പോഴത്തെ തിടുക്കമായ ആവശ്യങ്ങളിൽ ഒന്നാണെന്നുള്ളതിന് ആക്ഷേപമില്ല. സ്വതന്ത്രമത്സരമായ ശാസ്ത്രങ്ങൾ അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ഈ കാലത്തു, മററുള്ളവരോടു കിടപിടിക്കുവാൻ സകലവ്യാപാരങ്ങളിലും ശാസ്ത്രജ്ഞാനം അത്യാവശ്യമായിട്ടാണ് തീർന്നിരിക്കുന്നത്. ശാസ്ത്രജ്ഞാനത്തിന്റെ അപേക്ഷയല്ലാതെ നമ്മുടെ നാട്ടിലെ വണിക്കുകൾക്കും ശില്പികൾക്കും ക്ഷേമാഭിവൃദ്ധിക്കു മാറാനാണ് ഗതി. വ്യവസായവിദ്യാഭ്യാസം തനിച്ചു പകുതിവഴി മാത്രമേ പോകയുള്ളൂ. എന്നുതന്നെയല്ല, വാണിജ്യവിദ്യാഭ്യാസത്തിന്റെ അഭാവത്തിൽ ചിലപ്പോൾ വ്യവസായവിദ്യാഭ്യാസം നിഷ്ഫലമായും തീരും. ശിക്ഷിതപടുത്വമുള്ള ശില്പികളും വണിക്കുകളും, നൂലും സൂചിയുംപോലെയിരിക്കണം. നൂലിനെ വേണ്ടവഴിക്കു സൂചിയെങ്ങിനെ കൊണ്ടുപോകുന്നുവോ, അപ്രകാരംതന്നെ, ശില്പവിദ്യയെ വേണ്ടവഴിക്കു കൊണ്ടുപോകുന്നതു വാണിജ്യമാണ്. വണിക്കിനു ശാസ്ത്രജ്ഞാനത്തിനു പുറമെ, വാണിജ്യത്തിലുള്ള ആധുനികസമ്പ്രദായങ്ങളിൽ പരിചയവും ബുദ്ധിവൈഭവവും കാര്യസ്ഥതയും ഉണ്ടെങ്കിൽ മാത്രമേ, അവിടവിടെപ്പെട്ടുകിടക്കുന്ന വ്യവസായങ്ങളെ യോജിപ്പിക്കാനും തന്നിമിത്തം വിവിധങ്ങളായ കച്ചവടങ്ങളെ സംയോജിപ്പിക്കുവാനും ആകപ്പാടെ നാട്ടിനു ക്ഷേമത്തെ ഉണ്ടാക്കാനും സാധിക്കയുള്ളൂ. ഈ വിഷയത്തിൽ മററുള്ള തൊഴിൽക്കാർ, വക്കീലന്മാരാകട്ടെ, ഉദ്യോഗസ്ഥന്മാരാകട്ടെ, എ

ത്തന്നെ മിടുക്കന്മാരായാലും, പ്രവേശിച്ചിട്ടു പ്രയോജനമില്ല. അവർ അവരുടെ കുട്ടികളെ ഈ വിഷയം അഭ്യസിപ്പിക്കുകയോ, അല്ലാത്തപക്ഷം, ഈ വിഷയം അഭ്യസിക്കുന്നതിന്നായി പള്ളിക്കൂടങ്ങൾ ഏർപ്പെടുത്തുകയോ, ആ വക പള്ളിക്കൂടങ്ങൾക്കു ധനസഹായം ചെയ്കയോ ആകുന്നു വേണ്ടത്. വ്യവസായങ്ങളുടെ അപേക്ഷയുള്ള സ്ഥലങ്ങളെ കണ്ടുപിടിക്കുന്നതും, അവിടെ അതിന്നാവശ്യമായ ഏർപ്പാടുകൾ കാലതാമസംകൂടാതെ ചെയ്യുന്നതും, തന്റെ പരിശ്രമശീലംകൊണ്ടു ക്രമേണ അതിനെ വർദ്ധിപ്പിച്ചു തനിക്കും മററുള്ളവർക്കും പൂർണ്ണോപകാരപ്രദമാക്കിത്തീർക്കുന്നതും നമ്മുടെ വ്യവസായം തന്നെയാണ്.

പുത്തേഴത്ത് ഗോവിന്ദമേനോൻ ബി. ഏ.

## വാണിജ്യവിദ്യാഭ്യാസം. *

൧൮൮൦-ാം കൊല്ലംവരെ സാങ്കേതികവിദ്യാഭ്യാസത്തിന്റെ സ്ഥിതി.

സാങ്കേതികവിദ്യാഭ്യാസം എന്നാൽ എന്താണെന്നും അതിൽ ഉൾപ്പെടുന്നത് എന്തെല്ലാമാണെന്നും ഉള്ള സംഗതികളെ സംബന്ധിച്ച് ൧൮൮൦-ാം കൊല്ലംവരെ ബഹു കഠിനങ്ങളായ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിരുന്നു. സാങ്കേതികവിദ്യാഭ്യാസത്തിന്റെ വ്യാപ്തിയെപ്പററി നമുക്കാർക്കും അത്ര തെളിവായ ഒരു ജ്ഞാനം ഉണ്ടായിരുന്നില്ല. അതിനെക്കുറിച്ചുള്ള നമ്മുടെ അഭിപ്രായങ്ങൾക്കു കൃത്യതയും കുറവായിരുന്നു. ഭാഷാവ്യുല്പത്തിയേയും തൊഴിലുകളെയും സം

* സൂററിൽ വെച്ചു നടത്തിയ മൂന്നാമത്തെ ഇന്ത്യൻ വ്യവസായ സംഘത്തിൽ വായിച്ചത്, പരിഭാഷകൻ- മിസ്റ്റർ കെ. ഗോവിന്ദമേനോൻ.

ബന്ധിക്കുന്ന വിദ്യാഭ്യാസം ഒഴികെ മററുള്ള സകലവിധ വിദ്യാഭ്യാസങ്ങളും സാങ്കേതിക വിദ്യാഭ്യാസമാണെന്നു കുറച്ചു കാലം എല്ലാവരും വിചാരിച്ചിരുന്നു. അല്പകാലംകൂടി ചെന്നപ്പോൾ, ആ അഭിപ്രായം ഒന്നു മാറി; സാങ്കേതികവിദ്യാഭ്യാസം എന്നാൽ, വ്യവസായവിദ്യാഭ്യാസമല്ലാതെ മററൊന്നും അല്ലെന്നു ജനങ്ങളുടെ ഇടയിൽ ഒരു ധാരണ കടന്നുകൂടി. എന്നാൽ ഈ വിഷയം പ്രമാണിച്ച് ഇപ്പോൾ നമുക്കുള്ള അഭിപ്രായങ്ങൾ പൂർവ്വാധികം വ്യക്തീഭവിച്ചിട്ടുണ്ട്. ഇതിനു നാം ഏററവും കടപ്പെട്ടിരിക്കുന്നതു, കൊല്ലംതോറും നമ്മെത്തിവരുന്ന വ്യവസായപ്രശ്നങ്ങളോടും സംഘങ്ങളോടും ആണ്. കൃഷി, വ്യവസായം, വാണിഭം എന്നീ മൂന്നു പ്രധാന വിഷയങ്ങളെപ്പററിയുള്ള വിദ്യാഭ്യാസം ഉൾപ്പെടുന്നതാണ് സാങ്കേതിക വിദ്യാഭ്യാസമെന്നു പറയപ്പെടുന്നതെന്ന് ഇപ്പോൾ പ്രായേണ എല്ലാവരും സാമാന്യം നല്ലപോലെ മനസ്സിലാക്കീട്ടുണ്ടെന്നു കാണുന്നു.

സാങ്കേതികവിദ്യാഭ്യാസവകുപ്പുകൾ.

കച്ചവടത്തിനുള്ള അസംസ്കൃതസാധനങ്ങളുടെ (പ്രകൃത്യാ ഉല്പന്നങ്ങളായ സാധനങ്ങൾ എന്നു താല്പര്യം) ഉല്പാദനത്തെപ്പററിയുള്ളതാണ് കൃഷിവിദ്യാഭ്യാസം. അസംസ്കൃതസാധനങ്ങളെ കൈത്തൊഴിലുകൾകൊണ്ടു രൂപാന്തരം വരുത്തുന്നതിനെപ്പററി വ്യവസായവിദ്യാഭ്യാസം പ്രതിപാദിക്കുന്നു. അതുപോലെ, സാമാനങ്ങൾ വിൽക്കപ്പെടേണ്ട സ്ഥാനങ്ങളെയും, കൃഷികൊണ്ടും വ്യവസായംകൊണ്ടും ഉണ്ടായിട്ടുള്ള പദാർത്ഥങ്ങൾക്കു വിക്രേതാക്കന്മാരെയും കണ്ടുപിടിക്കുന്നതിനുപയുക്തമാകുന്ന വിദ്യാഭ്യാസമാണ് വാണിജ്യവിദ്യാഭ്യാസമെന്നു പറയുന്നത്. വ്യവസായവിദ്യാഭ്യാസം നൽകുന്നതിനുള്ള ഉത്തമമാർഗ്ഗം ഏതാണെന്നു തീർച്ചയാക്കുവാൻ അത്ര എളുപ്പം സാധിച്ചിട്ടില്ലെങ്കിലും, ആ വിദ്യാഭ്യാസത്തിന്റെ മുഖ്യതയും പ്രയോജനവും നാം എല്ലാവരും തർക്കംകൂടാതെ എല്ലായ്പോഴും സമ്മതിച്ചിട്ടുള്ളതാണ്. എന്നാൽ വാണിജ്യ

വിദ്യാഭ്യാസത്തിന്റെ പ്രധാന്യത്തെ ലോകരെക്കൊണ്ടു സമ്മതിപ്പിക്കുന്ന കാൎയ്യം എല്ലായ്പോഴും അത്ര എളുപ്പമായിട്ടല്ല കണ്ടുവരുന്നത്. വ്യാപാരസ്ഥലങ്ങളുടെ നിലനില്പിന്ന് സാധനങ്ങൾ ഉണ്ടാകുന്ന വിളഭൂമികൾ എത്രത്തോളം ആവശ്യമാണോ, അത്രത്തോളംതന്നെ, സാധനങ്ങൾ ഉണ്ടാക്കുന്നവൎക്ക് അവയെ വില്ക്കുവാനുള്ള സ്ഥലങ്ങളും ഒഴിച്ചുകൂടാത്തവിധം ആവശ്യമാണ്. ഒരു കൈത്തൊഴിൽക്കാരൻ കച്ചവടക്കാരനില്ലാതെയോ, കച്ചവടക്കാരനോടു സഹകരണം ഇല്ലാതെയോ ഇരിക്കുന്ന ആ നിമിഷത്തിൽ അവന്റെ തൊഴിൽ പൊള്ളാകുന്നു.

കൈത്തൊഴിലിന്റെയും കച്ചവടത്തിന്റെയും
പരസ്പരാവലംബം.

കച്ചവടത്തിന്നും കൈത്തൊഴിലിന്നും തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും ഉള്ള ആശ്രയം യഥാൎത്ഥമായിട്ടുള്ളതും ആൎക്കും പ്രത്യക്ഷത്തിൽ അറിയാവുന്നതും ആയിരിക്കെ, മറ്റും, ഏറെക്കുറെ ഇപ്പോഴും, വാണിജ്യവിദ്യാഭ്യാസത്തെ സാങ്കേതികവിദ്യാഭ്യാസത്തിന്റെ ഒരു ഭാഗമായി ഗണിക്കാതിരുന്നതും ഗണിക്കാതിരിക്കുന്നതും എന്തുകൊണ്ടാണെന്ന മനസ്സിലാക്കുവാൻ പ്രയാസമായിരിക്കുന്നു. ഒരു മെക്കാനിക്കൽ എഞ്ചിനീയരോ, ഇലക്ട്രിക്കൽ എഞ്ചിനീയരോ, കണ്ണാടി, മണ്പാത്രം മുതലായവ പണിയുന്നതിനുള്ള ഒരു കൈവേലക്കാരനോ, നൽ നൂല്നൂല്ക്കുന്നവനോ, നെയ്ത്തുകാരനോ ആയി തീരുവാൻ ഒരു ചെറുപ്പക്കാരന് ചില പ്രാരംഭപരിശീലനങ്ങൾ ആവശ്യമാണെന്ന് എല്ലാവരും ക്ഷണം സമ്മതിക്കുന്നുണ്ട്. എന്നാൽ ക്രയവിക്രയം ചെയ്യു എന്നുള്ളത് ഏതുവിധം— അവൻ ഒരു വൎത്തകന്റെ മകനായാൽ മതിയത്രെ— പൂൎവ്വപരിചയം യാതൊന്നും കൂടാതെ തൽക്ഷണം ഏറ്റെടുക്കുവാൻ കഴിയുന്നതാണെന്നും, അത്ര സാരമില്ലാത്ത ഒരു പണിയാണെന്നാണ് എല്ലാവരും വിചാരിച്ചുവരുന്നത്.

പ്രത്യേകപരിശീലനം ആവശ്യമാണ്.

“സർവിസും പ്രീസ്” എന്ന മോർഗൻ പറഞ്ഞിട്ടു

ള്ളതാവിത്:— "അമേരിക്കക്കാരും ജൎമ്മൻകാരും ബ്രിട്ടീഷ്കാരെ കച്ചവടസ്ഥാനങ്ങളിൽനിന്ന് പുറത്താക്കുന്നു. ഇതിന്നു കാരണം അമേരിക്കക്കാരുടേയും മറ്റും സാമാനങ്ങൾക്ക് ബ്രിട്ടീഷ്കാരുടെ സാമാനങ്ങളെക്കാൾ അധികം ഗുണമുള്ളതുകൊണ്ടല്ല. എന്നാൽ, കച്ചവടസ്ഥലങ്ങളിൽ അധികം ആവശ്യം കാണുന്ന സാധനങ്ങളെന്താണെന്നുള്ളതിനെപ്പറ്റി അവൎക്കുള്ള കൂടുതലറിവും, അന്യരാജ്യങ്ങളുമായി അധികം നേരിട്ടുള്ള എഴുത്തുകുത്തുകളും, ഉപരിയായ ചിട്ടയും, കാൎയ്യശീലവും, യഥാസ്ഥാനങ്ങളിൽ ഏൎപ്പെടുത്തീട്ടുള്ള ക്രമമായ വിജ്ഞാപനമാൎഗ്ഗങ്ങളും, എല്ലാററിലും വിശേഷിച്ച്, വാണിജ്യവിദ്യയിലുള്ള നല്ല അറിവും പ്രയോഗവും കൊണ്ടാണ്."

വളരെക്കാലമായി സമ്പാദിച്ചുവെച്ചിട്ടുള്ള ഐശ്വൎയ്യവും, മാന്യതയും, ലോകബോദ്ധ്യവും, പരിചയവും ഉള്ള യൂറോപ്പുകാരും അമേരിക്കക്കാരുംകൂടി, വാണിജ്യം ഗൌരവമേറിയ പഠിത്തത്തിന് യോഗ്യമായ ഒരു വിഷയമായിട്ടാണ് കരുതിവരുന്നത്. കച്ചവടത്തിന്നു കീൎത്തിപ്പെട്ട ഇംഗ്ലണ്ട്, അമേരിക്ക, ജപ്പാൻ, ജൎമ്മനിമുതലായ രാജ്യങ്ങളിലെ ആളുകൾ അവരുടെ കച്ചവടാഭിവൃദ്ധിക്ക് ഉൽകൃഷ്ടവാണിജ്യവിദ്യാഭ്യാസം അത്യന്താപേക്ഷിതമായി വിചാരിച്ചിരിക്കുന്നു. ആ സ്ഥിതിക്ക്, പ്രകൃതിദേവിയുടെ കരുണാകടാക്ഷത്തിളപ്പിന് ഒരു കേളീരംഗമായിട്ടുള്ളതെങ്കിലും, നമ്മുടെ സൂക്ഷ്മപരിശോധനയ്ക്കു വളരെ കുറച്ചുമാത്രം ലക്ഷീഭൂതമായിട്ടുള്ള ഈ മഹാരാജ്യമായ ഇന്ത്യയിൽ, വാണിജ്യവിദ്യാഭ്യാസത്തിന്നുതകുന്ന ഉൽകൃഷ്ടവിദ്യാലയങ്ങൾ സ്ഥാപിക്കുവാൻ വേണ്ട ഏൎപ്പാടുകൾ ചെയ്യേണ്ടത് എത്രയോ അത്യാവശ്യമായിട്ടുള്ളതാണെന്നു പ്രത്യേകം പറയേണമെന്നില്ല. പക്ഷെ, നാം നമ്മുടെ രാജ്യത്തിന്, പ്രകൃതിയാൽ ദത്തമായിട്ടുള്ള സമ്പൽസമൃദ്ധിക്കായി സൎവ്വേശ്വരനോടു നന്ദിപറയുന്നതല്ലാതെ വ്യവസായവാണിജ്യങ്ങളാൽ ഇന്ത്യക്ക് സാധിക്കാവുന്ന മഹത്താ

യ കാൎയ്യങ്ങൾ എന്താണെന്ന് നമ്മുടെ ചെറുപ്പക്കാരെ പഠിപ്പിക്കുവാൻ ഉത്സാഹിക്കുന്നില്ല.

### മദ്രാസിലും ബൊംബായിലും നടത്തിവരുന്ന ഉൽകൃഷ്ടവാണിജ്യവിദ്യാഭ്യാസം.

റിപ്പൺപ്രഭുവിന്റെ രാജ്യഭരണകാലത്ത് ഏൎപ്പെടുത്തിയ വിദ്യാഭ്യാസപൎയ്യാലോചനസംഘത്തിന്റെ ശിപാൎശിപ്രകാരം, ൧൮൮൪ അക്ടോബർമാസത്തിൽ ഇന്ത്യാഗവൎമ്മെണ്ട് താഴെ പറയുന്ന ഒരു നിശ്ചയം പാസ്സാക്കി. "നാട്ടുകാരായ ബാലന്മാരുടെ ശ്രദ്ധയെ വ്യവസായവാണിജ്യമാൎഗ്ഗങ്ങളിലേക്ക് ആകൎഷിക്കുവാൻ ഉപയുക്തമായ എല്ലാതരം പഠിത്തവും നാട്ടിൽ വരുത്തുവാൻ ഉത്സാഹിക്കണം".

ഇംഗ്ലാണ്ടിലെ കച്ചവടക്കാരെപ്പറ്റി അന്വേഷണം നടത്തുവാൻ രാജശാസനയാൽ നിയുക്തമായ സംഘം, "പൂൎവ്വാധികം നല്ലതായ വാണിജ്യപരിശീലനമാത്രെ മുഖ്യമായ പ്രതിവിധി" എന്ന് ശിപാൎശിചെയ്തു. ഇന്ത്യാഗവൎമ്മെണ്ടിന്റെ മുൻപറഞ്ഞ ശിപാൎശിയെ ഒന്നാമതായി കൈക്കൊണ്ട് പ്രവൎത്തിപ്പാൻ ആരംഭിച്ചത് മദ്രാസ്സിലെ "പച്ചപ്പാസ്‌കോളെജിന്റെ" പ്രവൎത്തകന്മാരാണ്. ആ കോളെജിലെ പ്രിൻസിപ്പാലായിരുന്ന മിസ്റ്റർ ജോൺ ആഡം എം. എ. എന്ന സായ്വിന്റെ ഉപദേശപ്രകാരം അവർ മദ്രാസിൽ ഒരു വാണിജ്യവിദ്യാലയം സ്ഥാപിച്ച് അതിന്റെ ആധിപത്യം എനിക്കുതന്നു. മദ്രാസ്സിലുള്ള പ്രധാനപ്പെട്ട കച്ചവടക്കാരുടേയും, മദ്രാസ് ഗവൎമ്മെണ്ടിന്റേയും അനുകമ്പയും സഹായവും ഞങ്ങൾക്ക് അചിരേണ സിദ്ധിക്കുവാൻ കഴിഞ്ഞു. എന്നാൽ ഒരു വാണിജ്യവിദ്യാശാലയിൽ ചെയ്യേണ്ടുന്ന പ്രയോജനകരമായ പ്രവൃത്തി, അതിലെ വിദ്യാൎത്ഥികളെ നല്ല കയ്യക്ഷരം എഴുതുവാൻ ശീലിപ്പിക്കയും, വാണിജ്യസംബന്ധമായ എഴുത്തുകുത്തുകൾക്ക് ഉപയോഗിക്കാറുള്ള അച്ചടിഫാറങ്ങളിൽ ഒഴിച്ചിട്ടിരിക്കുന്ന ഭാഗങ്ങൾ ആവശ്യംപോലെ പൂരിപ്പിക്കേണ്ടമാതിരി മനസ്സിലാക്കുകയും,

സാരമില്ലാത്ത കണക്കുകൾ വേഗത്തിലും ശരിയായും കൂട്ടുമാറാക്കുകയും— എന്നുവെച്ചാൽ ഒരു താണതരം കച്ചവടക്കണക്കെഴുത്തുകാരന് ആവശ്യമായ ജോലികൾ ചെയ്വാൻ എന്നു താല്പര്യം— ചെയ്യേണ്ടതൊഴിച്ചു മറ്റൊന്നുമില്ലെന്ന് ഞങ്ങളുടെ സഹായികളും അഭ്യുദയകാംക്ഷികളും വിചാരിച്ചുപോന്നു. എന്നാൽ മദ്രാസിലെ വാണിജ്യവിദ്യാശാലകൾ, അതിലെ വിദ്യാർത്ഥികളെ മുൻപറഞ്ഞ വിഷയങ്ങളെക്കാൾ, വളരെ അധികമൊക്കെ പഠിപ്പിക്കുവാൻ ശക്തങ്ങളാണെന്നും വലിയ കച്ചവടശാലകളിലെ രായസം, കണക്ക് എന്നീ ഡിപ്പാർട്ടുമെണ്ടുകളിൽ ഉയർന്നതരം ഉദ്യോഗസ്ഥന്മാരായിരിപ്പാൻ വേണ്ടുന്ന യോഗ്യതകൾ ഉള്ള യുവാക്കളെ അയച്ചുകൊടുപ്പാൻ കഴിയുന്നതാണെന്നും അഞ്ചാറുകൊല്ലംകൊണ്ട് ലോകരെ ബോദ്ധ്യപ്പെടുത്തി. രജിസ്റ്റർപുസ്തകങ്ങൾ എഴുതിസൂക്ഷിക്കുന്നവർ, കണക്കെഴുത്തുകാർ, പുസ്തകമെഴുത്തുകാർ, റിപ്പോർട്ടർമാർ, ബാങ്ക്, കപ്പൽ, ഇൻഷ്യൂറൻസ് മുതലായവയിൽ പണിയെടുക്കുന്ന ഉദ്യോഗസ്ഥന്മാർ, എന്നിവക തൊഴിൽക്കാരെ, മുൻകൂട്ടിയുള്ള പരിശീലനമൊന്നും കൂടാതെ, അവരവരുടെ ജോലികളിൽ പ്രവേശിക്കുന്നതിനു വേണ്ടുന്ന അറിവോടുകൂടി പുറത്തേക്കയക്കുവാൻ തങ്ങളാൽ സാദ്ധ്യമാണെന്ന് ബോംബെയിലും മദ്രാസിലും ഉള്ള വാണിജ്യവിദ്യാലയങ്ങൾ ഇപ്പോൾതന്നെ തെളിയിച്ച് കഴിഞ്ഞിരിക്കുന്നുണ്ടല്ലോ. വാണിജ്യവിഷയത്തിൽ പ്രാഥമികവും ഉൽകൃഷ്ടവും ആയ വിദ്യാഭ്യാസം നൽകുന്നതിനുള്ള ഈ വിദ്യാലയങ്ങളുടെ ആവശ്യകത ഇപ്പോൾ സർവ്വസമ്മതമായിരിക്കുന്നതിനാൽ, അത്തരം വിദ്യാശാലകളുടെ നിലനില്പ് സുസ്ഥിരമാണെന്നു നിരൂപിക്കാവുന്നതാണ്.

എന്നാൽ ഒരുതരം 'ഉദ്യോഗപടികളിൽ' നിന്നു മറ്റൊരു തരം ഉദ്യോഗപടികളിലേക്കു ചെറുപ്പക്കാരെ നയിക്കുകമാത്രമാണ് വാണിജ്യവിദ്യാനിലയങ്ങളുടെ ഉദ്ദേശ്യമെങ്കിൽ,

വാണിജ്യവിദ്യാഭ്യാസം ഇപ്പോൾ അവകാശപ്പെടുന്ന പ്രാധാന്യത്തിനും ശ്രദ്ധക്കും അതിനു യോഗ്യതയുണ്ടാകയില്ല. ഏതാനും ചില ചെറുപ്പക്കാരെ കച്ചവടം വക ആപ്പീസുകളിൽ ഗുമസ്തൻപണിനേടുവാൻ ഇടയാക്കുന്നതല്ല വാണിജ്യവിദ്യാഭ്യാസകക്ഷികളുടെ ഉദ്ദേശ്യം. അതിനേക്കാൾ എത്രയോ ഉപരിയായ ഒരു ലക്ഷ്യത്തെയാണു് അവർ ലാക്കാക്കിക്കണ്ടിട്ടുള്ളതു്. അവരുടെ യഥാർത്ഥവും മുഖ്യവും ആയ ഉദ്ദേശ്യം, നമ്മുടെ യുവാക്കളെ വ്യാപാരികളും വൻതരംകച്ചവടക്കാരും ഹുണ്ടികക്കാരും ആക്കിത്തീർക്കണമെന്നാണു്. നാം കല്പ്പെടുന്ന അദ്ധ്യയനം, നമ്മുടെ യുവജനങ്ങളിൽ അതിസമർത്ഥന്മാരുടെ ശ്രദ്ധയെ ആകർഷിക്കത്തക്കതും, ഭൂമിയിലുള്ള സകല വ്യാപാരസ്ഥലങ്ങളെപ്പററിയുംഅവക്ക് സമഗ്രമായ ജ്ഞാനം ഉണ്ടാക്കുകയും, വ്യാപാരസാധനങ്ങളെ ഏററവും ചുരുങ്ങിയ വിലക്കു കിട്ടുവാനുള്ള മാർഗ്ഗങ്ങളെയും, ആവക ദ്രവ്യങ്ങളെ ക്രയം ചെയ്യുന്നതിന് ഏററവും നല്ല വ്യാപാരസ്ഥാനങ്ങളെയും കണ്ടുപിടിക്കുവാൻ ഇടയാക്കുകയും, തങ്ങൾ വ്യാപാരംചെയ്യുന്ന സാധനങ്ങളെ അന്യദിക്കുകളിലേക്കു കയററി അയക്കുന്നതിനുള്ള ഉത്തമമാർഗ്ഗങ്ങൾ ഏതെല്ലാമാണെന്നറിഞ്ഞ് അവയെ ഉപയോഗപ്പെടുത്തുകയുംചെയ്യുവാൻ പ്രാപ്തരാക്കണമെന്നുംആയസമ്പ്രദായത്തിലായിരിക്കേണ്ടതാണ്.

മറെറാരുവിവരണം.

വായിക്കുവാനും ഗ്രഹിക്കുവാനും പണവ്യാപാരയോഗത്തിൽ ഇടയ്ക്കിടെ ഉണ്ടാകാറുള്ള മാറഗതികളുടെ സ്വഭാവം കാര്യകാരണസഹിതം നല്ലപോലെ മനസ്സിലാക്കി ധരിക്ക് അതിൻെറ വിലമതിക്കുവാനും ഹുണ്ടികക്കാരുടെ ഏർപ്പാടുകളാൽ കച്ചവടക്കാർക്കുള്ള സൌകര്യങ്ങളെ പൂർണ്ണമായി സ്വീകരിച്ച് ഗുണപ്രദമാക്കിത്തീർക്കുവാനും കച്ചവടാവശ്യമായ സഹകരണസംഘങ്ങളുടെ സ്ഥാപനത്തെ പ്രോത്സാഹിപ്പിക്കുവാനും ആവക സംഘങ്ങളുടെ ഭരണം നടത്തുവാനും അവർ പ്രാപ്തരാകണം.

## ഉൽകൃഷ്ടവാണിജ്യവിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം

കച്ചവടക്കാർ, ബാങ്കുകാർ, ധനതത്വനിപുണന്മാർ എന്നിവരുടെ ആലോചനാവിഷയമാകുന്നതായ ഉൽകൃഷ്ട വാണിജ്യവിദ്യാഭ്യാസത്തെ പ്രദാനം ചെയ്യാനുള്ള ശരിയായ മാർഗ്ഗം ഏതാണെന്നാണ്, വാണിജ്യവിദ്യാഭ്യാസസംബന്ധമായി ഇപ്പോൾ നമ്മുടെ ശ്രദ്ധക്കു വിഷയീഭൂതമായിട്ടുള്ള ചോദ്യങ്ങളിൽ ഏറ്റവും മുഖ്യമായിട്ടുള്ളത്. നൽകേണ്ട അഭ്യാസത്തിന്റെ സ്വഭാവം എന്തായിരിക്കണം? നമ്മുടെ ഉൽകൃഷ്ടവാണിജ്യവിദ്യാലയങ്ങൾക്കു വേണ്ടുന്ന ചിലവു ചെയ്യേണ്ടതും അവയെ ഭരിക്കേണ്ടതും ആരാണ്? വാണിജ്യപരീക്ഷകൾ നടത്തേണ്ടതാര്? ശരിയായ തരത്തിലുള്ള അദ്ധ്യേതാക്കളെ ഈ വാണിജ്യവിദ്യാലയങ്ങളിലേക്ക് ആകർഷിക്കുവാൻ ഉത്തമമായ മാർഗ്ഗം എന്ത്?

### ഒന്നാം തരം വിദ്യാർത്ഥികളെ ആകർഷിക്കേണ്ടതെങ്ങിനെ?

ഒരു കോളേജ് എത്രതന്നെ നല്ലവണ്ണം സ്ഥാപിച്ചിട്ടുള്ളതായാലും അതെത്ര നന്നായി നടത്തപ്പെട്ടുവരുന്നതായാലും കൊള്ളാം, അതുവഴിയായി നൽകുവാൻ കഴിയുന്ന കാര്യപരിശീലനംകൊണ്ടു ഗുണം സിദ്ധിക്കുന്നതിന്ന്, പൂർവ്വവിദ്യാഭ്യാസമൂലം ശരിയായ യോഗ്യത സമ്പാദിച്ചിട്ടുള്ള വിദ്യാർത്ഥികളെ ആകർഷിക്കുവാൻ ആ കോളേജിന്നു സാധിക്കാത്തപക്ഷം, അതുകൊണ്ടുള്ള പ്രയോജനം വളരെ ചുരുങ്ങിപ്പോകുന്നതാണ്. സർവ്വകലാശാലയിൽനിന്നു ലബ്ധാവകാശരായ ഏതെങ്കിലും ഒരു സ്ഥാനമാനത്തോടുകൂട്ടിച്ചേർത്താണല്ലോ, ഉൽകൃഷ്ടവിദ്യാഭ്യാസത്തെ കഴിഞ്ഞ ൫൦ സംവത്സരങ്ങളായിട്ടു നാം കരുതിപ്പോരുന്നത്. അതിനാൽ, ഏതെങ്കിലും ഒരു സർവ്വകലാശാലാസ്ഥാനത്തിനു വിദ്യാർത്ഥികളെ സന്നദ്ധരാക്കാത്ത ഒരുൽകൃഷ്ടവിദ്യാശാല, നമ്മുടെ കൂട്ടത്തിലുള്ള ഏറ്റവും ബുദ്ധിമാന്മാരായ ചെറുപ്പക്കാരുടെ ശ്രദ്ധയെ ആ

കഷിക്കുന്നതിനു തക്ക യോഗ്യതയുള്ളതാകുന്നു, നമ്മുടെ യുവജനങ്ങളേയോ അവരുടെ രക്ഷകർത്താക്കന്മാരെയെങ്കിലുമോ വിശ്വസിപ്പിക്കുവാൻ വളരെ പ്രയാസമുണ്ട്. സർവ്വകലാശാലാപരീക്ഷകളിൽ വിജയം നേടുവാൻ ആവശ്യമായ ബുദ്ധിശക്തിയില്ലാത്ത വിദ്യാർത്ഥികളുടെ ഗുണത്തെ ഉദ്ദേശിച്ചാണ് വാണിജ്യവിദ്യാലയങ്ങൾ ഏൎപ്പെടുത്തീട്ടുള്ളതെന്നു നിർഭാഗ്യവശാൽ ജനങ്ങളുടെ ഇടയിൽ ഒരു വിചാരം കടന്നുകൂടീട്ടുണ്ട്. കാൎയ്യത്തിന്റെ സൂക്ഷ്മം ഗ്രഹിക്കാത്തതയാണ് ആളുകൾ ഇങ്ങിനെ വിചാരിക്കുന്നതെന്നു തെളിയിക്കുവാൻ ഒട്ടും പ്രയാസമില്ലെങ്കിലും, സർവ്വകലാശാലയോടു യാതൊരു ബന്ധവുമില്ലാത്ത ഈതരം ഉൽകൃഷ്ടവിദ്യാശാലകളെപ്പററിയുള്ള ദുരഭിപ്രായത്തെ ഗണ്യമാക്കാതിരിക്കുന്നതു ബുദ്ധിപൂൎവ്വമായിട്ടുള്ളതല്ല. ജനസാമാന്യത്തിന്റെ ഇടയിൽ നടപ്പായിട്ടുള്ള ഈ ദുരഭിപ്രായത്തെ വഴിപോലെ ഗ്രഹിച്ചുകൊണ്ടുവേണം, വാക്കുകൊണ്ടു കലാശിപ്പിക്കാതെ പ്രവൃത്തികൊണ്ടു തന്നെ ഒരു ശരണകൎത്താവ്, ഉൽകൃഷ്ടവാണിജ്യവിദ്യാഭ്യാസത്തിന്റെ അഭിവൃദ്ധിക്കനുപ്രകാരമുള്ള അയാളുടെ ‘കാൎയ്യപരിപാടി’ തയ്യാറാക്കുവാൻ. എന്നാൽമാത്രമേ, മിടുക്കന്മാരായ യുവാക്കളെയും ധനികന്മാരുടെ പുത്രന്മാരെയും വശീകരിക്കുവാൻ സാധിക്കയുള്ളൂ. വാണിജ്യവിഷയത്തിൽ ഉന്നതരം പരീക്ഷകൾ ഏൎപ്പെടുത്തുകയും സർവ്വകലാശാലാസ്ഥാനമാനത്തിനുള്ള അത്തരം പരീക്ഷകൾക്കു വിദ്യാർത്ഥികളെ യഥായോഗ്യം പഠിപ്പിച്ചു സന്നദ്ധരാക്കിക്കൊള്ളാമെന്നു സമ്മതിക്കുന്ന ഉൽകൃഷ്ട വാണിജ്യവിദ്യാലയങ്ങളെ സർവ്വകലാശാല അംഗീകരിക്കയും ചെയ്യാൻ ഇന്ത്യയിലെ സർവ്വകലാശാലകളെ നിർബ്ബന്ധിക്കുന്നതിനു മേല്പറഞ്ഞ ഏകകാരണം തന്നെ നമ്മെ പ്രേരിപ്പിക്കുന്നതാണ്.

### സർവ്വകലാശാലയോടുള്ള ഐക്യത സംസ്കാരസിദ്ധിക്കാവശ്യമാണ്.

നിയമം, വൈദ്യം, എഞ്ചിനീയറിങ്ങ് എന്നീവിഷയ

ങ്ങളെ പഠിപ്പിക്കുന്നതിലേക്കു നമ്മുടെ സൎവ്വകലാശാലകൾ ചെയ്തിട്ടുള്ളതുപോലെയുള്ള ഏൎപ്പാടുകൾ, ഉൽകൃഷ്ടവാണിജ്യവിദ്യാഭ്യാസത്തെസംബന്ധിച്ച കാൎയ്യത്തിലും ചെയ്യേണ്ടതാണെന്നുള്ളതിനു വേറെ ഒരു കാരണംകൂടിയുണ്ട്. സൎവ്വകലാശാലയോടു യാതൊരു സംബന്ധവുമില്ലാത്ത ഒരു വാണിജ്യകോളേജിൽനിന്നു നല്കപ്പെടുന്ന അഭ്യാസം അനുഭവരൂപത്തിലുള്ളതാകയാൽ, ബുദ്ധിവികാസവും മനഃപരിഷ്കാരവും ഉണ്ടാകുവാൻ വേണ്ടപോലെ അവിടെ ശ്രദ്ധിക്കുന്നില്ല. അങ്ങിനെയുള്ള കോളേജുകൾ കാൎയ്യപരിശീലനങ്ങളിലും, ആപ്പീസ് ഇടപ്പെട്ട പ്രവൃത്തികൾ നടത്തുന്നതിലും ആണ് അധികം മനസ്സിരുത്തുക. വിളവ്, വിഭാഗം, കയററി അയക്കൽ, വരവുചിലവ്, എന്നീമാതിരികളായ വിഷയങ്ങളുടെ പൎയ്യാലോചനയിലല്ല അധികം ശ്രദ്ധവെക്കുന്നത്. ഈ കോളേജുകൾ, പ്രാപ്തന്മാരായ ഹേഡ്ഗുമസ്തന്മാരേയും, മാനേജർമാരേയും പുറത്തിറക്കുന്നതിനു കഴിവുള്ളവയായിരിക്കും. എന്നാൽ അൎവ്വാചീനവാണിജ്യത്തിന്റെ അത്ഭുതകരമായും ആലോചനീയമായും ഉള്ള സമ്പ്രദായങ്ങളെ നമ്മുടെ ചെറുപ്പക്കാരെ ഗ്രഹിപ്പിക്കുന്നതിനും, വാണിജ്യസമുദായങ്ങളുടെ സ്ഥൂലജീവിതത്തിലെ വിഷമമേറിയ യഥാൎത്ഥതത്വങ്ങളിൽനിന്നു പൊതുവായ ഒരു നിയമം അവരെക്കൊണ്ടു കണ്ടെത്തുപ്പിക്കുന്നതിനും അവ അപ്രാപ്യങ്ങളാണ്. ബി. ഏ. പരീക്ഷക്കു സൎവ്വകലാശാലക്കാർ തീൎച്ചയാക്കിട്ടുള്ള വിഷയങ്ങളിൽ ഒട്ടുമിക്കതും ഡി. സി. എന്ന പരീക്ഷക്കു ചേരുവാൻ വിചാരിക്കുന്ന യുവാവിനും ആവശ്യമാണ്. ഭാഷാവ്യുല്പത്തി, ചരിത്രപരിജ്ഞാനം, ധനശാസ്ത്രം എന്നിവ പ്രത്യേകിച്ചും ഉണ്ടായിരിക്കണം. ഇപ്രകാരമുള്ള അഭ്യാസവും മനോബുദ്ധികളുടെ പരിഷ്കാരവും കൂടാതെ, ഉൽകൃഷ്ടവാണിജ്യവിദ്യാശാലയിൽനിന്ന് ‘‘ഗ്രാഡ്വേററ്’’ എന്ന സ്ഥാനം ലഭിച്ചിട്ടുള്ള ഒരുവന്, തിരിഞ്ഞാൽ തിരിഞ്ഞദിക്കിലെല്ലാം അഭിമുഖമായി വരുന്നതും സദാ മാറിമാറി

ക്കുറഞ്ഞിരിക്കുന്നതും വാണിഭസംബന്ധവുമായ സംഗതികളെ തെളിയിക്കുന്നതിനായി അവരുടെ അറിവിനെ പ്രയോഗിക്കുവാൻ കഴിയുന്നതല്ല.

### ഉദരപൂരണത്തിനുതകുന്ന തൊഴിലുകളെ സംബന്ധിച്ചുള്ള ഇല്ലൂഷ്യ

അമഹാവൃത്തിക്കുള്ള തൊഴിലുകളിൽ ഒന്നായ കച്ചവടത്തെപ്പറ്റി നമ്മുടെ സർവ്വകലാശാലകൾ യാതൊന്നും ശ്രദ്ധിക്കേണ്ട ആവശ്യമില്ലെന്നു സർവ്വകലാശാലാധികാരികൾ ചിലപ്പോൾ വാദിക്കുന്നുണ്ട്. സർവ്വകലാശാലയിലെ സാമാജികന്മാർ ഞങ്ങളുടെ വാണിജ്യവിദ്യാഭ്യാസത്തിന്റെ പേരിലുള്ള വാത്സല്യപൂർവ്വം തട്ടുകയും, അതിനെപ്പറ്റി അത്യാദരമായ അനുകമ്പ കാണിക്കുകയും കഴിയുന്നവിധത്തിലെല്ലാം അതിനെ പ്രോത്സാഹിപ്പിക്കേണ്ടതാണെന്നു വെളിവായി പറകയും ചെയ്യാറുണ്ട്. എന്നാൽ വാണിജ്യസംബന്ധമായ സർവ്വകലാശാലാപരീക്ഷകൾ ഏർപ്പെടുത്തേണ്ടതാണെന്നുള്ള വാദം വരുമ്പോൾ അവർ പിന്തിരിഞ്ഞു തലകുലുക്കി മടിച്ചുപോകുന്നു. ഉദരപൂരണത്തിനുള്ള വഴി കാണിച്ചുകൊടുക്കേണ്ട ചുമതല സർവ്വകലാശാലയ്ക്കില്ലെന്നാണ് അവർ പറയുന്നത്. ഉൽകൃഷ്ടവിദ്യാഭ്യാസത്തിന്റെ പ്രധാനമായ ഉദ്ദേശ്യങ്ങളിൽ ഒന്ന്, മനഃപരിഷ്കാരമാണെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ സർവ്വകലാശാലാപരീക്ഷയിൽ വിജയം പ്രാപിച്ചിട്ടുള്ളവരെ തങ്ങളുടെ ഉപജീവനമാർഗ്ഗം തേടുവാൻ പ്രാപ്തരാക്കിത്തീർക്കേണ്ടതിന്നാണ് സർവ്വകലാശാലമുഖേനയുള്ള പഠിപ്പ് എന്ന് ഉദ്ദേശിച്ചിട്ടില്ലെന്നു വാദിക്കുന്നത്, ഇന്ത്യയിലെയും അന്യരാജ്യങ്ങളിലെയും സർവ്വകലാശാലകളുടെ ചരിത്രത്തെ വിസ്മരിക്കുകകൊണ്ടാണ്. നിയമം, വൈദ്യം, എഞ്ചിനീയറിങ്ങ് മുതലായ തൊഴിലുകൾ കാലക്ഷേപത്തിനുള്ള മാർഗ്ഗങ്ങളല്ലെന്ന് ഉണ്ടോ? ഈ വിഷയങ്ങളിലുള്ള സർവ്വകലാശാലാപരീക്ഷകളിൽ നമ്മുടെ യുവാക്കന്മാർ ചേർന്നു ജയിക്കുന്നത് വിദ്യാദേവതിയെ പ്രസാദിപ്പിക്കുവാൻമാത്ര

മാരാണോ? ഇവർ തങ്ങളുടെ തൊഴിൽ നടത്തുവാൻ ആരംഭിക്കുമ്പോഴും അതിന് യാതൊരു പ്രതിഫലവും വാങ്ങാറില്ലയോ? അതല്ല, പ്രതിഫലംവാങ്ങുമ്പോഴും അവർ കഷ്ടിച്ച് ഉപജീവനത്തിന് വേണ്ടുന്ന ധനം മാത്രമേ അവർ വാങ്ങാറുള്ളു എന്നുണ്ടോ? എന്നാൽ പരമാർത്ഥം എങ്ങിനെയാണെന്ന് പ്രസിദ്ധനായ ഒരു ഗ്രന്ഥകർത്താവിന്റെ വാക്കുകളെ ഇവിടെ എടുത്തെഴുതി നിങ്ങൾക്ക് മനസ്സിലാക്കിത്തരാം. "പണത്തിനെപ്പറ്റി അവജ്ഞ കാണണമെന്ന്, നമ്മെ പഠിപ്പിക്കുവാൻ എന്ന നാട്യത്തിൽ, പുറപ്പെട്ടുവരുന്ന തത്വജ്ഞാനമെല്ലാം ശുദ്ധമേ പൊള്ളയാണ്. മനുഷ്യജീവിതത്തേയും മനുഷ്യസ്വഭാവത്തേയും ധനാശ്രയം അസംഖ്യരൂപാന്തരങ്ങളോടുകൂടി ബാധിച്ചിരിക്കുന്നതിനാൽ, ധനം ഇടപെട്ട സംഗതികളിൽ ഒരാളെപ്പറ്റി നമുക്ക് സൂക്ഷ്മമായ അറിവ് സിദ്ധിക്കുവാൻ ഇടവരുന്നപക്ഷം, ആ അറിവുമൂലം അവന്റെ ചൈതന്യസ്വഭാവം ആസകലം, ഹസ്താമലകംപോലെ, കാണ്മാൻകഴിയുന്നതാണ്. നേടുക, സൂക്ഷിക്കുക, ചിലവിടുക, കൊടുക്കുക, വാങ്ങുക, കടംകൊടുക്കുക, കടംവാങ്ങുക, അവകാശികൾക്കധീനപ്പെടുത്തുക എന്നീ സംഗതികളിൽ ശരിയായ തോതും സത്യമായും അനുസരിക്കുന്നവൻ എവനോ, അവനാണ് ഉത്തമപുരുഷൻ എന്ന് മിക്കവാറും തീർച്ചയാക്കാം".

### സർവകലാശാലമുഖാന്തരം വാണിജ്യവിദ്യാഭ്യാസം ചെയ്യിക്കുന്നതിനാലുളവാകാവുന്ന മനഃപരിഷ്കാരത്തിന്റെ മാഹാത്മ്യം.

സർവകലാശാലയിൽ ഡി. സി. പരീക്ഷ ഏർപ്പെടുത്തണമെന്നതിലേക്കുള്ള മറ്റൊരു തടസ്ഥം, സർവകലാശാലയിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ മനോവികാസത്തെ ചുരുക്കുന്നതിന് വാണിജ്യവിദ്യാഭ്യാസം ശക്തിമത്തായ ഒരു കാരണമായിരിക്കുമെന്നും സർവകലാശാലയാൽ നൽകപ്പെടുന്ന അദ്ധ്യയനമാർഗ്ഗമായി ഉള്ളതാകേണ്ടുന്ന മാനസസംസ്ക

ർണ്ണം വിദ്യാർത്ഥികൾക്കുണ്ടാകയില്ലെന്നും ഉള്ളതാണ്. എന്നാൽ ഡി. സി. പരീക്ഷയ്ക്ക് അത്യന്തം ഉപയുക്തമെന്ന് ശിപാർശിചെയ്തിട്ടുള്ള പാഠവിഷയങ്ങളെ സൂക്ഷ്മമായും നിർവ്യാജമായും പരിശോധിക്കുന്നപക്ഷം ഈ ശങ്ക അസ്ഥാനമാണെന്നും, ഡി. സി. പരീക്ഷക്കുള്ള വിഷയങ്ങൾ ബുദ്ധിയെ പരിഷ്കരിക്കുന്ന കാര്യത്തിൽ ബി. എ. പരീക്ഷക്ക് നിശ്ചയിച്ചിട്ടുള്ള വിഷയങ്ങളെക്കാൾ ഒട്ടും താഴെയല്ലെന്നും, സർവ്വകലാശാലമൂലമായ മാനസപരിഷ്കാരത്തെപ്പറ്റി ബലമായി വക്കാലത്തു പിടിച്ച് വാദിക്കുന്ന ഏറ്റവും പരിഷ്കൃതമാനസന്മാരായ പക്ഷവാദികൾപോലും ബോദ്ധ്യമാവുന്നതാണ്. തൊഴിലിൽ വിജയംപ്രാപിക്കണമെന്ന് താല്പര്യമുള്ള ഏതുവനും സാമാന്യമായ ചിത്തസംസ്കാരണം ഒഴിച്ചുകൂടാത്തതാണെന്നു നമുക്ക് വിചാരമുള്ളതുകൊണ്ടാണ് വാണിജ്യവിദ്യാഭ്യാസത്തെ സർവകലാശാലയോട് ഏകീകരിക്കണമെന്നു നാം അപേക്ഷിക്കുന്നത്. സർ ഫിലിപ്പ് മാഗ്നസ്സ് പറഞ്ഞിരിക്കുന്നതെന്തെന്ന് നോക്കുക. "വൈദ്യം, നിയമം, എഞ്ചിനീയറിങ്ങ്, വാണിജ്യം ഇത്യാദിയായി സകല തൊഴിലുകൾക്കും ഉപയുക്തമായ എല്ലാത്തരം പഠിപ്പുകളെയും ഒരുപോലെ ഉയരത്തിലേക്കുയർത്താൻകൂടി പോഷിപ്പിക്കയും, പലവിധം തൊഴിലുകൾക്ക് കൊള്ളിക്കത്തക്ക ശാസ്ത്രങ്ങളിലുള്ള പാണ്ഡിത്യമാർഗ്ഗമായി സർവകലാശാലസ്ഥാനങ്ങളിലേക്ക് ഇടയാക്കുന്ന പാഠക്രമങ്ങളെ ആലോചിക്കയും, അങ്ങിനെ തിരഞ്ഞെടുക്കുന്ന പാഠക്രമങ്ങൾക്ക് ആസ്പദമായ വിഷയങ്ങളിൽ ജ്ഞാനം വർദ്ധിപ്പിക്കുകയും അവയെ സംബന്ധിച്ച് സ്വയമായ പരിശോധനകൾ നടത്തുകയും, വേണ്ടുംവണ്ണം പ്രോത്സാഹിപ്പിക്കയും ചെയ്യുന്നതാണ് ഒരു സർവകലാശാലയുടെ ജോലി. എല്ലാ അദ്ധ്യാപകന്മാരുടേയും പരമമായ ഉദ്ദേശ്യം ജ്ഞാനത്തിനുവേണ്ടി തന്നെ ജ്ഞാനത്തെ ശ്ലാഘിക്കുവാൻ ഉത്സാഹിപ്പിക്കേണ്ടതാണല്ലോ. എന്നാൽ ജ്ഞാനസമ്പാദനത്തിങ്കൽ ശാസ്ത്രമാർഗ്ഗത്തെ ഉപേക്ഷിക്കുന്ന

ളുകൊണ്ട് അറിവ് മുതൽപ്രായമാവുന്നതല്ലാതെ അതിന് ഉണൎച്ചയുണ്ടാകുന്നില്ല.

ഏതെങ്കിലും ഒരു പ്രത്യേകകാൎയ്യസാദ്ധ്യത്തിന്നായി ജ്ഞാനാന്വേഷണം ചെയ്യുമ്പോഴാണ് ശാസ്ത്രീയമായ ചില ഉത്തമോത്തമതത്വങ്ങൾ വെളിപ്പെടുകയും, നൂതനസംഗതികൾ അന്വേഷിച്ച് കണ്ടുപിടിക്കുമ്പോഴുണ്ടാകുന്ന ആനന്ദാതിരേകം അതീതമായ തൃപ്തിയെ പ്രദാനിക്കുകയും ചെയ്തിട്ടുള്ളതെന്ന് ഓൎക്കേണ്ടതാണ്".

അമേരിക്കൻപ്രജാധിപത്യത്തിന്റെയും, വിശുദ്ധ റോമാസാമ്രാജ്യത്തിന്റെയും വിശിഷ്ടചരിത്രകാരനായ മിസ്റ്റർ ജെയിംസ് ബ്രൈസ് ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ഉല്പന്നഭാഗംകൊണ്ടോ, ആദായഭാഗംകൊണ്ടോ ഏതിനെ നോക്കിയാലും, സാധനങ്ങളുടെ പരസ്പരമാററമായ ആധുനികകച്ചവടം സൎവ്വകലാശാലയാൽ പൂൎണ്ണമായി സല്ക്കരിക്കപ്പെടേണ്ടുന്ന ഒരു വിഷയമായി തീൎന്നിരിക്കുന്നു എന്ന് എനിക്ക് തോന്നിത്തുടങ്ങീട്ട വളരെ കാലമായിട്ടുണ്ട്. ഇതിനെപ്പററി ഞാൻ പല സദസ്സുകളിലും വേണ്ടപോലെ സംസാരിച്ചിട്ടും ഉണ്ട്. അത്, തത്വാദികളായ ശാസ്ത്രങ്ങളെ എന്നപോലെ, പ്രതിപാദിക്കയും, പഠിപ്പിക്കയും ചെയ്യാൻ ധാരാളം യോഗ്യതയുള്ള ഒരു വിഷയമാണ്. സൎവ്വകലാശാലയാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള പാഠവിഷയപ്പട്ടികയിൽ അതിനൊരു സ്ഥാനം ലഭിക്കേണ്ടതാണെന്നുള്ളതിന് സംശയമില്ല".

ബോംബെ സൎവ്വകലാശാലയിലെ ചാൻസലർ എന്ന സ്ഥാനത്തിൽ നോൎത്ത്കോട്ട് പ്രഭു, "ഇന്ത്യയിലെ സൎവ്വകലാശാലകൾ സന്തോഷപൂൎവ്വം മാനിച്ചുപോരുന്ന വിദ്യാശാഖകളിൽ ഏതെങ്കിലും ഒന്നിനെപ്പോലെതന്നെ, അവ, വാണിജ്യത്തെയും, വ്യാഖ്യാനിക്കയും, കുലങ്കഷമായി പഠിപ്പിക്കയും ചെയ്യണം. ശാസ്ത്രം, കൃഷി, വാണിജ്യം എന്നിവക വിദ്യയിലുള്ള പാണ്ഡിത്യത്തെ പൂൎവ്വാധികമായ [illegible]

ങ്ങോട്ടുകൂടി ആദരിക്കുന്നതുകൊണ്ട് ബൊംബെ സർവ്വകലാശാലക്ക് വിദ്യാവിഷയത്തിൽ കിട്ടീട്ടുള്ള അപാരമായ ഖ്യാതിക്ക് യാതൊരു കുറവും ഉണ്ടാകയില്ല” എന്ന് പ്രത്യക്ഷം പറഞ്ഞിരിക്കുന്നു.

### അമേരിക്കയിലും ബ്രിട്ടണിലും വാണിജ്യ വിദ്യാഭ്യാസത്തിന് നൽകുന്ന സ്ഥാനമാനം.

ബ്രിട്ടീഷ് സർവ്വകലാശാലകളിൽ പലതിലും വാണിജ്യവിദ്യാഭ്യാസപരീക്ഷകളും സ്ഥാനമാനങ്ങളും ഏർപ്പെടുത്തിക്കഴിഞ്ഞിട്ടിപ്പോൾ ആറു കൊല്ലമായിരിക്കുന്നതിനാൽ, വാണിജ്യവിദ്യാഭ്യാസത്തിനു സർവ്വകലാശാലകൾ അനുമതി നൽകേണ്ടതോ അല്ലയോ എന്നുള്ള ചോദ്യത്തിനു തൃപ്തികരമാംവിധം സമാധാനം ലഭിച്ചിരിക്കുന്നു. ലണ്ടൻ, ബർമിങ്ങ്ഹാം, മാൻചെസ്റ്റർ എന്നീ പട്ടണങ്ങളിലെ സർവ്വകലാശാലകൾ വാണിജ്യവിദ്യാഭ്യാസത്തിൽ ബി. സി., എം. സി. എന്നീ പരീക്ഷകളും അവയ്ക്കു തയ്യാറാകുവാൻ ആദ്യം മുതൽ വേണ്ട പാഠവിഷയങ്ങളും ക്ലാസ്സുകളും ഏർപ്പെടുത്തിട്ടുണ്ട്. മററു സർവ്വകലാശാലകളിലെ വാണിജ്യപരീക്ഷകൾക്ക് ഏകദേശം തുല്യമായി, “മിതവ്യയാഭ്യാസപരീക്ഷ” എന്ന് ഒരു ഡിഗ്രി, “കേംബ്രിഡ്ജ്” സർവ്വകലാശാലയും ഏർപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. വാണിജ്യവിദ്യാഭ്യാസം മനസ്സംസ്കരണത്തിന് അഭിവൃദ്ധിയെ ചെയ്യുന്നില്ലെന്നും അതിനാൽ സർവ്വകലാശാലയുടെ അംഗീകരണത്തിന് അതു യോഗ്യമായിട്ടുള്ളതല്ലെന്നും, ഇന്ത്യയിലെ സർവ്വകലാശാലാപ്രവർത്തകന്മാർക്ക്, ഇനിമേലാൽ വാദിക്കുവാൻ നിവൃത്തിയില്ല. ഇംഗ്ലണ്ടിനു ഗുണമായിട്ടുള്ളത് ഇന്ത്യക്കു ഗുണമായി വരണമെന്നില്ലെന്നു പക്ഷെ അനുകമ്പാവിഹീനന്മാരായ ചില കൂട്ടർ സാധിക്കുവാൻ ശ്രമിക്കുമായിരിക്കാം. എന്നാൽ പരമാർത്ഥം പറയുന്നതാണെങ്കിൽ, ബ്രിട്ടീഷ് സർവ്വകലാശാലയിൽ വാണിജ്യവിദ്യാഭ്യാസസംബന്ധമായി ഒരു ഡിഗ്രി ഏർപ്പെടുത്തുന്നതിന് എത്രയോ മുമ്പുതന്നെ, ഇന്ത്യൻ സർവ്വകലാശാലക

ളിൽ വാണിജ്യവിദ്യാഭ്യാസഡിഗ്രി ഏൎപ്പെടുത്തേണമെന്ന് ഇന്ത്യാക്കാരായ നാം മുറവിളികൂട്ടിത്തുടങ്ങീട്ടുണ്ട്. നാം ഇക്കാൎയ്യത്തിൽ അമേരിക്കയിലെ സൎവ്വകലാശാലകളെ പകൎത്തുവാൻ യത്നിക്കയാണെന്നും, വാണിജ്യവിദ്യാഭ്യാസത്തിൽ ഇംഗ്ലണ്ടിലെ സൎവ്വകലാശാലകൾപോലും ഡിഗ്രി ഏൎപ്പെടുത്തീട്ടില്ലെന്നും മറ്റും പറഞ്ഞ് ആളുകൾ നമ്മുടെ അഭിപ്രായങ്ങളെപ്പറ്റി അന്നു പരിഹസിച്ച് ചിരിച്ചിരുന്നു. എന്നാൽ ഇംഗ്ലീഷ് സൎവ്വകലാശാലകൾകൂടി നമ്മുടെ അഭിപ്രായംപോലെ ചെയ്തുകഴിഞ്ഞിരിക്കുന്ന ഇപ്പോഴും, ആ സൎവ്വകലാശാലകൾ ഇക്കാൎയ്യത്തിൽ പരീക്ഷണം ചെയ്തിരിക്കുന്നതിന്റെ ഫലമെന്താണെന്നറിയുന്നതുവരെ, നാം ക്ഷമയോടെ കാത്തിരിക്കേണ്ടതാണെന്നു നമ്മോടു ചിലപ്പോൾ പറയുന്നു. ഇങ്ങനെയുള്ള യുക്തികൾ പറവാൻ ഇടകൊടുക്കുന്ന പക്ഷം, മിക്ക പരിഷ്കാരങ്ങൾക്കും സാമാന്യത്തിലധികം താമസം വരികയോ മുടക്കം തന്നെ ഉണ്ടാകയോ ചെയ്യുന്നതാണ്.

### സൎവ്വകലാശാലയും കച്ചവടക്കാരും തമ്മിൽ സഹകരണം ആവശ്യമാണ്.

സൎവ്വകലാശാലയുടെ മേലന്വേഷണത്തിൻകീഴിലുള്ള ഒരു വാണിജ്യവിദ്യാഭ്യാസകോളേജിൽ നിന്നു സിദ്ധിക്കുന്ന അറിവ്, കേവലം ഗ്രന്ഥസംബന്ധമായിരിക്കുന്നതല്ലാതെ, ഒട്ടും തന്നെ പ്രവൃത്തിപരിചയത്തോടുകൂടിയിരിക്കുവാൻ ഇടയില്ലാത്തതിനാൽ അത്തരം വിദ്യാശാലകളിൽനിന്നു സ്ഥാനം ലഭിക്കുന്നവർ, കാൎയ്യം വേണ്ടപോലെ നടത്തുവാൻ പ്രാപ്തന്മാരാകയില്ലെന്നാണു സൎവ്വകലാശാലകളിൽ വാണിജ്യഡിഗ്രികൾ ഏൎപ്പെടുത്തുന്നകാൎയ്യത്തിൽ കൊണ്ടുവരാവുന്ന വേറൊരു തടസ്ഥം. ഈ തടസ്ഥം സൂക്ഷ്മമായ പൎയ്യാലോചനയ്ക്കു യോഗ്യമായിട്ടുള്ളതാണെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. എന്നാൽ സൂക്ഷിച്ചു തീൎച്ചയാക്കിയ ഏൎപ്പാടുകളെയും സൂക്ഷ്മാലോചനയോടുകൂടി എഴുതി ഉണ്ടാക്കിയ പാഠ

ർവിഷയക്രമംകൊണ്ടും ഈ പ്രതിബന്ധം നീക്കുവാൻ പ്രയാസമല്ല. സർവ്വകലാശാലയ്ക്കധീനമായിട്ടുള്ള നമ്മുടെ ഉൽകൃഷ്ടവാണിജ്യവിദ്യാലയങ്ങൾ, നമ്മുടെ കച്ചവടപ്രധാനികളുടേയും, ഫേൎമ്മുകാരുടേയും ഭരണത്തിൽ ആക്കുന്നതാണ് ഏററവും നല്ല സൂത്രം. സർവ്വകലാശാലയുടെ അധികാരംകൊണ്ട് മനഃപരിഷ്കാരത്തിലും പൊതുനിയമങ്ങളിലും ഉള്ള നിഷ്കൎഷ സുസ്ഥിരമാകും. സാമാന്യനിയമങ്ങളെ വാണിജ്യസംബന്ധമായ പ്രവൃത്തികൾക്കായി വിനിയോഗിക്കുന്നകാൎയ്യത്തിൽ കച്ചവടക്കാരുടെ മേൽനോട്ടം നിശ്ചയമായും ഉപകരിക്കുന്നതാണ്. ഗ്രന്ഥമാൎഗ്ഗമായി മനസ്സിലാക്കീട്ടുള്ള തത്വങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരുവാൻ വിദ്യാൎത്ഥികൾക്കു ത്രാണിയുണ്ടോ എന്നു പരിശോധിക്കുന്ന മട്ടിലായിരിക്കണം പരീക്ഷകൾ. സർവ്വകലാശാലയിലെ നിയമപ്രകാരം പഠിപ്പിക്കപ്പെട്ടിട്ടുള്ള പ്രമാണങ്ങളുടെ സഹായംകൊണ്ടു വാണിജ്യസംബന്ധമായി പ്രവൎത്തിച്ചുകാണേണ്ടതായ കാൎയ്യങ്ങളെ സാധിക്കുവാൻ പരീക്ഷ്യന്മാൎക്കു കഴിയുമോ എന്ന് അറിയത്തക്കവിധത്തിലായിരിക്കണം പരീക്ഷകന്മാരുടെ ചോദ്യങ്ങൾ. പ്രധാനപ്പെട്ട കച്ചവടക്കാരോടുള്ള സർവ്വകലാശാലാധികൃതന്മാരുടെ സഹകരണം രണ്ടുദ്ദേശങ്ങളേയും സാധിപ്പിക്കുകയും, പ്രമാണംകൊണ്ടും പ്രവൃത്തിസാമൎത്ഥ്യംകൊണ്ടും യഥാവിധി പാണ്ഡിത്യം നേടീട്ടുള്ള വിദഗ്ദ്ധന്മാരെ സൃഷ്ടിക്കുവാൻ സർവ്വകലാശാലയ്ക്കു കഴികയും ചെയ്യും.

### വാണിജ്യവിദ്യാഭ്യാസം സംബന്ധമായി പരീക്ഷകളും സമ്മാനങ്ങളും ഏൎപ്പെടുത്തൽ.

മററുള്ള പ്രതിബന്ധങ്ങൾക്കെല്ലാം പ്രതിവിധികൾ തീൎച്ചയായപ്പോൾ ഒരു പുതിയ തടസ്ഥം പുറപ്പെട്ടുവരുന്നു.

“ലെമിംഗ്ടൺപ്രഭു” ബോംബെ സർവ്വകലാശാലയുടെ ചാൻസലർ എന്ന നിലയിൽ അദ്ദേഹത്തിന്റെ ഒന്നാമത്തെ കാൺവൊക്കേഷൻ പ്രസംഗത്തിലാണ് ഇതു പ്ര

സൂചിപ്പിച്ചത്. അദ്ദേഹം പറഞ്ഞതാവിത്:— "ഉൽകൃഷ്ടവിദ്യാഭ്യാസത്തിന്റെ ഏതെങ്കിലും ഒരു പ്രത്യേകശാഖയുടെ അലങ്കാരം പൂർത്തിയാകുന്നതിന് സർവ്വകലാശാല വല്ലതും ഒരു ഡിഗ്രി ഏർപ്പെടുത്തിയാൽ മതിയെന്നു വിചാരിക്കുവാൻ ആളുകളുടെ ഇടയിൽ ഒരു താല്പര്യമുള്ളതായി തോന്നുന്നു. വാണിജ്യസംബന്ധമായ ഒരു ഡിഗ്രിയെപ്പററി ചില അഭിപ്രായങ്ങളും ഞാൻ കേൾക്കുകയുണ്ടായി. കച്ചവടത്തിൽ ജയം സിദ്ധിക്കുവാൻ വേണ്ട യോഗ്യതയുടെ പ്രാധാന്യത്തെപ്പററി ആരും തന്നെ വിസമ്മതം പറയുന്നില്ല. എന്നാൽ വാണിജ്യലോകത്തിന്റെ നിരന്തരപരിശ്രമത്തിന് ഇടയാക്കുന്ന പലതരം തൊഴിലുകൾക്കാവശ്യമുള്ളതെല്ലാം സിദ്ധിക്കുന്നതിനു മതിയായ വിധത്തിൽ ഒരു സർവ്വകലാശാല പ്രത്യേകിച്ചു സ്ഥാപിക്കേണ്ട കാര്യം വളരെ ആലോചിച്ചിട്ടു വേണ്ടതാണ്". അങ്ങിനെ ഒന്നു സ്ഥാപിച്ചാൽ അതിന്റെ പ്രവൃത്തി നല്ലപോലെ ചെയ്യാൻ അതിനു ത്രാണിയുണ്ടാകണം. അതിനു മതിയായ ദ്രവ്യസഹായം അത്യന്താപേക്ഷിതമത്രെ. ദ്രവ്യസഹായത്തിനു വഴികാണാതെ അങ്ങിനെ ഒരേർപ്പാടിനു തുനിയുന്നതു ബുദ്ധിപൂർവ്വമായിരിക്കയില്ല. മുൻകാലത്തു വൈദ്യം, നിയമം എന്നീ തൊഴിലുകളിൽ പരീക്ഷകളും മററും ഏർപ്പെടുത്തുവാൻ, ആവശ്യക്കാരുടെ അപേക്ഷകളാണല്ലോ ഹേതുവായിട്ടുള്ളത്. അതുപോലെ ഇനിയും ആവശ്യമുള്ളവർ അപേക്ഷ കൊണ്ടുവരുമ്പോൾ, പ്രത്യേകം കരുതുവാൻ ആവശ്യമുണ്ടോ എന്നു ശോധിച്ചാൽ മതിയാകുന്നതാണ്". വാണിജ്യവിദ്യാഭ്യാസം സംബന്ധമായി ഒരു ഡിഗ്രി ഏർപ്പെടുത്തേണ്ടതാണെന്ന് ഞങ്ങൾ കൊണ്ടുചെന്ന അപേക്ഷയുടെ മാതിരിയേയും സ്വഭാവത്തെയും കുറിച്ച് ഈ മഹാനു ശരിയായ ജ്ഞാനം ഉണ്ടാകാതെ പോയതു നമ്മുടെ ഭാഗ്യദോഷമെന്നേ പറവാനുള്ളൂ. ഉദ്ദേശിച്ചിട്ടുള്ള പരീക്ഷയ്ക്കു പഠിപ്പിച്ചു വിദ്യാർത്ഥികളെ സന്നദ്ധരാക്കുവാൻ ഉപകരിക്കുന്നതും കാര്യനൈപുണ്യത്തോടുകൂടിയതും

ആയ ഒരു ഉൽകൃഷ്ടവാണിജ്യവിദ്യാശാല ഏൎപ്പെടുത്തുന്നതിന്നു മുമ്പായി വാണിജ്യവിഷയത്തിൽ ഒരു പരീക്ഷ ഏൎപ്പെടുത്തേണമെന്നാവശ്യപ്പെടുവാൻ മാത്രം ഞങ്ങൾക്കു ദീൎഘാലോചനക്കുറവ് ഉണ്ടായിട്ടില്ല; ഉണ്ടാകുവാൻ ഇടയുള്ളതും അല്ല. പരമാൎത്ഥം പറയുന്നതായാൽ, വാണിജ്യവിഷയത്തിൽ പരീക്ഷകൾ ഏൎപ്പെടുത്തേണമെന്നുള്ള എന്റെ ആലോചനയെ സൎവ്വകലാശാലാധികാരികൾ അനുകൂലദൃഷ്ട്യാ ഗൌനിക്കുവാൻ ഒരുക്കമാണെന്ന് കണ്ടാൽ, അപ്പോൾ വിദ്യാശാല നടത്തേണ്ടകാൎയ്യത്തിൽ മഹത്തായ സംഭാവനകൾ നൽകുവാൻ അനേകംപേർ ഒരുങ്ങീട്ടുണ്ടെന്നു പ്രസ്താവിക്കുവാൻ ഞാൻ തയ്യാറായിരുന്നു. നൂതനവിദ്യാശാലകളിൽ വിദ്യാൎത്ഥികളെ അഭ്യസനംചെയ്യിച്ചു വിദഗ്ദ്ധന്മാരാക്കിത്തീൎക്കുവാൻ വേണ്ടുന്ന ദ്രവ്യാദിസാമഗ്രികൾ തങ്ങൾക്കുണ്ടാകുമ്പോൾ മാത്രമേ ആ ശാലകളെ സൎവ്വകലാശാലകൾ അംഗീകരിക്കയുള്ളൂ എന്ന്, ലമിംഗ്ടൺപ്രഭു എന്നപോലെ, പറയുന്നതു നമ്മുടെ സൎവ്വകലാശാലകളുടെ പൂൎവ്വചരിത്രത്തിന്നു തീരെ വിപരീതമായിട്ടുള്ളതാണ്. നമ്മുടെ ഉൽകൃഷ്ടവിദ്യാനിലയനങ്ങൾക്കു വേണ്ടുന്ന ധനസഹായം ചെയ്യുന്നതും അവയെ ഭരിച്ചു നടത്തുന്നതും ഇപ്പോൾ ഒന്നുകിൽ സ്വകാൎയ്യസംഘങ്ങളോ അല്ലെങ്കിൽ ഗവൎമ്മെണ്ടോ ആണ്. സൎവ്വകലാശാലകൾ നമ്മുടെ കോളേജുകളിൽ ഒന്നിനെയെങ്കിലും ചിലവിലേക്കായി ഒരു കാശുപോലും കൊടുക്കുന്നില്ല. പരീക്ഷകൾ ഏൎപ്പെടുത്തുകയും, അവ നടത്തുകയും ആ പരീക്ഷകൾക്കു വിദ്യാൎത്ഥികളെ തയ്യാറാക്കുവാൻ സ്വകാൎയ്യവിദ്യാലയങ്ങളിലോ ഗവൎമ്മെണ്ട്കോളേജുകളിലോ തക്കതായ ഏൎപ്പാടുകളെല്ലാം ചെയ്തിട്ടുണ്ടോ എന്നു നോക്കുകയും മാത്രമല്ലാതെ സൎവ്വകലാശാലകൾക്കു മറ്റൊന്നും ചെയ്യേണ്ടതായിട്ടില്ല. വൈദ്യം, നിയമം, ഇത്യാദിയായ തൊഴിലുകളിൽ എന്നപോലെ, ആവശ്യക്കാർ അപേക്ഷിക്കുമ്പോൾ, ഈ വിഷയത്തിലും ആവശ്യം നിറവേററേണ്ടതാണ

ണ്ടെങ്കിലും പ്രഭു അവർകൾ സമ്മതിച്ചതു നമ്മുടെ ഭാഗ്യമായി. എന്നാൽ വൈദ്യത്തിലും നിയമത്തിലും സർവ്വകലാശാലപ്പരീക്ഷകൾ ഏർപ്പെടുത്തുന്നതിന്നു മുമ്പിൽ, വൈദ്യന്മാരും വക്കീലന്മാരും അതിന്നായി സർവ്വകലാശാലയിലേക്കും ഗവൎമ്മെണ്ടിലേക്കും ഹൎജികൾ അയച്ചിട്ടുണ്ടെന്ന് എനിക്ക തോന്നുന്നില്ല. പക്ഷെ എന്റെ അറിവ് തെറ്റായിരിക്കയില്ലെന്നും ഞാൻ പറയുന്നില്ല. വൈദ്യവിദ്യാശാലകളും നിയമവിദ്യാലയങ്ങളും നടത്തുവാൻ ഡാക്ടൎമാരും, വക്കീലന്മാരും ധനസഹായം ചെയ്തിരുന്നതായോ ചെയ്യുന്നതായോ എനിക്കറിവില്ല. എന്നിരിക്കെ, ഉൽകൃഷ്ടവാണിജ്യവിദ്യാലയങ്ങൾ മാത്രം ഗവൎമ്മെണ്ടിൽനിന്നേറ്റെടുത്തു നടത്തുന്നതിന്നോ, സർവ്വകലാശാലകൾ വാണിജ്യവിഷയത്തിൽ പരീക്ഷകൾ ഏർപ്പെടുത്തുന്നതിന്നോ ആലോചിക്കപോലും ചെയ്യുന്നതിന്നുമുമ്പായി പരീക്ഷകൾ ഏർപ്പെടുത്തണമെന്നു നമ്മുടെ കച്ചവടക്കാർ ഹൎജിബോധിപ്പിക്കയും, ധനസഹായം ചെയ്തുകൊള്ളാമെന്ന് അവർ ഏല്ക്കുകയും ചെയ്യേണ്ട ആവശ്യം എന്താണെന്നറിയുന്നില്ല. എങ്കിലും നമ്മുടെ കച്ചവടക്കാർ കാൎയ്യമായിട്ട് ഈ സംഗതിയെപ്പററി പൎയ്യാലോചനചെയ്യുകയും, സർവ്വകലാശാലക്കാരോടു യോജിച്ചു പ്രവൎത്തിക്കയും ചെയ്യുന്നപക്ഷം, നമ്മുടെ വാണിജ്യകാൎയ്യങ്ങളുടെ മാന്യതക്കും ഉപകാരത്തിന്നും നിശ്ചയമായി ഉന്നതിലഭിക്കുന്നതാണ്. അതിനാൽ വാണിജ്യവിദ്യാഭ്യാസത്തെ സർവ്വകലാശാല അംഗീകരിക്കേണ്ടതാണെന്ന് ഇപ്പോൾ അധികാരത്തോടുകൂടി ആവശ്യപ്പെടുകയും, ഓരോ രാജ്യവിഭാഗത്തിലും ഓരോ വാണിജ്യകാൎയ്യങ്ങൾ സ്ഥാപിക്കുവാൻ ഉത്സാഹത്തോടെ യത്നിക്കയും ചെയ്യട്ടെ. എന്നാൽ അനുകമ്പാവിഹീനന്മാരായവർക്കുകൂടി, മേലാൽ യാതൊരു തടസ്ഥവും കൊണ്ടുവരുവാൻ പ്രയാസമായിരിക്കുമെന്നു ഞാൻ തീർച്ചയായിപറയാം.

### ഇപ്പോഴത്തെസ്ഥിതി പൂൎവ്വാധികം അനുകൂലമാണ്.

ഇക്കാൎയ്യസാദ്ധ്യത്തിനായി വീണ്ടും നൂതനപരിശ്രമങ്ങൾ ചെയ്യുമ്പോൾ വിജയമാൎഗ്ഗങ്ങൾ മുമ്പിലത്തേക്കാൾ തെളിഞ്ഞു കാണുന്നുണ്ട്. എന്തുകൊണ്ടെന്നാൽ ഇന്ത്യയിലെ മൂന്നു പ്രധാനനഗരങ്ങളിലും ആളുകൾക്ക് ഈ വിഷയത്തിൽ ഉണൎച്ചയുണ്ടായിട്ടുള്ളതായികാണുന്നു. അവരുടെ യത്നങ്ങൾ തല്ക്കാലം വിഫലമായിട്ടാണ് തീൎന്നിരിക്കുന്നതെങ്കിലും, അചിരേണ ഫലപ്രദമായിത്തീൎന്നേക്കാം. കൽക്കട്ടാസൎവ്വകലാശാലയിൽ ഒരു വാണിജ്യവിദ്യാഭ്യാസാസനം ഏൎപ്പെടുത്തണമെന്ന് ആ കലാശാലയിലെക്കവീണ്ടും തിരഞ്ഞെടുക്കപ്പെട്ട സെനററ് ഒരു നിശ്ചയം പാസാക്കുകതന്നെചെയ്തു. എന്നാൽ ആ സൎവ്വകലാശാലയിലെ നിയമങ്ങൾ ഉണ്ടാക്കുവാൻ ഗവൎമ്മെണ്ടിനാൽ നിശ്ചയിക്കപ്പെട്ട സംഘക്കാർ ഈ നിശ്ചയം ഒടുവിൽ തള്ളിക്കളകയാണുണ്ടായത്. ഇതേ സംഗതിയെപ്പററിതന്നെ ഒന്നുകൂടി പരിഷ്കരിച്ച ചില അഭിപ്രായങ്ങൾ ഞങ്ങളിൽ ചിലർ ബൊംബെ സെനററിന്റെ സമക്ഷത്തിൽ കൊണ്ടുചെന്നു. സെനററിലുള്ള ഞങ്ങളുടെ സ്നേഹിതന്മാരിൽ ഭൂരിപക്ഷം ആ അഭിപ്രായങ്ങളെ താങ്ങി. എന്നാൽ വേറെ ചില കാരണങ്ങളാൽ തല്ക്കാലം അവയെ വിട്ടുകളയേണ്ടതായിവന്നു. വാണിജ്യവിഷയത്തിൽ ഡിഗ്രി ഏൎപ്പെടുത്തേണ്ട സംഗതിയെക്കുറിച്ച മദ്രാസ് സെനററിലും ചില വാഗ്വാദങ്ങൾ ഉണ്ടായി. എങ്കിലും അവയും നിഷ്ഫലമായി ഭവിച്ചു.

### വാണിജ്യംസംബന്ധിച്ചകാൎയ്യത്തിൽ സൎവ്വകലാശാലാഗതിയുടെ ഉദ്ദേശ്യം.

സൎവ്വകലാശാലാഭ്യാസംകൊണ്ടു വാണിജ്യവിദ്യക്കുണ്ടാകുന്ന വ്യാപ്തിയേയും അതിൽ ഉൾപ്പെടുന്നവയേയുംപററി ഇനി ഞാൻ കുറച്ചൊന്നു ചൂണ്ടിക്കാണിക്കുവാൻ പോകുന്നു. വാണിജ്യവിദ്യാഭ്യാസത്തിന്റെ ഒരു മുഖ്യാംശം ആയി-

തിരക്കേണ്ടത്, ഇംഗ്ലീഷിന്റേയും, ഏഷ്യയിലും യൂറോപ്പുഖണ്ഡത്തിലും ഉള്ള ആധുനികഭാഷകളിൽ (ചുരുങ്ങിയപക്ഷം) ഏതെങ്കിലും ഒരെണ്ണത്തിന്റേയും നല്ല ജ്ഞാനമാണ്. മററുവിഷയങ്ങളിൽ, കച്ചവടക്കണക്ക്, കണക്കെഴുത്ത്, വാണിജ്യപ്രമാണം, പ്രമാണാനുസൃതമായ പ്രവൃത്തിപരിചയം, ചരിത്രം, ഭൗതികവ്യാപാരശാസ്ത്രം, അതിലുള്ള പരിചയം, നാണയങ്ങൾ, അന്യരാജ്യങ്ങളുമായുള്ള കൈമാററങ്ങൾ, മിതവ്യയശാസ്ത്രം, മിതവ്യയക്രിയാശാസ്ത്രം, കച്ചവടം വ്യവസായം കൈത്തൊഴിലുകൾ ഇവയുടെ ചരിത്രം, സ്ഥിതിവിവരവിദ്യ(Statistics)യുടെ പ്രമാണം, തത്സംബന്ധമായ പരിശീലനം, തീവണ്ടിക്കൂലികൾ, സാമാനങ്ങൾ കയററി അയയ്ക്കൽ, രാജ്യഭരണഘടനാസമിതികൾ, വ്യവസായാഭിവൃദ്ധി, വ്യവസായസ്ഥാപനങ്ങൾ എന്നിവയെല്ലാം ഉണ്ടായിരിക്കണം. ബി. ഏ., ബി. സ്സ്., ബി. എൽ., ബി. ഡി., ബി. ഇ., ബി. ഏ., (കൃഷി) എന്നീപരീക്ഷകളിൽ വിജയം പ്രാപിക്കുന്ന ചെറുപ്പക്കാർക്ക് എത്രത്തോളം അദ്ധ്യയനവും പരിശീലനവും സിദ്ധിക്കുവാൻ ഇടയുണ്ടോ, അതിൽ ഒട്ടും കുറവോ കൂടുതലോ അല്ലാത്ത അറിവ് വാണിജ്യകോളേജുകളിൽ പഠിച്ചു ബി. സി. പരീക്ഷ പാസാകുന്ന ഒരു വിദ്യാർത്ഥിക്കും ഉണ്ടാകത്തക്കവണ്ണം വിഷയവ്യാപ്തിയും ശിക്ഷാക്രമവും ഉണ്ടായിരിക്കേണ്ടതാണ്. ശാസ്ത്രസംബന്ധമായ വാണിജ്യവിദ്യാഭ്യാസത്തിന്റെ പരപ്പും പെരുപ്പവും ആലോചിച്ചാൽ കലാവിദ്യകൾ, നിയമം, ശില്പം, വൈദ്യം, ശാസ്ത്രം എന്നിവയിലെപ്പോലെ, കച്ചവടത്തിൽ "മാസ്റ്റർ" എന്ന ഡിഗ്രി വരെ പഠിപ്പിക്കുവാൻ ധാരാളം വകയുണ്ട്. മററുവിദ്യാംശങ്ങളിലെന്നപോലെതന്നെ മട്രിക്കുലേഷൻ പാസായിട്ടുള്ള ഒരു വിദ്യാർത്ഥിക്കു കച്ചവടസംബന്ധമായ ബി. സി. പരീക്ഷക്കു തയാറാകുവാൻ ൩ കൊല്ലവും, എം. സി.-ക്കു പിന്നെയും രണ്ടുകൊല്ലവും വേണ്ടിവരുന്നതാണ്.

## വാണിജ്യവിദ്യാഭ്യാസത്തിനുള്ള പ്രാഥമിക വിദ്യാലയങ്ങളുടെയും, ഉൽകൃഷ്ടവിദ്യാശാലകളുടെയും സ്ഥാപനം.

വാണിജ്യവിദ്യാഭ്യാസത്തെ സംബന്ധിച്ച് ഇനി നമ്മുടെ ശ്രദ്ധാർഹ വിഷയീഭവിക്കേണ്ടത്, ഇന്ത്യയിൽ പല ഭാഗങ്ങളിലുമായി ഇപ്പോൾ സ്ഥാപിച്ചിട്ടുള്ള പ്രാഥമികവും ഉൽകൃഷ്ടവും ആയ വാണിജ്യവിദ്യാശാലകളുടെ ഏർപ്പാടിന് പരിഷ്കാരംവരുത്തേണ്ടതിനെയാണെന്നുള്ളതിനെ കുറിച്ചാണ്. മററു സംസ്ഥാനങ്ങളിൽ ഏർപ്പെടുത്തീട്ടുള്ള വാണിജ്യവിദ്യാലയങ്ങളുടെ പ്രവൃത്തി കണ്ട് സന്തോഷംവരുത്തി, തന്മൂലം ഗുണാഭിവൃദ്ധിക്കിടവരുത്തിയതിനെപ്പററി ചിന്തിക്കാതെ, അനേകം വാണിജ്യപാഠശാലകളും ഉൽകൃഷ്ടവിദ്യാലയങ്ങളും ഇന്ത്യയുടെ പല ഭാഗങ്ങളിലും മൂന്നാലുകൊല്ലത്തിനിടക്ക് സ്ഥാപിച്ചു നടത്തിവരുന്നുണ്ട്. ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലും പലമാതിരി സമ്പ്രദായമാണ് അനുസരിച്ചുവരുന്നത്. ഒരു സംസ്ഥാനത്തു തുടങ്ങീട്ട് വിഫലീഭവിച്ചതായികണ്ട മാർഗ്ഗം തന്നെ, ചില സംഗതികളിൽ, മറെറാരു സംസ്ഥാനത്ത് അംഗീകരിക്കപ്പെട്ടിരിക്കുന്നതായി കാണാം. ൧൮൯൦-ൽ മദ്രാസ് ഗവമ്മേണ്ട്, മദ്രാസിലെ ഗവമ്മേണ്ടുവക ശിക്ഷാക്രമകാളേജിനോടുചേർത്ത്, വാണിജ്യവിദ്യാഭ്യാസക്ലാസ്സുകൾ പരീക്ഷാർത്ഥം ഏർപ്പെടുത്തി. എന്നാൽ അത് ഗുണകരമല്ലെന്നു കാണുകയാൽ, അതിനെ ഉപേക്ഷിച്ച്, പ്രത്യേകം ഒരു ഗവമ്മേണ്ട് വാണിജ്യവിദ്യാശാല സ്ഥാപിച്ചു. ഇത്തരം വിദ്യാലയങ്ങളിൽ പഠിപ്പിക്കുവാനുള്ള വിഷയങ്ങളേയും മററും തീർച്ചപ്പെടുത്തേണ്ട കാര്യത്തിൽ സ്ഥലത്തുള്ള കച്ചവടക്കാരുടെ ആവശ്യങ്ങളും അഭിപ്രായവും അറിയുന്നത് ഗൌരവമേറിയ ഒരു സംഗതിയാണെങ്കിലും, അധികാരികൾ പാഠവിഷയങ്ങളെ തരംതിരിച്ചു ക്രമംപോലെ ക്ലിപ്തപ്പെടുത്തേണ്ട ജോലി നടത്തുന്നതിൽ. ഇതരസംസ്ഥാനങ്ങൾക്ക് സന്തോഷംകൊണ്ടുമായി

ട്ടുള്ള ജ്ഞാനത്തെ ലോകം കൂടാതെ സ്വീകരിക്കേണ്ടതാണ്. നിർഭാഗ്യവശാൽ ഇത് എല്ലാ അവസ്ഥയിലും ചെയ്തുകാണുന്നില്ല. അതിനാൽ വന്നുകൂടുന്ന ദോഷമെന്താണെന്നല്ലേ? ഒരു സംസ്ഥാനത്ത് ആദ്യകാലത്തു ചെയ്തുപോയതും പിന്നീടു തിരുത്തിയതും ആയ തെറ്റുകൾതന്നെ, മററു സംസ്ഥാനങ്ങളിൽ ഇപ്പോഴും ചെയ്തുവരുന്നു.

മദ്രാസിലും, കല്ക്കട്ടായിലും, ലാഹോറിലും, കച്ചവടക്കാരുടെ സഹകരണത്തോടുകൂടി ഗവർമ്മെണ്ടു വാണിജ്യപരീക്ഷകൾ നടത്തിവരുന്നു. അതാതുസ്ഥലത്ത് പ്രത്യേകമായി നടത്തുന്ന ഈ പരീക്ഷകൾ അതതൽപ്രദേശങ്ങളിലെ ആവശ്യങ്ങൾക്കു മാത്രമേ ഏറെക്കുറെ ഉപകരിക്കുന്നുള്ളൂ. ലണ്ടൻപരീക്ഷകളിലും ലണ്ടൻ സ്റ്റിഡ്ഷൈറുകളിലുമാണ് യോറോപ്പിലെ ശ്രമം. ഈ ലണ്ടൻപരീക്ഷകൾ, വിശിഷ്യ ലണ്ടനിലെ ചേമ്പർ ആഫ് കോമ്മേർസ് (Chamber of Commerce) നാൽ നടത്തപ്പെടുന്നവ, വളരെ ഉയർന്നതരത്തിലുള്ളതാണ്. ലണ്ടൻപരീക്ഷകൾ ഓരോ പ്രത്യേകപ്രദേശങ്ങളിലെ ആവശ്യങ്ങൾക്കു നിയതമായും ഉതകുന്നവയല്ലെങ്കിലും, വലിയ കച്ചവടശാലകളിലെ ഉയർന്നതരം ഉദ്യോഗസ്ഥന്മാർക്കു വേണ്ടുന്ന ഇന്ത്യൻ പരീക്ഷയുടെ തോത് ഉണ്ടാക്കുന്നതിന്, അവ ഒന്നാംതരം മാതൃകകളായിരിക്കും. ഇന്ത്യയിലെ ആവശ്യങ്ങൾക്കു പററുന്നതായി, (ഇംഗ്ലീഷ് മാതൃകപ്രകാരം), ഉയർന്നതരം ഉദ്യോഗസ്ഥന്മാർക്കുള്ള പരീക്ഷകൾ ഇന്ത്യയിലെ ക്രമമനുസരിച്ചു നടത്തപ്പെടുന്നില്ലെന്നുള്ളതു വലുതായ ഒരു ന്യൂനതയായിരിക്കുന്നു. ഇപ്പോഴും ഇന്ത്യയിൽ നടത്തിവരുന്ന വാണിജ്യവിദ്യാഭ്യാസപരീക്ഷകളിൽ ചേരുന്ന വിദ്യാർത്ഥികൾക്കു സാമാന്യവിദ്യാഭ്യാസം എത്രത്തോളം ഉണ്ടായിരിക്കണമെന്നുള്ളതിനു യാതൊരു നിയമവുമില്ല. ഇതിനാൽ, ഈ വാണിജ്യവിദ്യാലയങ്ങളിൽനിന്നു സിദ്ധിക്കുന്ന പഠിപ്പ്, സാധാരണ അർത്ഥമറിയാതെ, കാണാപ്പാഠം ഉരുവിടലായി പരിണമിക്കുന്നു. ആകയാൽ, വാണിജ്യപ

രീക്ഷകളിൽ ചേരുവാൻ വരുന്ന വിദ്യാർത്ഥികൾ ഹൈസ്കൂൾ ക്ലാസ്സുകളിലെ പഠിത്തം മുഴുവനാക്കിയിരിക്കണമെന്ന് ഒരു നിബന്ധന വേണ്ടതാണ്. അദ്ധ്യാപനരീതി ശരിയാണോ എന്ന് പരിശോധിക്കുവാൻ, ഉത്തരവാദിത്വമുള്ള അധികൃതന്മാരുടെ ചില പരിശോധനകൾ നടത്തേണ്ടതാവശ്യമാകുന്നു.

ബോംബയിൽ, അഭ്യാസം ചെയ്തിട്ടുള്ള വാണിജ്യക്രമസ്ഥന്മാരെക്കൊണ്ടുള്ള ആവശ്യകതയുടെ ആധിക്യം ഹേതുവാൽ അനേകം സ്വകാര്യവാണിജ്യവിദ്യാലയങ്ങൾ കഴിഞ്ഞ അമ്പതുകൊല്ലത്തിനിടയ്ക്ക് അവിടെ ആവിർഭവിച്ച്, യാതൊരുവിധം സംഭാവനയോ ഗവൺമെന്റിന്റെ യാതൊരു സഹായമോ കൂടാതെ, നല്ലസ്ഥിതിയിൽ നടന്നുവരുന്നുണ്ട്. വാണിജ്യവിദ്യാഭ്യാസത്തിനുവേണ്ടി, ഗവൺമെന്റിൽനിന്നും ഒട്ടും പണംചിലവ് ചെയ്യേണ്ടുന്ന ആവശ്യം നേരിട്ടിട്ടില്ലാത്തത് (ഇന്ത്യയിൽവെച്ച്) ബോംബസംസ്ഥാനത്തിനുമാത്രമേയുള്ളൂ. ഈയൊരവസ്ഥ ബോംബയ്ക്ക് വളരെ അഭിമാനകരമാണെന്നുള്ളതിനു സംശയമില്ല. എന്നാൽ വാണിജ്യവിദ്യാഭ്യാസപ്രചാരത്തിനുവേണ്ടി ഗവൺമെന്റിൽനിന്നു പണം ചിലവഴിക്കേണ്ട കാര്യം അത്രയും ഇല്ലാത്തതിനാൽ ദേശാനുസൃതമായ പരീക്ഷാക്രമങ്ങളും വാണിജ്യവിദ്യാലയങ്ങളിൽ കുറച്ചു മേൽനോട്ടവും നടത്തുന്നതിലും, ആവശ്യമായ അഭിവൃദ്ധി പ്രാപിച്ചിട്ടില്ലാത്ത വിദ്യാലയങ്ങളിൽനിന്ന് അംഗീകരണത്തെ പിൻവലിച്ച് ശരിയായ അദ്ധ്യാപനരീതിയെ നിർബ്ബന്ധിക്കുന്നതിലും ബോംബെ ഗവൺമെന്റിന്റെ ശ്രദ്ധ അധികരിക്കുന്നു.

സ്വദേശഭാഷകളിൽ നടത്തിവരുന്ന
വാണിജ്യവിദ്യാലയങ്ങൾ

ആലോചനക്കു വിഷയമായിട്ടുള്ള മറ്റൊരു സംഗതി, പ്രാഥമിക (അല്ലെങ്കിൽ സ്വഭാഷാ) വിദ്യാഭ്യാസം കഴിഞ്ഞു പഠിപ്പു നിർത്തുന്ന കുട്ടികളുടെ ഉപയോഗത്തിനായി സ്വദേശ

ഭാഷയിൽ വാണിജ്യവിദ്യാലയങ്ങളും സ്ഥാപിക്കേണ്ടതിനെപ്പററിയാണ്. ഒൻപതു കൊല്ലം മുമ്പെ ഞാൻ, കോഴിക്കോട്ട് ഗവർമ്മെണ്ടുവക വാണിജ്യവിദ്യാശാലയിൽ പ്രധാനാദ്ധ്യാപകനായിരുന്നപ്പോൾ, ചില്ലറക്കച്ചവടക്കാരുടെ കുട്ടികൾ, അവരുടെ പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞാൽ, ന്നും വിടാതെ തുടർച്ചയായി മൂന്ന് പഠിക്കുവാൻവേണ്ടി സ്വഭാഷയിൽ നടത്തുന്ന ഒരു വാണിജ്യവിദ്യാഭ്യാസക്ലാസ്സ് ആ സ്കൂളിൽ ഏർപ്പെടുത്തി. മലബാറിലുള്ള എന്റെ പഴയ ശിഷ്യന്മാരും സഹായാദ്ധ്യാപകന്മാരും കൂടി, ഈ ക്ലാസ്സ് ഇപ്പോഴും ഉടവുകൂടാതെ നടത്തിവരുന്നുണ്ട്. അത് ഒരു പൂർണ്ണവിജയമായിട്ടാണ് ഭവിച്ചത്. ഷോളാപ്പൂരിലെ മുൻസിപ്പാൽസംഘത്തിന്റെ അപേക്ഷാനുസരണം ഞാൻ ഈയിടെ ഒരു സ്വഭാഷാവാണിജ്യവിദ്യാശാലയിലേക്കാവശ്യമുള്ള പാഠക്രമത്തിന്റെ ഒരു നക്കൽ ഉണ്ടാക്കി കൊടുത്തിട്ടുണ്ട്. ഷോളാപ്പൂരിലെ മുൻസിപ്പാലിററിവകയായുള്ള വാണിജ്യവിദ്യാശാലകളിൽ എല്ലാം, അതു നടപ്പാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി അവിടത്തെ മുൻസിപ്പാൽ കമ്മിററി അതിനെ വെച്ചിരിക്കുന്നുവത്രെ. എന്നാൽ മററുള്ള സംഗതികളിലെന്നപോലെ ഇതിലും ഒരു ബുദ്ധിമുട്ടുള്ളതു യോഗ്യത സിദ്ധിച്ചിട്ടുള്ള അദ്ധ്യാപകന്മാരെ വേണ്ടുന്നിടത്തോളം കിട്ടിക്കൊള്ളുവാനാണ്.

## പ്രധാന വാണിജ്യ വിദ്യാഭ്യാസകോളേജ്.

ഓരോ സംസ്ഥാനത്തിന്റേയും തലസ്ഥാനനഗരിയിൽ ഓരോ പ്രധാനവാണിജ്യകോളേജ് സ്ഥാപിക്കുവാനാണ് ഏർപ്പാടുകളും ചെയ്യേണ്ടത്. മേൽത്തരത്തിലും, രണ്ടാംതരത്തിലും, സ്വഭാഷയിലും വാണിജ്യവിദ്യാഭ്യാസം നൽകുവാൻ ഈ കോളേജിൽ പ്രത്യേകം വകുപ്പുകൾ ഉണ്ടായിരിക്കണം. രണ്ടാംതരത്തിലും സ്വഭാഷയിലും വാണിജ്യവിദ്യാഭ്യാസം നൽകുവാൻ പ്രാപ്തന്മാരാകത്തക്കവണ്ണം അദ്ധ്യാപകന്മാരെ

ശീലിപ്പിക്കുവാനും, ഈ ഉൽകൃഷ്ടവിദ്യാലയത്തിൽ ഏർപ്പാടും ഉണ്ടായിരിക്കണം. തല്സ്ഥാനംവിട്ടുള്ള ചെറുതരം പാഠശാലകളിലേക്ക് ഇങ്ങിനെ ശീലിച്ചിട്ടുള്ള അദ്ധ്യാപകന്മാരെ വേണം നിയമിക്കുവാൻ. സർവ്വസാമഗ്രികളോടുകൂടിയ ഒരു സാങ്കേതികവിദ്യാലയത്തിന്, ഒരു നല്ലസ്ഥിതിയിലുള്ള വാണിജ്യകോളേജിനു വേണ്ടിവരുന്നതിൽ ൨൦ ഇരട്ടി ചിലവ് വേണ്ടിവരുന്നതാകകൊണ്ട്, വാണിജ്യപാഠശാലകളും കോളേജുകളും സ്ഥാപിക്കുവാൻ പണമില്ലെന്നുള്ള കാരണം ഒരു ന്യായമായ ഒഴികഴിവായി വരികയില്ല. മനസ്സാണ്, പണമല്ല വേണ്ടതായിരിക്കുന്നത്. ഈവക പ്രതിബന്ധങ്ങളെല്ലാമതിരായി ൨൫ കൊല്ലത്തിനിടയ്ക്ക് ഇന്ത്യയിൽ വാണിജ്യവിദ്യാഭ്യാസത്തിനുണ്ടായിട്ടുള്ള അഭിവൃദ്ധിയെക്കുറിച്ചും ബ്രിട്ടീഷ്സർവ്വകലാശാലയിൽ പോയി വാണിജ്യഡിഗ്രി നേടിവരുവാൻ ആഗ്രഹമുള്ള യുവാക്കന്മാൎക്ക് ഇന്ത്യാഗവൎമ്മെണ്ട് സ്കാളർഷിപ്പു കൊടുക്കാമെന്നുള്ളതാലും സമ്മതിച്ചതിനെക്കുറിച്ചും ആലോചിക്കുമ്പോൾ, നമുക്ക് തന്നത്താൻ അഭിമാനിപ്പാനവകാശമുണ്ട്. ഇന്ത്യയിൽ വാണിജ്യവിദ്യാഭ്യാസത്തിന്റെ വളൎച്ചയുടെ ചരിത്രം നോക്കിയാൽ, അതിന്റെ ആരംഭം സർവ്വദാ സ്വകാൎയ്യം ആരോ ആളുകളിലും സ്വകാൎയ്യപാഠശാലകളുടെയും കോളേജുകളുടെയും ഭാരവാഹികളിലും നിന്നാണുണ്ടായിട്ടുള്ളതെന്ന വാസ്തവം അറിയാവുന്നതാകകൊണ്ട് അതു നമുക്ക് കൃതാൎത്ഥതക്കു മറെറാരു ഹേതുവാണ്. മദ്രാസിൽ ഒരു സ്വകാൎയ്യകോളേജിന്റെ ഭാരവാഹികൾ, ഒരു വാണിജ്യവിദ്യാലയം സ്ഥാപിച്ചു. അതു വിജയപ്രദമാണെന്നു തെളിയിച്ചശേഷമാണ് ഗവൎമ്മെണ്ട് ആകാൎയ്യത്തിൽ പ്രവേശിച്ചു ഗവൎമ്മെണ്ടുവകയായി ഒരു വിദ്യാശാല മലയാളത്തിൽ സ്ഥാപിച്ചത്. അതുപോലെ ബോംബേയിലും സ്വന്തചിലവിന്മേൽ ഒരു വാണിജ്യകോളേജ് ആരംഭിച്ചു നടത്തിയ ബാട്ലിബോയും വേറൊരു സ്വകാൎയ്യകോളേജിന്റെ അധികൃതന്മാരാണ് സിദ്ധിച്ചത്.

ഇങ്ങിനെ മദ്രാസിലും ബോംബെയിലും സ്വകാര്യസ്ഥാപനകൾ കാണിച്ചുകൊടുത്ത ദൃഷ്ടാന്തം, വഴിയെ ബംഗാളത്തിലെയും പഞ്ചാബിലെയും ഗവൎമ്മേണ്ടുകാർ അനുകരിച്ചുകാണുന്നുവെന്നുള്ളതു തൃപ്തികരമാണെന്ന് പറയേണ്ടിയിരിക്കുന്നു. ഈ ഗവൎമ്മേണ്ടുകാർ കഴിഞ്ഞ ൩. വത്സരങ്ങൾക്കിടയിൽ അവരുടെ സ്വന്തംവകയായി പല വാണിജ്യവിദ്യാലയങ്ങളും സ്ഥാപിച്ചു കഴിഞ്ഞിരിക്കുന്നു. ഓരോ കൂട്ടൎക്കും ഉണ്ടായിട്ടുള്ള സ്വാനുഭവമാൎഗ്ഗമായി പരസ്പരം ഉൽബോധിക്കുന്നതിനും സകലരും ഉൾപ്പെടുന്നതായ ഒരു നടപടിക്രമം നിൎമ്മിക്കുന്നതിനും ഇപ്പോഴുള്ള വിദ്യാശാലകളുടെ സ്ഥാപനയെ പരിഷ്ക്കരിക്കുന്നതിനും വേണ്ടി എല്ലാവരും ഐകമത്യത്തോടുകൂടി സ്ഥിരമായി ശ്രമിക്കേണ്ടതു് ഇപ്പോഴും ആവശ്യമായിരിക്കുന്നു.



കെ. സുബ്രഹ്മണ്യയ്യർ ബി. ഏ., എൽ. ടി.,
എഫ്. ആർ. എസ്. ഏ., ജെ. പി.,
എഫ്. ബി. യു., എഫ്. എം. യു.



